ശ്രീരാമവൎമ്മഗ്രന്ഥാവലി.

# മനുഷ്യാലയചന്ദ്രിക.

## തച്ചുശാസ്ത്രം.

കൊച്ചി മലയാളഭാഷാപരിഷ്കരണകമ്മിററിയിൽനിന്നു്,
വ്യാഖ്യാനത്തോടും പരിലേഖനങ്ങളോടും കൂടി
പ്രസിദ്ധപ്പെടുത്തുന്നതു്.

കോപ്പി 500.





വില അണ. ൰൨.

ശ്രീരാമവൎമ്മഗ്രന്ഥാവലി.



# മനുഷ്യാലയചന്ദ്രിക.

## തച്ചുശാസ്ത്രം.



കൊച്ചി മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു,
വ്യാഖ്യാനത്തോടും പരിലേഖനങ്ങളോടും കൂടി
പ്രസിദ്ധപ്പെടുത്തുന്നത്.





കോപ്പി 500.





വില ൧. ൪൨.

# വിഷയാനുക്രമണിക.

# പ്രസ്താവന.

മലയാളരാജ്യത്തിന്റെ മദ്ധ്യദേശങ്ങളിൽ മനുഷ്യാലയനിൎമ്മാണത്തിൽ ശില്പശാസ്ത്രജ്ഞന്മാർ പ്രധാനമായി അംഗീകരിച്ചുവരുന്ന ഒരു പ്രമാണഗ്രന്ഥമാണു 'മനുഷ്യാലയചന്ദ്രിക;' ഈ ഗ്രന്ഥം തന്നെ വേറെ ഒരു രൂപത്തിൽ അല്പാല്പം ഭേദഗതികളോടുകൂടി ഏഴ് അദ്ധ്യായങ്ങളാക്കി തിരിച്ച്, പേരുമാററം കൂടാതെ പെരുമാററത്തിൽ വന്നിട്ടുണ്ട്. അതു ബ്രിട്ടീഷുമലബാറിൽനിന്നു 'പാലോളി ചോയി'വൈദ്യരാൽ ഉണ്ടാക്കപ്പെട്ട 'ലളിത' എന്നൊരു ഭാഷാവ്യാഖ്യാനത്തോടുകൂടി ൧൦൭൨-ാമാണ്ടിൽ അച്ചടിച്ചു പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു. ആ ലളിതയുടെ രംഗപ്രവേശകാലത്തുതന്നെ അതിന്റെ സ്ഖാലിത്യങ്ങളെയും കാപട്യങ്ങളെയും വിശദീകരിച്ചുകൊണ്ടു 'ലളിതാവിദ്രുപണം' എന്നൊരു ഖണ്ഡനപുസ്തകത്തെ 'കരാശാരിച്ചെറുക്കൻ' എന്നു പേരുവച്ചു ഞാൻ തൃശ്ശിവപേരൂർ ഭാരതവിലാസം അച്ചുകൂടത്തിൽനിന്നു പ്രകാശിപ്പിച്ചു.

ആവകസ്സാരംഭങ്ങളെല്ലാം ശമിച്ചു പിന്നെയും കുറച്ചുകാലം കഴിഞ്ഞതിനുശേഷം ആ 'മനുഷ്യാലയചന്ദ്രിക'ക്കു സവിസ്തരമായ മറെറാരു വ്യാഖ്യാനം ഞാൻ എഴുതുകയും, അതിൽ ആദ്യത്തെ മൂന്ന് അദ്ധ്യായം ൧൦൮൨-ൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ശേഷമുള്ള ഭാഗം വേറേ ചില പ്രതിബന്ധങ്ങളാൽ അന്നു പ്രസിദ്ധീകരിപ്പാൻ സാധിച്ചില്ല. ആ വ്യാഖ്യാനം എഴുതുവാനായി ഞാൻ പല പൂൎവ്വഗ്രന്ഥങ്ങളെയും അനോഷിച്ചു സമ്പാദിച്ച കൂട്ടത്തിൽ കൈവശം കിട്ടിയതാണ് ഈ ഗ്രന്ഥം. ഇതിലെ മൂലവും ഭാഷാവ്യാഖ്യാനവും പഴയതു തന്നെയാണ്; അവയിൽ എനിക്കു പറയത്തക്ക അവകാശം ഒന്നുമില്ല. എന്നാൽ വ്യാഖ്യാനത്തിലെ ചില ഭാഷാരീതി നവീനന്മാൎക്കു മനസ്സിലാക്കുവാൻ പ്രയാസമുള്ളതും രുചിക്കാത്തതുമായി തോന്നിയതിനാൽ അവിടവിടെ ആശയത്തിനു ഭേദം

വരാത്തവണ്ണം പദവിന്യാസത്തിൽ ഏതാനും ചില മാററങ്ങൾ ചെയ്തിട്ടില്ലെന്നില്ല. ഇതു കൂടാതെ അധികപ്പടിയായി ഞാൻ ചെയ്തിട്ടുള്ളതു്, ശങ്കുസ്ഥാപനം, ദിങ്നിൎണ്ണയം, പദവിന്യാസം, വീഥീസ്ഥിതി മുതലായി ഗൃഹനിൎമ്മാണം ചെയ്യുന്ന ഭൂമിയെസ്സംബന്ധിച്ചും, ഭിന്നശാല, ചതുരശാല മുതലായ ഗൃഹങ്ങളുടെ വിന്യാസഭേദങ്ങളെ ഉദാഹരിച്ചും ഏതാനും ചില പരിലേഖങ്ങളും ഒരു കോൽ മുതൽ അറുപതുകോൽ വരെയുള്ള ഓരോ പരിഷയിലും ധ്വജാദിയോനികളിൽ വരുന്ന ചുററുകണക്കുകളെല്ലാം ഉത്തമമദ്ധ്യമാധമങ്ങളായി തിരിച്ചു് ആയാസം കൂടാതെ അറിയത്തക്കവണ്ണം "കോൽ തച്ചു്" എന്ന ഒരു പട്ടികയും മാത്രമാണു്. ഈ വിഷയത്തിൽ ഞാൻ ചെയ്തിട്ടുള്ള പരിശ്രമത്തിൻെറ ഫലം, ശില്പകൎമ്മോപജീവികളായ ആശാരിമാൎക്കും അവരവൎക്കു ഹിതമായ കണക്കുകളെ ഇഷ്ടംപോലെ തെരഞ്ഞെടുത്തു ഗൃഹം തീൎപ്പിക്കുന്നതിൽ ഗൃഹനാഥന്മാൎക്കും വരാവുന്ന ആയാസം കുറയ്ക്കുകയാണു്.

അനേകകാലത്തെ ലോകാവലോകനംകൊണ്ടും നിരീക്ഷണപരീക്ഷണങ്ങളെക്കൊണ്ടും അഭേദ്യങ്ങളായ തത്വങ്ങളെ അടിസ്ഥാനപ്പെടുത്തി പൂൎവ്വാചാൎയ്യന്മാർ നിബന്ധിച്ചിരിക്കുന്ന ശാസ്ത്രനിയമങ്ങളെ ഉല്ലംഘിച്ചു പ്രവൎത്തിക്കുന്നതു ശ്രേയസ്കരമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്ന യാഥാസ്ഥിതികന്മാൎക്കും, ശാസ്ത്രനിയമങ്ങളെയും ജാത്യാദിമൎയ്യാദകളെയും അനുസരിച്ചു നടക്കുന്നതു് അസ്വാതന്ത്ര്യത്തിനും അസുഖത്തിനും കാരണമായിത്തീരുന്നതാകകൊണ്ടു് അതൊക്കെ മറയത്തു കളയേണ്ട കാലമായി എന്നു വാദിക്കുന്ന ഉൽപതിഷ്ണുക്കൾക്കും യഥേഷ്ടം രുചിക്കത്തക്കവണ്ണം ഗൃഹങ്ങളുണ്ടാക്കുവാനുള്ള സൌകൎയ്യങ്ങളെല്ലാം ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. ഇതുതന്നെയാണു് ഈ ഗ്രന്ഥത്തിനു് ഇതരശില്പശാസ്ത്രഗ്രന്ഥങ്ങളെ അപേക്ഷിച്ചു പ്രത്യേകം ആദരണീയമായ ഒരു ഗുണമുള്ളതു്. ജനബാഹുല്യം, ധനവിഭാഗം മുതലായതുകൊണ്ടു് ഒരു തറവാടു പല താവഴികളായും, ഓരോ താവഴികളും അനേകം

വിടുകളായും തിരിയുന്നതിനാൽ നാട്ടുപുറങ്ങളിലും, വൈദേശികസമ്പ്രദായത്തിലുള്ള പരിഷ്കാരഭ്രമം നിമിത്തം നാഗരങ്ങളിലും സ്ഥലദൌർല്ലഭ്യം സംഭവിക്കുകയും, പ്രാചീനസമ്പ്രദായത്തിലുള്ള നാലുകെട്ടുപുരകളോടു ജനങ്ങൾക്കു വൈമുഖ്യം തോന്നുകയും ചെയ്യുന്നതിനാൽ ഭൂമിയുടെ ലക്ഷണവും വിസ്താരവും, പുരകളുടെ ആകൃതിയും കണക്കും നോക്കുന്ന രീതിയിൽ ചില പരിഷ്കാരങ്ങളും പുതുമകളും വരുത്തേണ്ടതിനും ഈ ഗ്രന്ഥം അത്യന്തം ഉപയോഗപ്രദമായിരിക്കുന്നതാണ്.

ഇതിലെ രണ്ടാമത്തെ ശ്ലോകത്തിൽനിന്നു ഗ്രന്ഥകർത്താവു 'തിരുമംഗലത്തു' 'നീലകണ്ഠൻ' എന്നൊരാൾ ആണെന്നു കാണുന്നു. ഒന്നും മൂന്നും ശ്ലോകങ്ങളിൽ അദ്ദേഹത്തിൻെറ ഇഷ്ടദേവതമാരായി പറയുന്നതു ബ്രിട്ടീഷ്മലബാറിൽ പൊന്നാനി താലൂക്കിൽ എടക്കുളം തീവണ്ടിആപ്പീസ്സിൽനിന്നു തെക്കുപടിഞ്ഞാറു പണ്ടത്തെ വെട്ടത്തുനാട്ടിൽ പെട്ട ചില ക്ഷേത്രങ്ങളിലെ ദേവന്മാരെക്കുറിച്ചാണ്. ആ ദിക്കിൽ അന്വേഷിച്ചതിൽ, അവിടെ 'തൃപ്പറങ്ങോട്ട്' (പരക്രോഡം) എന്ന ക്ഷേത്രത്തിനു സമീപത്തിൽ 'തിരുമംഗലം' എന്നൊരു മൂത്തതിൻെറ ഇല്ലം ഇപ്പോഴും ഉണ്ട്. ആ ഗൃഹത്തിൽ പണ്ടു പലപണ്ഡിതന്മാരും ഉണ്ടായിരുന്നുവെന്നും കേൾവിയുണ്ട്. അവരിൽ ഒരാളായിരുന്നു ഈ ഗ്രന്ഥകർത്താവെന്നു വിചാരിക്കുന്നതിൽ വലിയ അസാംഗത്യമുണ്ടാവാനവകാശമില്ല. ആര്യാവർത്തത്തിൽ ഗംഗാതീരംപോലെ കേരളത്തിൽ പ്രാചീനകാലത്തു ഭാരതപ്പുഴയുടെ പാരാവാരങ്ങൾ വിദ്വൽഖനികളായിരുന്നുവെന്നു പ്രസിദ്ധമാണ്. ആ സ്ഥലമാഹാത്മ്യം ഇന്നും കേവലം നശിച്ചുപോയിട്ടില്ലെന്നു തെളിയിക്കത്തക്കവണ്ണം ചില പണ്ഡിതരത്നങ്ങൾ ആ പ്രദേശങ്ങളിൽ പ്രകാശിക്കുന്നുണ്ടല്ലോ.

ഇദ്ദേഹത്തിൻെറ ജീവിതകാലം സൂക്ഷ്മമായി പറയത്തക്ക ലക്ഷ്യങ്ങളൊന്നും കിട്ടീട്ടില്ല. എന്നാൽ ഈ ഗ്രന്ഥത്തിൽതന്നെ അഞ്ചാമത്തെ ശ്ലോകത്തിൻെറ അന്ത്യപാദത്തിൽ "തന്ത്രസമുച്ചയാനുസരതാ മാർഗ്ഗേണ സംക്ഷിപ്യതേ" എന്നു പറ

ഞ്ഞിരിക്കുന്നതിൽനിന്നും, തന്ത്രസമുച്ചയത്തിലെ പല ശ്ലോകങ്ങളും ഇതിൽ എടുത്തു ചേർത്തിരിക്കുന്നതിൽനിന്നും തന്ത്രസമുച്ചയഗ്രന്ഥത്തിന്റെ പ്രചാരം വന്നതിൽപിന്നെയാണ് ഇതുണ്ടാക്കിയതെന്നു സ്പഷ്ടമാകുന്നു. തന്ത്രസമുച്ചയമാകട്ടെ കലിവർഷം ൪൫൨൮-ൽ (ക്രി-വ-൧൪൨൭) 'ജയന്തമംഗലം' എന്ന ഗൃഹത്തിൽ (വടക്കൻചേന്നാസ്സമനക്കൽ) ജനിച്ച 'നാരായണൻ' (നാരായണൻനമ്പൂതിരിപ്പാട്) എന്നൊരാളാൽ ഉണ്ടാക്കപ്പെട്ടതാണെന്ന് ആ ഗ്രന്ഥത്തിൽതന്നെയുള്ള താഴെ കാണുന്ന പദ്യത്തിൽനിന്നു സുവ്യക്തമാകുന്നു.

"കല്യബ്ദേഷ്വതിയത്സു 'നാഗനയനേ-
ഷ്വംഭോധി' സംഖ്യേഷു യഃ
സംഭൂതോ ഭൃഗുവീതഹവ്യമുനിയുങ്-
മൂലേ സവേദോന്വയേ.
പ്രാഹുര്യസ്യ 'ജയന്തമംഗല'പദേ-
ദ്ധം ധാമ 'നാരായണഃ'
സോഽയം തന്ത്രമിദം വ്യധാൽ ബഹുവിധാ-
ദുദ്ധൃത്യ തന്ത്രാർണ്ണവാൽ."
(പടലം ൧൨. പദ്യം ൨൧൫)

അക്കാലത്ത് അച്ചടി മുതലായ സൌകര്യങ്ങളില്ലാതിരുന്നതിനാൽ ഒരു ഗ്രന്ഥത്തിന്റെ പ്രചാരം സിദ്ധിക്കേണമെങ്കിൽ ചുരുങ്ങിയത് ഒരു നൂററാണ്ടുകാലമെങ്കിലും വേണ്ടിവരുന്നതാണ്. ആ സ്ഥിതിക്ക് ഈ ഗ്രന്ഥം, ക്രിസ്തു പതിനാറാം നൂററാണ്ടിലോ പതിനേഴാം നൂററാണ്ടിലോ ഉണ്ടാക്കപ്പെട്ടതായിരിക്കണം.

ഇതിലെ രണ്ടാം ശ്ലോകത്തിന്റെ അന്ത്യപാദത്തിൽ കാണുന്ന 'രത്നമുച്ചൈരതാനീൽ' എന്ന വാക്യത്തിന്, വ്യാഖ്യാതാവ്, 'ശില്പിരത്നം എന്ന ഗ്രന്ഥത്തെ ഉണ്ടാക്കി' എന്നു വ്യാഖ്യാനം ചെയ്തുകാണുന്നു. എന്നാൽ 'ശില്പിരത്നം' എന്ന ഗ്രന്ഥത്തിലാകട്ടെ ഗ്രന്ഥകർത്താവിന്റെ പേർ യാതൊന്നും പറഞ്ഞുകാണുന്നതുമില്ല. തിരുവനന്തപുരം സംസ്കൃതഗ്രന്ഥാവ

ലിയിൽ ചേർത്തു പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന 'ശില്പരത്നം' എന്ന പുസ്തകത്തിന്റെ പൂർവ്വഭാഗത്തിൽ 'ശ്രീകുമാരപ്രണീതം' എന്നു അച്ചടിച്ചു കാണുന്നതിനു പ്രമാണമെന്തെന്നു് അന്വേഷിക്കേണ്ടതാണു്.

"നാനാവിശാലഗണിതാഗമശില്പശാസ്ത്രാ-
ദ്യുൽപത്തിമുഖ്യഭുവമത്ഭുതവിക്രമാഢ്യാം
'സേതുബ്ധ്കാനന'നിവാസകൃതാധിവാസാം
വന്ദേ ഷഡാനനവതീം പരദേവതാം മേ"

(ശില്പിരത്നം അദ്ധ്യായം ൧. പദ്യം ൪)

"സംപൂജ്യതേ സദസി ഭാർഗ്ഗവസൃഷ്ടഭൂഭോ-
ഗേഽസ്മിൻ ബുധൈഃ സകലശില്പകലാസു യോഽസൌ
തം മേ നമാമി പിതരം ഭൃഗുവംശജാതം
ശശ്വത്സ്വപുത്രഹിതപൂരണജാഗരൂകം"

(ശി-ര-അ-൧-പ-൩)

"ബ്രാഹ്മം ക്ഷാത്രം ച തേജോഽപ്യഹമഹമികയാ
വർദ്ധതേ യത്ര വീരേ
തസ്യ 'ശ്രീദേവനാരായണധരണിപതേ'-
രാജ്ഞയാജ്ഞാകരോഽഹം
മന്ദോഽപ്യത്യന്തമോഹാദതിവിപുലതരേ-
ഭ്യോഽഥ പൂർവ്വാഗമേഭ്യഃ
സംക്ഷിപ്തം 'ശില്പരത്നം' പ്രലിഖിതുമധുനാ
പ്രക്രമേ തൽക്രമേണ"

ശി-ര-അ-൧-പ-൨)

മേലെഴുതിയവയിൽ ആദ്യശ്ലോകത്തിൽ 'സേതുബ്ധ്കാനനം' എന്നുള്ളതു സംസ്കൃതീകരിക്കപ്പെട്ട ഒരു സുബ്രഹ്മണ്യക്ഷേത്രനാമമാണു്. അതിന്റെ സാക്ഷാൽ പേരെന്താണു്? ആ ക്ഷേത്രം എവിടെയാണു്? രണ്ടാംശ്ലോകത്തിൽ 'സകലശില്പകലാനിപുണനും, ഭൃഗുവംശജാതനും, ഗ്രന്ഥകർത്താവിന്റെ പിതാവും ആണെന്നു പറയുന്ന ആ മഹാൻ ആരാണു്? മൂന്നാംശ്ലോ

കത്തിൽ പറയുന്ന 'ദേവനാരായണധരണിപതി' മഹാകവിയും വൈയാകരണശിഖാമണിയുമായ മേൽപുത്തൂർ ശ്രീനാരായണഭട്ടതിരിയെക്കൊണ്ടു 'പ്രക്രിയാസർവ്വസ്വം' മുതലായ ഗ്രന്ഥങ്ങൾ ഉണ്ടാക്കിച്ച ആ വിദ്വൽപ്രിയനായ അമ്പലപ്പുഴരാജാവുതന്നെയാണോ? ഇതെല്ലാമാണ് അന്വേഷിപ്പാനുള്ള വിഷയങ്ങൾ.

'മാതംഗലീലാ' എന്ന ഗജശാസ്ത്രഗ്രന്ഥത്തിലെ മംഗളശ്ലോകവും ഈ മനുഷ്യാലയചന്ദ്രികയിലെ മംഗളശ്ലോകവും തമ്മിൽ അധികം സംവാദമുണ്ട്.

"നൃസിംഹയാദവൌ ദൈത്യ-
സമൂഹോഗ്രാടവീദവൌ
രാജമാനൌ ഭജേ രാജ-
രാജമംഗലധാമനി."

(മാതംഗലീലാ)

അതുകൊണ്ട് ഈ രണ്ടു ഗ്രന്ഥങ്ങളുടെയും കർത്താവ് ഒരാൾതന്നെയായിരിക്കുമോ എന്നു ശങ്കിപ്പാനവകാശമുണ്ട്.

ഇങ്ങനെ ഗ്രന്ഥകർത്താവിന്റെ ഊരും പേരും കുലവും കാലവും നിർണ്ണയിക്കുന്നതിന് എന്റെ അന്വേഷണത്തിലും ഊഹാപോഹങ്ങളിലും ലഭിച്ചിട്ടുള്ള സംഗതികളെ അടിസ്ഥാനപ്പെടുത്തി ഏതാനും ചില വിവരങ്ങൾ ഇവിടെ പ്രസ്താവിച്ചുവെന്നു മാത്രമേ പറവാൻ തരമുള്ളൂ. ചരിത്രകാരന്മാരുടെ പതിവനുസരിച്ച് ഇതിലും സുസ്ഥിരവും സുസൂക്ഷ്മവുമായ അറിവുകൾ കിട്ടുമ്പോൾ ഇവയെ ത്യജിക്കുകയും അവയെ ഗ്രഹിക്കുകയും ചെയ്യാമല്ലൊ.

ഭാഷാപരിഷ്കരണക്കമ്മററി
ആപ്പീസ്സ്.
തൃശ്ശിവപേരൂർ.
൧—൩—൧൦൩൩.

പണ്ഡിതർ
കെ. പരമേശ്വരമേനോൻ.

## പരിലേഖങ്ങളുടെ

# വിവരം.

---

൧. അവനാതയന്ത്രം (സമനാക്കോൽ)

൨. ശങ്കുസ്ഥാപനം (ദിങ്നിൎണ്ണയം)

൩. ഖണ്ഡകല്പനം (സൂത്രരജ്ജുക്കൾ)

൪. വീഥിവിന്യാസം.

൫. (എ) ദേവതാസ്ഥിതി (൱ പദത്തിൽ)

(ബി) ദേവതാസ്ഥിതി (൮൧ പദത്തിൽ)

൬. (എ) മൎമ്മങ്ങൾ (൱ പദത്തിൽ)

(ബി) ടി (൮൧ പദത്തിൽ)

൭. ഭിന്നശാലാ.

൮. ചതുരശാലാ.

൯. ഭിന്നചതുരശ്രശാലാ.

൧൦. ത്ര്യശ്രഭിന്നശാലാ.

൧൧. ഏകശാലാ.

# മനുഷ്യാലയചന്ദ്രികാ.

ഹരിഃ ശ്രീഗണപതയേ നമഃ.

അവിഘ്നമസ്തു.

നൃസിംഹയാദവാഭിജ്ഞം തേജോദ്വിതയമദ്വയം
രാജതേ പരമം 'രാജരാജമംഗല'ധാമനി. ൧

അവതാരികാ—മനുഷ്യാലയചന്ദ്രിക എന്ന ഗ്രന്ഥത്തെ ചമപ്പാൻ തുടങ്ങുന്ന ആചാൎയ്യൻ അതിൻെറ അവിഘ്നപരിസമാപ്തിക്കായിക്കൊണ്ടു് ഇഷ്ടദേവതാസ്മരണത്തെ ചെയ്യുന്നു.

വ്യാഖ്യാനം—'രാജരാജമംഗലം' എന്ന സ്വദേശക്ഷേത്രത്തിങ്കൽ നരസിംഹാകൃതിയായും, ശ്രീകൃഷ്ണാകൃതിയായും രണ്ടു തേജസ്സുകൾ പരമാൎത്ഥത്തിൽ ഒന്നായിത്തന്നെ ശോഭിക്കുന്നു.

അവതാരികാ—അനന്തരം ഗ്രന്ഥകൎത്താവു തൻെറ ഗ്രന്ഥനാമാദികളെ പറയുന്നു.

തത്രത്യശ്രീമദേതച്ചരണസരസിജൈ-
കാശ്രയോ നീലകണ്ഠോ-
നിത്യം ശ്രീമംഗലാവാസ്യമലഗുരുജനാ-
ദാത്തശാസ്ത്രാവബോധഃ
ബ്രഹ്മാനന്ദാഭിധാനപ്രഥിതയതികൃപാ-
പ്രാപ്തതത്വാവബോധഃ
സ്വാധീതസ്ഥൈൎയ്യകാംക്ഷീ പരഹിതനിരതോ-
'രത്ന'മുച്ചൈരതാനീൽ. ൨

വ്യാ—അദ്ദേശത്തിങ്കൽ 'തിരുമംഗലം' എന്ന ഗൃഹത്തിൽ 'നീലകണ്ഠൻ' എന്നു പ്രസിദ്ധനും, ആ ദേവന്മാരുടെ പാദം തന്നെ ആശ്രയമായിട്ടുള്ളവനും, നല്ല ഗുരുവിങ്കൽനിന്നു ശാസ്ത്രാഭ്യാസം ചെയ്തവനും, 'ബ്രഹ്മാനന്ദൻ' എന്ന

യതിയോടു തത്വജ്ഞാനത്തെ ഗ്രഹിച്ചവനുമായ കവി, താൻ പഠിച്ചിട്ടുള്ളതിനെ ഉറപ്പിപ്പാൻ ആഗ്രഹത്തോടുകൂടി പരോപകാരതല്പരനായിട്ട് 'ശില്പിരത്നം' എന്ന ഗ്രന്ഥത്തെ ഉണ്ടാക്കി.

അവ—പിന്നെയും കവി ചില ദേവന്മാരെ സ്മരിക്കുന്നു.

ശ്രീമൽ'കണ്ഡപുരേ'വിരാജതി'പര-
ക്രോഢേ'ച തേജഃപരം
നിത്യം'രാജകരാജമംഗല'പുരേ
ചാരാൽഗണേശാലയേ
'നാവാ'നാമ്നി ച ധാമ്നിരാജതിതരാം
'മല്ലീവിഹാരാ'ലയേ
സംഭൂയൈതദശപ്രകാശവിഷയേ
ചിത്തേ മമോജ്ജൃംഭതാം. ൩

വ്യാ—'ശ്രീകണ്ഠിയൂര്', 'തൃപ്രങ്ങോട്ട്', 'രാജരാജമംഗല' പുരത്ത്, അടുത്ത 'ഗണേശപുരത്ത്', 'തിരുനാവായ്' 'മല്ലപ്പിള്ളി', ഇങ്ങിനെയുള്ള ക്ഷേത്രങ്ങളിലെ ദേവന്മാരെല്ലാവരും ഒന്നായിട്ട്, പ്രകാശവിഷയമായ എന്റെ മനസ്സിൽ വളർക്കേണമേ!

അവ— അനന്തരം വിശ്വശില്പിയായ ബ്രഹ്മാവിനെ നമസ്കരിച്ചിട്ടു ശാസ്ത്രത്തെ ആരംഭിക്കുന്നു.

നിസർഗ്ഗസംസിദ്ധസമസ്തശില്പ-
പ്രാവീണ്യമാദ്യം ദ്രുഹിണംപ്രണമ്യ
മയാ'മനുഷ്യാലയചന്ദ്രികൈ'ഷാ
വിലിഖ്യതേ മന്ദധിയാം ഹിതായ. ൪

വ്യാ—വിശ്വത്തെ ചമക്കുക എന്ന ക്രിയയിങ്കൽ സ്വതസ്സിദ്ധമായ വൈദഗ്ദ്ധ്യത്തോടുകൂടിയവനും ആദ്യനുമായ ബ്രഹ്മാവിനെ നമസ്കരിച്ചിട്ട്, എന്നാൽ അല്പബുദ്ധികളുടെ ഹിതത്തിന്നായിക്കൊണ്ടു 'മനുഷ്യാലയചന്ദ്രിക'യെന്ന ഈ ഗ്രന്ഥം എഴുതപ്പെടുന്നു.

അവ—പ്രസ്തുത ഗ്രന്ഥനിർമ്മാണത്തിൽ, താൻ അവലംബിച്ചിട്ടുള്ള പൂർവ്വശാസ്ത്രങ്ങളെ പറയുന്നു.

മാർക്കണ്ഡേയനിബന്ധനം, മയമതം,
രത്നാവലീം, ഭാസ്കര-
പ്രോക്തം, കാശ്യപ, വിശ്വകർമ്മ, ഗുരുദേ-
വോക്തം, ച പഞ്ചാശികം
സവ്യാഖ്യം ഹരിസംഹിതാം, വിവരണാ-
ഢ്യം, വാസ്തുവിദ്യാദികം
ദൃഷ്ട്വാ തന്ത്രസമുച്ചയാനുസരതാ
മാർഗ്ഗേണ സംക്ഷിപ്യതേ. ൩

വ്യാ—മാർക്കണ്ഡേയനിബന്ധനം, മയമതം, രത്നാവലി, ഭാസ്കരീയം, കാശ്യപീയം, വിശ്വകർമ്മീയം, ഗുരുദേവപദ്ധതി, പഞ്ചാശികം, വിഷ്ണുസംഹിതാ, അതിന്റെ വ്യാഖ്യാനം, സമുച്ചയത്തിന്റെ വിവരണം, വിമർശിനി എന്നീ വ്യാഖ്യാനങ്ങൾ, വാസ്തുവിദ്യാ, പ്രയോഗമഞ്ജരി, മനുമതം, പരാശരമതം, കുമാരാഗമം മുതലായ പൂർവ്വഗ്രന്ഥങ്ങളെ നോക്കീട്ട് തന്ത്രസമുച്ചയത്തെ അനുസരിച്ച സംക്ഷേപമായിപ്പറയപ്പെടുന്നു.

അവ—അവിടെ മുമ്പേ വാസ്തുപരിഗ്രഹാദികളുടെ ക്രമത്തെ പറയുന്നു.

മർത്ത്യാവിപ്രാദിവർണ്ണേഷ്വിഹ ഭവനവിധാ-
നോൽസുകായസ്സപൂർവ്വം
വിപ്രം തദ്ദേശസംബന്ധിനമഖിലഗുണൈ-
രന്വിതം സംവൃണീത
സോയം തദ്വർണ്ണയോഗ്യാം ക്ഷിതിമഥപരിക-
ല്പ്യാത്ര പൂജാദി കൃത്വാ
വാസ്തോശ്ശാസ്ത്രോക്തരീത്യാ ഗൃഹമതിനിപുണൈഃ
കാരുഭിഃ കാരയേത. ൪

വ്യാ—ബ്രാഹ്മണാദി നാലു വർണ്ണങ്ങളിൽവെച്ച് ഏവനൊരുത്തൻ ഗൃഹനിർമ്മാണത്തിൽ സമുത്സുകനാകുന്നുവോ അ

വൻ മുമ്പിൽ അദ്ദേശസംബന്ധിയായി സകലഗുണയുക്തനായിരിക്കുന്ന തന്ത്രിയെ വരിക്കണം. അത്തന്ത്രി അതാതുജാതിക്ക് ഉചിതയായിരിക്കുന്ന ഭൂമിയെ നോക്കി നിശ്ചയിച്ചിട്ട് അവിടെശ്ശാസ്ത്രപ്രകാരമുള്ള വാസ്തുപൂജ മുതലായതിനൊക്കെയ്ക്കു സമർത്ഥന്മാരായ ആശാരിമാരെക്കൊണ്ടു പുര ചമപ്പിക്കണം.

അവ — ലക്ഷണമില്ലാത്ത പറമ്പിൽ പുരയുണ്ടാകരുതെന്നു പറയുന്നു.

ലക്ഷണഹീനേ വാസ്തുനി
വസതാമശുഭാനി സംഭവന്ത്യേവ
തസ്മാൽ പരീക്ഷ്യ ശുഭദേ
വാസ്തുനി ഗേഹാനി കാരയേദ്വിദ്വാൻ. ൧

വ്യാ — തച്ചുശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള ലക്ഷണങ്ങളില്ലാത്ത പറമ്പിൽ പുര പണിയിച്ചു താമസിക്കുന്നവൎക്ക് അശുഭങ്ങൾ മേൽക്കുമേൽ ഉണ്ടാകുമെന്നു വിദ്വാന്മാർ പറഞ്ഞിരിക്കുന്നു. അതിനാൽ പരീക്ഷിച്ചിട്ടു ശുഭലക്ഷണങ്ങളുള്ള പറമ്പിൽ മാത്രമേ പുര ചമക്കാവൂ.

അവ — പുര എങ്ങനെ ചമക്കേണമെന്നു പറയുന്നു.

ജന്മാദ്യപിധാനാന്തം
മനസാ നിശ്ചിത്യ മന്ദിരം സമ്യക്
കാൎമ്മവരൈരതിശുഭദം
കാരയതാം ദൃങ്മനോഹരം സുദൃഢം. ൨

വ്യാ — പുരയുടെ പാദുകം തുടങ്ങി അവസാനപ്പലകവരെ ശുഭമായ കണക്കിൻപ്രകാരം മനസ്സുകൊണ്ടു നിരൂപിച്ചുറച്ചിട്ടു ശുഭലക്ഷണങ്ങളും ഭംഗിയും ഉറപ്പും ഉള്ളതായ ഗൃഹത്തെ വിദഗ്ദ്ധന്മാരായ ആശാരിമാരെക്കൊണ്ടു പണിചെയ്യിക്കണം.

അവ — ഇനിയൊരുശ്ലോകംകൊണ്ട് ആശാരിമാരെ ഗ്രഹിക്കേണ്ടും പ്രകാരത്തെപ്പറയുന്നു.

കാരുഗ്രഹേ പ്രാക്സ്ഥപതിശ്ചസൂത്ര-
ഗ്രാഹീ തതസ്തക്ഷകവർദ്ധകീ ച
ഗ്രാഹ്യാഃ ക്രമേണൈവ ചതുർവ്വിധേഷു
ശില്പപ്രവീണേഷു യഥോചിതാസ്തേ. ൯

വ്യാ—കാരുകൾ (ആശാരിമാർ) സ്ഥപതി, സൂത്രഗ്രാഹി, തക്ഷകൻ, വർദ്ധകി ഇങ്ങിനെ നാലുപ്രകാരമാകുന്നു. ശില്പകർമ്മങ്ങളിൽ ഉചിതന്മാരായിരിക്കുന്ന ഇവരിൽവച്ചു മുമ്പിൽ സ്ഥപതിയേയും, പിന്നെ സൂത്രഗ്രാഹിയേയും, പിന്നെ തക്ഷകനേയും, പിന്നെ വർദ്ധകിയേയും ക്രമേണ അതാതു കർമ്മങ്ങൾക്ക് ഉചിതന്മാരായിരിക്കുന്നവരെ ഗ്രഹിച്ചുകൊള്ളേണ്ടതാകുന്നു.



അവ—ഇനി രണ്ടു ശ്ലോകംകൊണ്ടു കാരുകളുടെ ലക്ഷണങ്ങളെപ്പറയുന്നു.

സർവ്വശാസ്ത്രനിപുണോ ജിതേന്ദ്രിയഃ
സർവ്വദാപ്യവഹിതോഽപ്രമാദവാൻ
കർമ്മഠോഹ്യവികലോ വിമത്സരോ
ധാർമ്മികഃ സ്ഥപതിരസ്തു സത്യവാക് ൧൦

വ്യാ—സ്ഥപതി, എല്ലാശ്ശാസ്ത്രങ്ങളിലും നിപുണനും, ജിതേന്ദ്രിയനും, എല്ലായ്പോഴും ഗൃഹനിർമ്മാണത്തിങ്കൽ തന്നെ ജാഗ്രതയുള്ളവനും, പ്രമാദമില്ലാതെ എല്ലാകർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നവനും, അംഗവൈകല്യവും, മാത്സർയ്യവും ഇല്ലാത്തവനും, ധാർമ്മികനും, സത്യം പറയുന്നവനും ആയിരിക്കണം.

ജാനീയാൽ സ്ഥാപനാർഹം സ്ഥപതിമഥ ഗുണൈഃ
പ്രായശസ്തേന തുല്യഃ
സൂത്രഗ്രാഹീ സുതോ വാ സ്ഥപതിമതിഗതി-
പ്രേക്ഷകശ്ശിഷ്യകോ വാ

സ്ഥൂലാനാം തക്ഷണാത്തക്ഷകഇതി കഥിത-
സ്സന്തതം ഹൃഷ്ടചിത്തഃ
ശക്തസ്സൂത്രാച്ചോപരിഷ്ടാന്നൃഹരപി വിധിവ-
ദ്വൃദ്ധികൃദ്വർദ്ധകീ സ്യാൽ ൧൧

വ്യാ—അളന്നു കററി തറക്കുക, കല്ലിടുക, കട്ടിള, ഉത്തരം മുതലായതു വയ്ക്കുക ഇങ്ങനെയുള്ള കർമ്മങ്ങൾക്ക് അധികാരിയായിരിക്കുന്നവൻ സ്ഥപതിയാകുന്നു. പിന്നെഗ്ഗുണങ്ങളെക്കൊണ്ടു സ്ഥപതിയോടു ഏകദേശം സദൃശനായിരിക്കുന്ന പുത്രനോ സ്ഥപതിയുടെ മനസ്സിൻെറ ഗതിയെ നോക്കുന്ന ശിഷ്യനോ ആയിരിക്കണം സൂത്രഗ്രാഹി. (സൂത്രഗ്രാഹി=സ്ഥപതി നൂലു പിടിക്കുമ്പോൾ അതിൻെറ മറേറത്തല പിടിക്കുന്നവൻ). സ്ഥൂലങ്ങളായിരിക്കുന്ന കല്ലു, മരം ഇവയെ വെട്ടി അറുത്തു ചെത്തി ചേലാക്കുന്നവനെ തക്ഷകൻ എന്നു പറയുന്നു. ചെത്തിത്തീർത്തവയെ മേലേ മേലെ വെച്ചു ചേർത്തു ഗൃഹത്തെ വർദ്ധിപ്പിക്കുന്നവൻ വർദ്ധകിയാകുന്നു. അവൻ എപ്പോഴും സന്തുഷ്ടചിത്തനും ശക്തനുമായിരിക്കണം.

അവ—ഗൃഹനിർമ്മാണത്തിൽ ആശാരിമാരുടെ പ്രാധാന്യത്തെപ്പറയുന്നു.

വിനാ സ്ഥപത്യാദിചതുഷ്ടയേന
ഗൃഹാദികർത്തും ന ച ശക്യതേഽസ്മാൽ
പ്രസാദിതൈസ്തൈരഥ വിപ്രവര്യഃ
സുസൂക്ഷ്മധീഃ കാരയതാം ഗൃഹാണി. ൧൨

വ്യാ—സ്ഥപത്യാദിചതുഷ്ടയം കൂടാതെ ഗൃഹാദികളുണ്ടാക്കുവാൻ കഴിയുന്നതല്ലല്ലൊ. അതുകൊണ്ട് അവരെ പ്രസാദിപ്പിച്ച് അവരെക്കൊണ്ട് അതിസൂക്ഷ്മബുദ്ധിയായിരിക്കുന്ന ബ്രാഹ്മണശ്രേഷ്ഠൻ ഗൃഹാദികളെ ഉണ്ടാക്കിക്കണം.

അവ—ഇനി ഗൃഹനിർമ്മാണത്തിനാരംഭിക്കുമ്പോൾ ചെയ്യേണ്ട പ്രവൃത്തികളെ യഥാക്രമം പറയുന്നു.

തത്ര ക്രമേണ ബഹുധാ ധരണീപരീക്ഷാ-
ദിങ്നിൎണ്ണയാദിശുഭവീഥിപരിഗ്രഹാശ്ച
ധാമ്നാം പ്രമാണവിധിരങ്കണകുട്ടിമാദീ-
ന്യംഗാനി ബാഹ്യവിധയശ്ച തഥാ വിധേയാഃ

വ്യാ—അവിടെ ക്രമത്താലേ പലപ്രകാരത്തിലുള്ള ഭൂപരീക്ഷ, ദിക്കിന്റെ തിരിവുതീൎത്തു ശരിയാക്കുക മുതലായവ, ശുഭവീഥിപരിഗ്രഹം, പുരകളുടെ കണക്കുണ്ടാക്കുക, അങ്കണം, അധിഷ്ഠാനം കാലെകരം, തുടങ്ങിയുള്ള അംഗങ്ങളെ കല്പിക്കുക, ഗൃഹത്തിനു പുറമേയുള്ള ഉപഗൃഹങ്ങൾ, കിണറു, കുളം, ഗോശാല, പടിപ്പുര മുതലായവയുടെ സ്ഥാനങ്ങളും കണക്കുകളും നിശ്ചയിക്കുക ഇത്യാദികളെല്ലാം ചെയ്യേണ്ടതാകുന്നു.

അവ—ഇനിയൊരു ശ്ലോകംകൊണ്ടു പറമ്പിന്റെ ലക്ഷണങ്ങളെ പറയുന്നു.

ഗോമൎത്ത്യൈഃ ഫലപുഷ്പദുഗ്ദ്ധതരുഭി-
ശ്ചാഢ്യാ സമാ പ്രാൿപ്ലവാ
സ്നിഗ്ദ്ധാ ധീരരവാ പ്രദക്ഷിണജലോ-
പേതാശുബീജോൽഗമാ
സംപ്രോക്താ ബഹുപാംസുരക്ഷയജലാ
തുല്യാ ച ശീതോഷ്ണയോഃ
ശ്രേഷ്ഠാ ഭൂരധമാ സമുക്തവിപരീ-
താ മിശ്രിതാ മദ്ധ്യമാ. ൰൪

വ്യാ—പശുക്കളും മനുഷ്യരും കാൎയ്യമായും പൂക്കുന്നതുമായ മരങ്ങളും വളരെയുള്ളതും, കുന്നും കുഴിയുമില്ലാതെ സമനിരപ്പായിട്ടുള്ളതും, കിഴക്കുഭാഗം താണതും, മിനുമിനുപ്പുള്ളതും, ചവിട്ടിയാൽ ഗംഭീരമായ ഒച്ചയുള്ളതും, വലത്തുകൂടി വെള്ളം ഒഴുകുന്നതും, വിത്തുകൾ വിതച്ചാൽ വേഗത്തിൽ മുളയ്ക്കുന്നതും, ഒരേടത്തു് ഒരു കുഴികുഴിച്ചു് ആ മണ്ണുകൊണ്ടുതന്നെ കുഴി തൂൎത്താൽ മണ്ണു ശേഷിക്കുന്നതും, വേനൽക്കാലത്തു

വെള്ളം വരാത്തതും, വർഷത്തിലും വേനലിലും സുഖമുള്ള തും ആയ പറമ്പു ഗൃഹമുണ്ടാക്കുവാൻ ഉത്തമമാകുന്നു. ഇ പ്പറഞ്ഞ ഗുണങ്ങൾക്കു വിപരീതമായിട്ടുള്ള ഭൂമി കൊള്ളരുതാ ത്തതാകുന്നു. ഗുണങ്ങളും ദോഷങ്ങളും മിശ്രമായിട്ടുള്ളതു മ ധ്യമമാകുന്നു. ഇങ്ങനെ ഉത്തമാധമമധ്യമങ്ങളെ അറിഞ്ഞു കൊൾക.

അവ— ഇനി തീരെ വർജ്യമായ പറമ്പിന്റെ ലക്ഷണ ങ്ങളെ പറയുന്നു.

വൃത്താർദ്ധേന്ദുനിഭാ ത്രിപഞ്ചരസകോ-
ണാ ശൂലശൂർപ്പാകൃതി-
മ്മത്സ്യാനേകപകൂർമ്മപൃഷ്ഠകപിലാ-
വക്ത്രോപമാ മേദിനീ
ഭസ്മാംഗാരതുഷാസ്ഥികേശചിതി വ-
ത്മീകാദിഭിസ്സംയുതാ
വർജ്യം മധ്യനതാ സഗർഭകുഹരാ
വിസ്രാ വിദിക്സ്ഥാപി ച. ൧൭

വ്യാ — വൃത്താകൃതിയായും, അർദ്ധചന്ദ്രാകൃതിയായും, മൂ ന്നോ അഞ്ചോ ആറോ കോണുകളുള്ളതായും, ശൂലം, കൊ മ്പുമുറം ഇവയുടെ ആകൃതിയിലുള്ളതായും, മത്സ്യം, ആന, ആമ ഇവയുടെ പുറം പോലെയും, പശുവിന്റെ മുഖം പോ ലെയും ഇരിക്കുന്നതായും, കിളച്ചുനോക്കിയാൽ വെണ്ണീറു, ക രിക്കട്ട, ഉമി, എല്ലു, തലമുടി എന്നിവ കാണുന്നതായും, മ രിച്ചവരെ സംസ്കരിച്ച സ്ഥലമായും, വളരെ പുററുകൾ ഉ ള്ളതായും, നടുഭാഗം താണിരിക്കുന്നതായും, അന്തർഭാഗ ത്തിൽ പാതാളമുള്ളതായും, മണ്ണിനു ദുർഗ്ഗന്ധമുള്ളതായും, കോണുനോക്കിത്തിരിഞ്ഞിരിക്കുന്നതായും ഉള്ള പറമ്പുകൾ ഗൃഹമുണ്ടാക്കുവാൻ കൊള്ളരുത്ത്.

അവ— ഇനി ബ്രാഹ്മണാദിജാതിക്രമം അനുസരിച്ച വിശേഷലക്ഷണങ്ങളെ ഒരു ശ്ലോകംകൊണ്ടു പറയുന്നു.

വിപ്രാദിക്രമതഃ കുശേഷുവനദൂ-
ർവ്വാകാശയുക്താ ഭുവഃ
തുല്യാന്താനവിതാനസിന്ധുരമസാ-
ബ്ധ്യംശാന്തിദീർഘാ അപി
ശ്വേതാപാടലപീതമേചകരുചഃ
ശ്ചാജ്യാസൃഗന്നാസവാ-
മോദാസ്സ്വാദുകഷായതിക്തകടുകാ
സ്വാദാന്വിതാശ്ച സ്മൃതാഃ.

എന്ന

വ്യാ — വളരെ കുശയുള്ളതും, നീളവും വീതിയും സമമായിട്ടുള്ളതും, മണ്ണിന്നു വെളുപ്പുനിറമുള്ളതും, നെയ്യിന്റെ ഗന്ധമുള്ളതും, മധുരരസമുള്ളതും, ആയ ഭൂമി ബ്രാഹ്മണന്നു പുരചമപ്പാൻ നല്ലതാകുന്നു. അമക്കൂട്ടമുള്ളതും, വീതിയിൽ എട്ടിലൊന്നു നീളം എറിയതും, മണ്ണിന്നു ചുവപ്പുനിറവും, ചോരയുടെ ഗന്ധവും, ചവർപ്പുരസവുമുള്ളതുമായ ഭൂമി ക്ഷത്രിയൎക്കു നല്ലതാകുന്നു. എല്ലാക്കാലത്തും വളരെ കറുകയുള്ളതും, വീതിയിൽ ആറൊന്നു നീളം ഏറിയതും, മണ്ണിന്നു മഞ്ഞനിറവും, ചോറിന്റെ ഗന്ധവും, കയ്പുരസവുമുള്ളതും ആയ ഭൂമി വൈശ്യന്നു പുര പണിയുവാൻ നല്ലതാകുന്നു. ആറുദൎഭ വളരെയുള്ളതും, വീതിയിൽ നാലൊന്നു നീളം ഏറിയതും, മണ്ണു കറുത്ത നിറത്തോടും, മദ്യത്തിന്റെ ഗന്ധത്തോടും, എരിവുരസത്തോടും, കൂടിയിരിക്കുന്നതുമായ ഭൂമി ശൂദ്രന്നു ഗൃഹമുണ്ടാക്കുവാൻ നല്ലതാകുന്നു. ഇവിടെ വിധിച്ചിരിക്കുന്ന നീളം തെക്കുവടക്കാകുന്നു വേണ്ടതു് എന്നറിഞ്ഞുകൊള്ളണം. അങ്ങനെ പൂൎവ്വശാസ്ത്രങ്ങളിൽ വിധിച്ചിട്ടുമുണ്ടു്.

അവ — ഇനി സമ്മിശ്രലക്ഷണങ്ങളായ ഭൂമികൾ ആൎക്കും കൊള്ളരുതെന്നും, സാദിശ്യലക്ഷണങ്ങളായവയെ പരീക്ഷിച്ചറിയണമെന്നും പറയുന്നു.

സങ്കീൎണ്ണരൂപാ വസുധാത്ര വൎണ്ണൈ-
ൎഗ്ഗന്ധൈ രസൈശ്ചാഖിലവൎജ്ജനീയാ

ഏനാമനാലക്ഷിതവണ്ണചിഹ്നാം
നക്തം പരീക്ഷേത നിമിത്തതശ്ച. ൧൨

വ്യാ—വിപ്രാദിവണ്ണങ്ങളിൽ ഒരു ജാതിയുടെ ത്വണ്ണം, മറെറാരു ജാതിയുടെ നിറം, വേറെ ഒരു ജാതിയുടെ ഗന്ധം, അന്യജാതിയുടെ രസം എന്നിങ്ങിനെ പല ജാതിയുടെയും ലക്ഷണങ്ങൾ മിശ്രമായിട്ടുള്ള ഭൂമി ആക്കം കൊള്ളരുതു്. എന്നാൽ ഓരോ ജാതിക്കു വിധിച്ചിട്ടുള്ള ത്വണ്ണവണ്ണഗന്ധര സാദിലക്ഷണങ്ങളൊന്നും സ്പഷ്ടമായിട്ടറിവാൻ തരമില്ലാത്ത ഭൂമിയെ രാത്രിയിൽ പരീക്ഷചെയ്തിട്ടും, ശകുനാദികളായ നി മിത്തങ്ങളെ നോക്കിയിട്ടും അറിയേണ്ടതാകുന്നു. മുമ്പിൽ സ്ഥപതിയുടെ ലക്ഷണം പറഞ്ഞതിൽ, "സവ്വശാസ്ത്രനിപു ണോ ജിതേന്ദ്രിയസ്സവദാ വ്യവഹിതോടപ്രമാദവാൻ" എന്നു പറഞ്ഞിട്ടുള്ളതു് ഇങ്ങനെ പരീക്ഷിപ്പാനും, നിമിത്താദികളെ അറിവാനും സ്ഥപതി യോഗ്യനായിരിക്കണമെന്നുള്ള ഉദ്ദേശ ത്തോടുകൂടിയാകുന്നു.

അ.പ.—ഇനി രണ്ടു ശ്ലോകംകൊണ്ടു പരീക്ഷിക്കേണ്ട പ്രകാരങ്ങളെ പറയുന്നു. അവിടെ മുമ്പേതന്നെ അഗ്നിപരീ ക്ഷയെ പറയുന്നു.

ക്ഷ്മാം ഖാതപാമഘടം നിധായ ഭൂതധാ-
ന്യം വദ്ധമാനം മുഖേ
കൃതപാസിച്യ ഘൃതം ദിശാസു സിതര-
ക്തപീതകൃഷ്ണാ ദശാഃ
വിപ്രാദിക്രമതഃ പ്രദീപ്യ വിധിവ-
ന്നീതേ മുഹൂർത്തേ ജ്വലേ-
ച്ചത്തിർയസ്യ ധരാസ്യ താസു സകലാ-
സ്വപിഭാസു സർവ്വോചിതാ. ൧൩

വ്യാ—പരീക്ഷിപ്പാൻ നിശ്ചയിച്ചിരിക്കുന്ന ഭൂമിയുടെ മ ദ്ധ്യത്തിൽ ഒരുകോൽ താഴ്ചയിൽ അത്രയും ചതുരത്തിൽ ഒരു കുഴി കഴിച്ചു് അതിൻെറ അടി സമനിരപ്പാക്കി മെഴുകിശ്ശുദ്ധി

വരുത്തി പത്മമിട്ട ഗന്ധപുഷ്പാക്ഷതാദികളെക്കൊണ്ടലംകരിച്ച് അതിൻെറ നടുവിൽ നെല്ലുനിറച്ച ഒരു പുതുകലം വച്ച് അതിന്മേൽ ഒരു ചട്ടി (ചരാവു) വച്ച് അതിൽ നെയ്യു വീഴ്ത്തി അതിൽ കിഴക്കുദിക്കിൽ വെളുത്ത നൂൽകൊണ്ടും, തെക്ക ചുവന്ന നൂൽകൊണ്ടും, പടിഞ്ഞാറു മഞ്ഞനൂൽകൊണ്ടും, വടക്ക കറുപ്പുനൂൽകൊണ്ടും, ഓരോ തിരിയിടുക. പിന്നെ അതിനെ കിഴക്ക തുടങ്ങി ബ്രാഹ്മണാദിവണ്ണങ്ങളെ ക്രമത്താലെ സങ്കല്പിച്ച വിധിപോലെ പൂജിച്ച കൊളുത്തി ആ കുഴിയെ അടച്ച് ഒരു മുഹൂൎത്തകാലം (രണ്ടു നാഴിക) പ്രാൎത്ഥിച്ച പാൎത്തിരുന്നിട്ട തുറന്നു നോക്കുക. അപ്പോൾ കത്തുന്ന തിരി ഏതോ ആ ജാതിക്ക് ആ ഭൂമി നല്ലതാകുന്നു. എല്ലാത്തിരിയും കത്തുന്നുവെങ്കിൽ എല്ലാവൎക്കും കൊള്ളാം. എല്ലാം കെട്ടുപോയി എങ്കിൽ ആൎക്കും കൊള്ളരുത്.

അവ — ഇനി ജലപരീക്ഷയെ പറയുന്നു.

ഭൂഗൎത്തേ ജലപൂരിതേ ടത്ര വിധിവൽ
ദ്രോണാദിപുഷ്പം ക്ഷിപേൽ
ശസ്താ തസ്യ ഗതിഃ പ്രദക്ഷിണതയാ
കൎത്തുന്ന ശസ്ത്രാന്യഥാ
പൂൎവ്വേ ദിക്ഷ്വഥ സംസ്ഥിതേ സതി ശുഭം
കോണേഷ്വ ചേന്നിന്ദിതം
ജ്ഞാത്വേത്യാദി ശുഭാശുഭാന്യപി സമീ
കൎയ്യാൽ ക്ഷമാം സൂക്ഷ്മധീഃ ൧൯

വ്യാ — പൂൎവ്വശ്ലോകത്തിൽ പറഞ്ഞപോലെ പറമ്പിൻെറ മദ്ധ്യത്തിൽ ഒരു കുഴി കുഴിച്ച് അതിൽ വെള്ളം നിറച്ച തുമ്പ തുളസി മുതലായ പുഷ്പങ്ങൾ വെള്ളത്തിൽ ഇടുക. എന്നാൽ ആ പൂക്കളുടെ ഗതി പ്രദക്ഷിണമായിട്ടാണെങ്കിൽ ഗൃഹകൎത്താവിന്നു ശുഭമാകുന്നു. അപ്രദക്ഷിണമായിട്ടാണെങ്കിൽ അശുഭമാകുന്നു. പുഷ്പം ദിക്കുകളിൽ ചെന്നു നിന്നാൽ ശുഭവും കോണുകളിൽ നിന്നാൽ അശുഭവുമാകുന്നു. ഇങ്ങി

നെ തുടങ്ങിയുള്ള ശുഭാശുഭങ്ങളെ അറിഞ്ഞിട്ട പിന്നെ കഴിച്ചു സമനിരപ്പാക്കണം. ഇവിടെ "ഇത്യാദി ശുഭാശുഭാനി ജ്ഞാത്വാ" എന്നു പറഞ്ഞിരിക്കുന്നതിലെ ആദിശബ്ദം കൊണ്ടും, പരീക്ഷ ചെയ്യുന്ന സ്ഥപതിയുടെ വിശേഷണമായ "സൂക്ഷ്മധീഃ" എന്ന പദം കൊണ്ടും, ജ്യോതിശ്ശാസ്ത്രപ്രകാരം ആ ഭൂഗത്തെ ഒരു രാശിചക്രമായിക്കല്പിച്ച് അതിൽ തല്ക്കാലത്തെ ഗ്രഹസ്ഥിതി നിർണ്ണയിക്കുകയും, പ്രശ്നത്തിൽ സ്പർണ്ണസ്ഥിതികൊണ്ട് ആരൂഢം നിർണ്ണയിക്കുന്നതുപോലെ പൃഷ്ഠസ്ഥിതികൊണ്ട് ആരൂഢം കല്പിക്കുകയും, പുഷ്പവിന്യാസം ചെയ്യുന്ന സമയത്തുണ്ടാകുന്ന ശകുനാദിനിമിത്തങ്ങളെയും ദീപം, ശരം മുതലായവയേയും സൂക്ഷിച്ചറിയുകയും ചെയ്തിട്ട് അവയെക്കൊണ്ടു ഗൃഹകർത്താവിന്റെ ഗുണദോഷഫലങ്ങളെ അറിഞ്ഞുകൊള്ളണമെന്നുകൂടി ശാസ്ത്രകാരൻ വിവക്ഷിച്ചിട്ടുണ്ടെന്നു ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

അവ—ഇങ്ങനെ പരീക്ഷ ചെയ്തു ഭൂപരിഗ്രഹം കഴിഞ്ഞാൽ പിന്നെ ഗൃഹം പണിചെയ്യാനുള്ള സ്ഥലത്തെ സമനിരപ്പാക്കുകയും, ശങ്കു നാട്ടി മറിതീർത്തു ദിങ്നിർണ്ണയം ചെയ്കയും ചെയ്യാനുള്ള വിധിയെപ്പറയുന്നു.

യന്ത്രേണാവനതാദിനാ ച നിപുണോ
 യദ്വാംബുസമ്പൂരണേ-
നോർവ്വീം ചാരു സമീകരോത്വഥ ദ്രുമൈ-
 ശ്ശങ്കും ച വൃക്ഷാദിഭിഃ
മാർത്താണ്ഡാംഗുലസമ്മിതായതമുജ്ജം
 വൃത്തഞ്ച മൂലാഗ്രയോ-
ർദ്വന്ദ്വൈകാംഗുലവിസ്തൃതം ച മുകുള-
 പ്രായാഗ്രമാകല്പയേൽ. ൧൦

വ്യാ—വിശുദ്ധനായവൻ അവനതം (സമനം) മുതലായ യന്ത്രംകൊണ്ടോ വെള്ളം നിറുത്തിയോ ഭൂമിയെ വേണ്ടുംവണ്ണം സമനിരപ്പാക്കിച്ചമക്കണം. പിന്നെ ഉറപ്പുള്ള മരം



അവനതയന്ത്രം
(സമനക്കാൽ.)

കൊണ്ടോ ആനക്കൊമ്പുകൊണ്ടോ പന്ത്രണ്ടംഗുലം നീളമായി വളവുകൂടാതെ ഉരുണ്ട രണ്ടംഗുലം ചുവട്ടിലും ഒരംഗുലം അഗ്രത്തിലും വിസ്താരമായി അഗ്രം താമരമൊട്ടുപോലെ കൂൎത്തിരിക്കുന്ന ഒരു ശങ്കുവിനെ ഉണ്ടാക്കി ആസ്സമഭൂമിയിൽ നാട്ടണം. (ശങ്കു=കററി)

അവ—അങ്ങനെ നാട്ടിയ ശങ്കുവിനെക്കൊണ്ടു ദിക്കുതിരിവു തീൎക്കുവാനുള്ള മാൎഗ്ഗത്തെപ്പറയുന്നു.

ശങ്കൂന്മദ്ധ്യഗതോ നിജദ്വിഗുണിത-
വ്യാസാൎദ്ധവൃത്തസ്യ യ-
സ്തൽഭാനിൎഗ്ഗമനപ്രവേശരചിതൌ
ബിന്ദൂ തു പൂൎവ്വാപരൌ
പ്രത്യഗ്ബിന്ദുമഥാപരേദ്യുരപി കൃ-
ത്വാ തൽഭ്രമേത്ര്യംശകേ
നേയഃ പ്രാക്തനബിന്ദുരേഷ സമപാ-
ശ്ചാത്യോ ഭവേൽ പൂൎവ്വതഃ വ-മ

വ്യാ— ശങ്കുവിന്റെ നീളത്തിലിരട്ടി വ്യാസാൎദ്ധമായുള്ള ഒരു വൃത്തമദ്ധ്യത്തിങ്കൽ ആശ്ശങ്കു വരുമാറു് ഒരു വൃത്തം വരച്ചു കാലത്തെ നേരം ആശ്ശങ്കുവിന്റെ നിഴൽ പടിഞ്ഞാറെ വൃത്തനേമിയിൽ തട്ടിയേടത്തു് ഒരു അടയാളം തൊടു. അതുപോലെ തന്നെ ഉച്ചതിരിഞ്ഞു് ആ നിഴൽ കിഴക്കോട്ടു നീണ്ടു ചെന്നു വൃത്തത്തിന്റെ കിഴക്കേ നേമിയിൽ തട്ടുന്നേടത്തും ഒരു അടയാളമിടു. എന്നാൽ ഈ രണ്ടു് അടയാളങ്ങളും ഏകദേശം കിഴക്കും പടിഞ്ഞാറും ഉള്ളവയായിരിക്കും. ഇനി സൂക്ഷ്മം വരുത്തുവാൻ പിറേറ ദിവസം കാലത്തും പടിഞ്ഞാറെ വൃത്തനേമിയിൽ നിഴൽ തട്ടുന്നേടത്തു് അടയാളം തൊടു. എന്നിട്ടു തലേനാൾ കുറിച്ചതും പിറേറനാൾ കുറിച്ചതുമായ രണ്ടു് അടയാളങ്ങളുടെ ഇട മൂന്നംശിച്ചു തലേനാൾ തൊട്ട അടയാളത്തെ ഒരംശം നീക്കി അവിടെയും ഒരടയാളമിടു. എന്നാൽ ആ അടയാളവും തലേനാൾ കിഴക്കേ വൃത്തനേമിയിൽ

ഇട്ടിരിക്കുന്ന അടയാളവും സൂക്ഷ്മമായ കിഴക്കും പടിഞ്ഞാറും ആയിരിക്കും. അതിനാൽ അവ രണ്ടിലും തട്ടുമാറു കിഴക്കുപടിഞ്ഞാറു് ഒരു രേഖ നീട്ടിവരച്ചാൽ അതു പൂർവ്വാപരരേഖയായി ഭവിക്കും.

ഇങ്ങനെ ശങ്കുവിന്റെ നിഴലിനു വരുന്ന മാറ്റത്തിനു് ഒരു നിയമമുണ്ടു്. ഉത്തരായണത്തിൽ സൂര്യൻ ദിവസംപ്രതി വടക്കോട്ടു നീങ്ങുന്നതിനാൽ നിഴലിന്റെ അഗ്രവും തലേനാളത്തേതിനെക്കാൾ പിറ്റേനാളത്തേതു് അല്പം തെക്കോട്ടു നീങ്ങിയിരിക്കും. ദക്ഷിണായനത്തിൽ അതുപോലെ വടക്കോട്ടും മാറിവരും. അതിനാൽ തലേനാളും പിറ്റേനാളും ഉള്ള ഛായാഗ്രാന്തരത്തിൽ മൂന്നിലൊരുഭാഗം നീക്കുന്നതു, ദക്ഷിണായനത്തിൽ തലേനാളത്തെ അടയാളത്തിൽനിന്നു വടക്കോട്ടും, ഉത്തരായണത്തിൽ തെക്കോട്ടും ആയിരിക്കണം.

ഇനി തലേനാളത്തെയും പിറ്റേനാളത്തെയും ഛായാഗ്രങ്ങളുടെ അന്തരത്തിൽ മൂന്നൊന്നു നീക്കുവാൻ പറഞ്ഞിട്ടുള്ളതിനും യുക്തിയുണ്ടു്. ഇവിടെ വൃത്തമദ്ധ്യത്തിൽ നിൽക്കുന്ന ശങ്കുവിനു നീളം പന്ത്രണ്ടംഗുലവും വൃത്തത്തിന്റെ വ്യാസാർദ്ധം ഒരു കോലുമാണല്ലൊ. അപ്പോൾ ശങ്കുവിന്റെ ഛായക്കു, ശങ്കുവിൽ ഇരട്ടി നീളമുള്ളപ്പോൾമാത്രമേ അതിന്റെ അഗ്രം വൃത്തനേമിയിൽ തട്ടുകയുള്ളുവെന്നു സിദ്ധമാണു്. ഒരു വസ്തുവിന്റെ നിഴലിനു് ആ വസ്തുവിൽ ഇരട്ടി നീളമുണ്ടാകുന്നതു മിക്ക കാലങ്ങളിലും നാലഞ്ചുനാഴിക പുലരുമ്പോഴും നാലഞ്ചുനാഴികപ്പകലേയും ആയിരിക്കും. അതിനാൽ കാലത്തും വൈകുന്നേരവും ശങ്കുച്ഛായാഗ്രം വൃത്തനേമിയിൽ തട്ടുന്ന സമയങ്ങൾ തമ്മിൽ ഏതാണ്ടു് ഇരുപതുനാഴികയുടെ ഭേദമുണ്ടല്ലൊ. അടുത്ത രണ്ടുദിവസങ്ങളിൽ ഒരേസമയത്തെ സൂര്യന്റെ ചലനം എത്രയെന്നു കണ്ടാൽ അതിൽ മൂന്നിലൊരുഭാഗമാണു് ഒരു ദിവസത്തിന്റെ മൂന്നിലൊന്നായ ഇരുപതു


ശങ്കുസ്ഥാപനം
ദിങ്നിർണ്ണയം
കിഴക്ക്
വടക്ക്
തെക്ക്
പടിഞ്ഞാറ്

നാഴികക്കുണ്ടാകുന്ന വ്യത്യാസമെന്നും കാണാമല്ലൊ. ഇങ്ങനെ യുക്തികൊണ്ടു കണക്കാക്കീട്ടാണു മൂന്നിലൊന്നു മാററുവാൻ പറഞ്ഞിട്ടുള്ളതെന്നറിഞ്ഞുകൊൾക.

അവ—ഇങ്ങനെ കിഴക്കുപടിഞ്ഞാറു സൂക്ഷ്മമാക്കീട്ട് ഇനി അതുകൊണ്ടു തെക്കുവടക്കുണ്ടാക്കുവാൻ പറയുന്നു.

പ്രാഗഗ്രമുൎവ്വ്യാമഭികല്പ്യ സൂത്രം
സൂത്രേഽത്ര വൃത്തദ്വയയോഗജാതം
മത്സ്യം ച, തിൎയ്യക് പരികല്പ്യ കൎയ്യാൽ
സൂത്രം യമോദഗ്ഗതമസ്യ മദ്ധ്യേ. ൨൨

വ്യാ—ഇങ്ങനെ കിഴക്കുപടിഞ്ഞാറുണ്ടാക്കിയ സൂത്രത്തെ മദ്ധ്യമാക്കി, ഒന്നു മറേറതിൽ പ്രവേശിച്ചിരിക്കത്തക്കവണ്ണം രണ്ടു വൃത്തങ്ങളെ വരക്കണം. എന്നാൽ നടുവിൽ മത്സ്യാകൃതിയായ ഒരു അടയാളമുണ്ടാകും. ആ മത്സ്യരേഖയുടെ നടുവേ നീളത്തിൽ ഒരു വര വരച്ചാൽ അതു തെക്കുവടക്കു സൂക്ഷ്മമായി ഭവിക്കും.



അവ—ഇനി ബ്രഹ്മയമസൂത്രങ്ങളെ ഉണ്ടാക്കുവാനും പിന്നെ അവയെക്കൊണ്ടു പറമ്പിനെ നാലായി ഖണ്ഡം തിരിപ്പാനും പറയുന്നു.

സൂത്രം പൂൎവ്വാപരാശാവിനിഹിതമുദിതം
ബ്രഹ്മസൂത്രം യമാഖ്യം
യാമ്യോദഗ്ഗാമി ചൈവന്ത്വിഹ ധരണിതലേ
ഖണ്ഡിതേ സ്യാച്ചതുൎദ്ധാ.
സൎവ്വേഷാമീശഖണ്ഡം ശുഭമിതി ധനസം-
വൎദ്ധനം, മാനുഷാഖ്യം
ദേവാഖ്യം നൈരൃതാംശം ദ്വയമപി ച ഗൃഹേ
കല്പയേന്മാനവാനാം. ൨൩

വ്യാ—പറമ്പിന്റെ നടുവേ കിഴക്കുപടിഞ്ഞാറുള്ള സൂത്രം ബ്രഹ്മസൂത്രമാകുന്നു. തെക്കുവടക്കുള്ളതു യമസൂത്രം. ഇങ്ങനെ രണ്ടു സൂത്രങ്ങളെക്കൊണ്ടു പറമ്പു നാലു ഖണ്ഡമാക്കി

യാൽ അവയിൽ ഈശകോണിലെ ഖണ്ഡം എല്ലാവൎക്കും ഗൃഹമുണ്ടാക്കുവാൻ ശുഭമാകുന്നു. അതു ധനത്തെ വൎദ്ധിപ്പിക്കും. ഇതിനു മനുഷ്യഖണ്ഡമെന്നു പേർ. നിരൃതികോണിലെ ഖണ്ഡത്തിനു ദേവഖണ്ഡമെന്നു പേർ. അതും ഗൃഹം ചമപ്പാൻ നന്ന്.

ആഗ്നേയം സ്യാദ്യമാഖ്യം മുതികൃദഖിലവ-
ൎജ്ജ്യം തഥൈവാസുരം സ്യാ-
ദ്വായവ്യം തദ്വിശാം വാ കചചിദഥ നിരൃതീ-
ശാനയോസ്തത്ര ഖണ്ഡം
വിസ്തീൎണ്ണം ചേച്ചതുൎദ്ധാ പുനരപി ച വിഭ-
ജ്യൈശപൂൎവ്വേ നൈരൃതം ചാ-
പ്യേതസ്മിൻ ഗ്രാഹ്യമൈശം ഗൃഹകരണവിധൌ
ശോഭനം ഭൂസുരാദേഃ. ൨൪

വ്യാ—അഗ്നികോണിലെ ഖണ്ഡത്തിനു യമഖണ്ഡമെന്നു പേർ. അതു മരണത്തെ ഉണ്ടാക്കുന്നതാകുന്നു. വായുകോണിലെ ഖണ്ഡത്തിന് അസുരഖണ്ഡമെന്നു പേർ. അതു വൈശ്യൎക്കു ചിലേടത്തു കൊള്ളാം. പിന്നെ ഖണ്ഡങ്ങൾക്കു വിസ്താരം അധികമുണ്ടെന്നു വരികിൽ ഓരോ ഖണ്ഡങ്ങളെയും പിന്നെയും നാലാക്കി ഖണ്ഡിച്ച് ഈശഖണ്ഡത്തിലെ നിരൃതിഖണ്ഡവും, നിരൃതിഖണ്ഡത്തിലെ ഈശഖണ്ഡവും വിപ്രാദിവൎണ്ണങ്ങൾക്കു പുര ചമപ്പാൻ നല്ലതാകുന്നു.

അഥ—ഇനി രജ്ജുസൂത്രങ്ങളെ പറയുന്നു.

ഭൂപാദിവൎണ്ണനിയമേന യമോദഗായാ-
മാപേതമധ്യചതുരശ്രമഹീതലേ തു
കൎണ്ണാദ്ധ്വനാ നിരൃതിമാരുതകോണമൂല-
ശൈവാനലാഗ്രഭവസൂത്രയുഗം ഹി രജ്ജുഃ. ൨൫

വ്യാ—ക്ഷത്രിയാദിവൎണ്ണങ്ങൾക്കു വിധിച്ചിട്ടുള്ള മുഖായാമത്തെ തെക്കും വടക്കും ഭാഗങ്ങളിൽ ശരാശരി കളഞ്ഞു മദ്ധ്യത്തെ ചതുരശ്രപ്പെടുത്തിയ ഭൂമിയിൽ നിരൃതികോണും


ഖണ്ഡകല്പനം
സൂത്രരജ്ജുകൾ
ബ്രഹ്മസൂത്രം
ഈശാനകോണ്
അഗ്നികോണ്
കിഴക്കു
മനുഷ്യ ഖണ്ഡം
യമ ഖണ്ഡം
ബ്രഹ്മ
ശക്കു
വടക്കു
തെക്കു
ബ്രഹ്മസൂത്രം
അസുര ഖണ്ഡം
ദേവ ഖണ്ഡം
രജ്ജുസൂത്രം
കർണ്ണസൂത്രം
വായുകോണ്
നിരൃതികോണ്
പടിഞ്ഞാറ്

വായുകോണും മൂലമായിട്ടും ഈശകോണും അഗ്നികോണും അഗ്രമായിട്ടും കൎണ്ണമാൎഗ്ഗമായി രണ്ടു സൂത്രങ്ങളുണ്ടാകും. അവയെ രജ്ജുസൂത്രങ്ങളെന്നു പറയും.

അവ— സൂത്രവേധംകൊണ്ടുള്ള ദോഷങ്ങളെ പറയുന്നു.

ക്ഷേത്രേല്പേ ക്വാപി മദ്ധ്യാങ്കണമപി ച കൃതം-
ന്താത്മഭൂസ്സൂത്രയോഗാൽ
കിഞ്ചിന്നീത്വാ സ്വഗത്യാപി ച ഭവനചതു-
ഷ്കം കൃതം ദൃശ്യതേ ച
ഈശാദൌ ദ്രവ്യനാശഃ പതിവിരഹമഹാ
കഷ്ടശത്രുപ്രപീഡാഃ
പുത്രാൎത്ഥാഘാതവാതാമയകലഹതയോ
രജ്ജുസൂത്രപ്രവേധേ. വന്ന

വ്യാ— പറമ്പു ചെറുതാണെങ്കിൽ പറമ്പിന്റെ മദ്ധ്യത്തിൽ വരുന്ന ബ്രഹ്മയമസൂത്രങ്ങളുടെ യോഗത്തിൽനിന്നു് അങ്കണമദ്ധ്യത്തെ ഗമനത്തിന്നനുസരിച്ചു് അല്പം നീക്കിയിട്ടും നാലുകെട്ടുപുര പണിചെയ്യപ്പെട്ടതായി കാണുന്നു. പിന്നെ സൂത്രരജ്ജുക്കളുടെ വേധംകൊണ്ടുള്ള ദോഷങ്ങൾ:— ഈശകോണിലെ രജ്ജുവിന്നു പുരയുടെ സൂത്രംകൊണ്ടു വേധം ഉണ്ടായാൽ ദ്രവ്യനാശവും, കിഴക്കേദിക്കിലെ സൂത്രവേധംകൊണ്ടു ഭൎത്തൃവിരഹവും അഗ്നികോണിലെ രജ്ജുവേധംകൊണ്ടു കഷ്ടരോഗവും തെക്കേ ദിക്കിലെ സൂത്രവേധംകൊണ്ടു ശത്രുപീഡയും, നിരൃതിയിങ്കലെ രജ്ജുവേധംകൊണ്ടു പുത്രനാശവും പടിഞ്ഞാറെ സൂത്രവേധംകൊണ്ടു് അൎത്ഥനാശവും, വായുകോണിലെ രജ്ജുവേധംകൊണ്ടു വാതരോഗവും, വടക്കേ സൂത്രവേധംകൊണ്ടു കലഹാനിയും സംഭവിക്കുന്നതാകുന്നു.

അവ— ഇനിയൊരു ശ്ലോകംകൊണ്ടു സൂത്രരജ്ജുക്കളുടെ വൎണ്ണത്തെപ്പറയുന്നു.

അഷ്ടാങ്കദിഗ്വൎഗ്ഗപദൈഃ ക്രമേണ
ക്ഷേത്രേ കൃതേത്രൈകപദസ്യ ഭാഗൈഃ
നൃപാൎക്കനാഗപ്രമിതൈസ്തു വിദ്യാൽ
സൂത്രസ്യ രജ്ജ്വാശ്ച തതിപ്രമാണം. ൨൧

വ്യാ—പറമ്പിനെ അറുപത്തിനാലോ എൺപത്തൊന്നോ ഒരുനൂറോ ഏതെങ്കിലും ഒരുപ്രകാരത്തിലുള്ള പദങ്ങളാക്കിക്കല്പിച്ചാൽ, അറുപത്തിനാലാണെങ്കിൽ ഒരു പദത്തിന്റെ പതിനാറാലൊന്നുകൊണ്ടും, എൺപത്തൊന്നാണെങ്കിൽ ഒരു പദത്തിന്റെ പന്ത്രണ്ടാലൊന്നുകൊണ്ടും, ഒരുനൂറാണെങ്കിൽ ഒരു പദത്തിന്റെ എട്ടിലൊന്നുകൊണ്ടും രജ്ജുക്കളുടെയും സൂത്രങ്ങളുടെയും വിസ്താരം കല്പിക്കണം.

അവ—പറമ്പിന്റെയും ഗൃഹത്തിന്റെയും സൂത്രവേധം പറഞ്ഞപ്പോൾ പ്രകൃതവശാൽ ഗൃഹോപഗൃഹാദികളുടെ അന്യോന്യവേധത്തെയും വൎജ്ജിക്കേണ്ടതാണെന്നു പറയുന്നു.

സമസ്തഗേഹാങ്കണകൂപവാപീ-
ദ്വാരാദിമധ്യസ്ഥിതസൂത്രവേധഃ
മിഥസ്സമസ്തേഷ്വപി വൎജ്ജനീയോ
രജ്ജ്വാശ്ച കോണാലയകൎണ്ണയോശ്ച. ൨൨

വ്യാ—നാലുപുരകൾക്കു പുറമേയുള്ള ഗോശാല മുതലായ ഉപഗൃഹങ്ങളുടെയും, അങ്കണം, കിണറു, കുളം, ദ്വാരങ്ങൾ, മുതലായവററിന്റെയും, മധ്യസൂത്രങ്ങളും, രജ്ജുക്കളും, കോൺഗൃഹങ്ങളുടെ കൎണ്ണങ്ങളും അന്യോന്യം വേധിക്കുന്നതിനെ വൎജ്ജിക്കണം.

അവ—ഇനി രണ്ടു ശ്ലോകങ്ങളെക്കൊണ്ടു പുരയുടെ ഇന്നിന്ന ഭാഗങ്ങളിൽ ഇന്നിന്ന വൃക്ഷങ്ങൾ ശുഭാശുഭങ്ങളെ ചെയ്യുമെന്നു പറയുന്നു.

പൂർവ്വസ്യാം ബകുളോ വടശ്ച ശുഭദോ-
ദവാച്യാം തഥോദുംബര-
ശ്ചിഞ്ചാ ചാംബുപതൌ തു പിപ്പലതരു-
സ്സപ്തച്ഛദോഽപി സ്മൃതഃ
കൌബേര്യ്യാം ദിശി നാഗസംജ്ഞിതതരുഃ
പ്ലക്ഷശ്ച സംശോഭനാഃ
പ്രാച്യാദൌ പനസഃ ക്രമാൽ ക്രമുകകേ-
രാമ്രാശ്ച സർവ്വത്ര ച. ൨൯

വ്യാ—ഗൃഹത്തിന്റെ കിഴക്കുപുറത്ത് ഏരിഞ്ഞിയും പേരാലും, തെക്കുപുറത്ത് അത്തിയും പുളിയും, പടിഞ്ഞാറ് അരയാലും പാലയും, വടക്ക നാഗമരവും ഇത്തിയും, ശുഭപ്രദങ്ങളാകുന്നു. പിന്നെ കിഴക്കുതുടങ്ങി നാലുദിക്കിലും ക്രമേണ പുലാവ്, കമുങ്ങ്, തെങ്ങ്, മാവ് ഇവകൾ ശോഭനങ്ങൾ. ഇവ നാലും എല്ലാദിക്കുകളിലും കൊള്ളരുതാത്തതുമില്ല.

അശ്വത്ഥോഽഗ്നിഭയം കരോതി ബഹുധാ
പ്ലക്ഷഃ പ്രമാദപ്രദോ
ന്യഗ്രോധഃ പരശസ്ത്രപാതമുദര-
വ്യാധിം തഥോദുംബരഃ
സമ്പ്രോക്തപ്രതിദിക്സ്ഥിതാസ്ത്വപി ച തേ-
പ്യന്യേ സുവർണ്ണാത്മകാ-
ശ്ഛേദ്യാം മന്ദിരതസ്ത്രിരുച്ഛ്രയഗസീ-
മാഭ്യന്തരസ്ഥാ യദി. ൩൦

വ്യാ—അതാതിനു ചൊല്ലപ്പെട്ട ദിക്കിന്റെ മറുദിക്കിൽ നിന്നാൽ മേൽപറഞ്ഞ വൃക്ഷങ്ങളിൽ അരയാൽ അഗ്നിഭയത്തെയും, ഇത്തി പ്രമാദത്തെയും, പേരാൽ ശത്രുക്കളുടെ ആയുധംകൊണ്ടു മുറിപ്പെടുവാനുള്ള സംഗതിയെയും, അത്തി ഉദരവ്യാധിയെയും ഉണ്ടാക്കും. ഈ വൃക്ഷങ്ങളോ അല്ലെങ്കിൽ വേറെ വല്ല വൃക്ഷങ്ങളോ—അവ, പൊന്നുകായ്ക്കുന്നവതന്നെ ആയിരുന്നാലും— ഗൃഹത്തിങ്കൽനിന്നു വൃക്ഷത്തിന്റെ പൊ

കത്തിൽ ഇരട്ടി ദൂരത്തല്ലാ നിൽക്കുന്നതെങ്കിൽ മുറിച്ചുകളയേണ്ടതാകുന്നു ('സ്വർണ്ണാത്മകങ്ങൾ' എന്നു പറഞ്ഞതിന് ഉടമസ്ഥനു വളരെ ധനലാഭമുണ്ടാകുന്നതു് എന്നേ അർത്ഥമുള്ളു.)

അവ — ഇനി എവിടെ നിന്നാലും നന്നായിട്ടുള്ള ചില വൃക്ഷാദികളെപ്പറയുന്നു.

ശസ്താ മന്ദിരപാർശ്വപൃഷ്ഠദിശി തു
ശ്രീവൃക്ഷബില്വാഭയാ
വ്യാധിഘ്നാമലകീസുരദ്രുമപലാശ
ശാശോകമാലേയകാഃ
പുന്നാഗാസനചമ്പകാശ്ച ഖദിര-
സ്തദ്വൽ കദള്യാദയോ
യൂഥീമാലതിമല്ലികാദിലതികാ-
സ്സർവ്വത്ര സംശോഭനാഃ. മ. ഫ

വ്യാ — കമിഴ്, കൂവളം, കടുക്കമരം, കൊന്ന, നെല്ലി, ദേവതാരം, അശോകം, ചന്ദനം, പുന്ന, വേങ്ങ, ചമ്പകം, കരിങ്ങാലി ഈവക മരങ്ങൾ ഗൃഹത്തിന്റെ ഇടത്തും വലത്തും പിന്നിലും നിൽക്കുന്നതു നല്ലതാകുന്നു. അതുപോലെ വാഴ, വഴുതിന, ചേന, ചേമ്പു മുതലായ സസ്യങ്ങളും, ഉഴുന്നു, പയറു, കടല, കോതമ്പു, മുത്താറി, കമ്പം, ചോളം, വരക മുതലായ ധാന്യങ്ങളും, മുല്ല, പിച്ചകം മുതലായ പുഷ്പലതകളും ഗൃഹത്തിന്റെ എല്ലാ ഭാഗങ്ങളിലും ശോഭനങ്ങളാകുന്നു.

അവ — ഇനിയൊരു ശ്ലോകംകൊണ്ടു വൃക്ഷങ്ങളുടെ ജാതി തിരിച്ച്, അവയെ ഗൃഹത്തിന്റെ പുറത്ത് ഏതേതു കക്ഷ്യകളിലാണു നിറുത്തേണ്ടതെന്നു പറയുന്നു.

അന്തസ്സാരാസ്തു വൃക്ഷാഃ പനസതരുമുഖാ-
സ്സർവ്വസാരാശ്ച ചിഞ്ചാ-
ശാകാദ്യാസ്താലകേരക്രമുകയവഫലാ-
ദ്യാ ബഹിസ്സാരവൃക്ഷാഃ

നിസ്സാരാശ്ശിഗ്രുസപ്തച്ഛദശ്ലേഷ്മാതകതരവഃ
കിംശുകാദ്യാശ്ച കാര്യാ-
സ്ത്വേഷാമാദ്യാം മധ്യഭാഗേ ബഹിരപി ച തത-
സ്സർവ്വസാരാസ്തതോന്യേ. ൩൨

വ്യാ—പുലാവ്, അയിനി മുതലായ മരങ്ങൾ അന്തസ്സാരങ്ങൾ (ഉള്ളിൽ കാതലുള്ളവ) ആകുന്നു. വാളമ്പുളി, തേക്ക മുതലായവ സർവ്വസാരങ്ങൾ (എല്ലാഭാഗത്തും ഉറപ്പുള്ളവ) ആകുന്നു. കരിമ്പന, തെങ്ങ്, കമുങ്ങ്, മുള മുതലായവ ബഹിസ്സാരങ്ങൾ (പുറമേ കാതൽ=കാട്ട്-ഉള്ളവ) ആകുന്നു. മുരിങ്ങ, പാല, വാക, മുരുക്ക്, പൂള മുതലായവ നിസ്സാരങ്ങൾ (കാതൽ=ഉറപ്പ് ഇല്ലാത്തവ) ആകുന്നു. ഇവയിൽവച്ച് ആദ്യം പറഞ്ഞ അന്തസ്സാരവൃക്ഷങ്ങൾ പുരയും വേലിയും തമ്മിലുള്ള അകലത്തിൻെറ മധ്യഭാഗത്തും, സർവ്വസാരങ്ങൾ അതിന്നു പുറത്തും, ബഹിസ്സാരങ്ങൾ അതിന്നു പുറത്തും ആയിരിക്കണം. നിസ്സാരങ്ങൾ എല്ലാററിന്നും പുറത്തായിരിക്കേണമെന്നു സിദ്ധമാണല്ലൊ. എന്നാൽ സർവ്വസാരങ്ങളെ അന്തസ്സാരങ്ങളെക്കാൾ പുറത്തു നിർത്തേണ്ടതാണെന്നു പറഞ്ഞിരിക്കുന്നത്, അവയ്ക്ക് ഉറപ്പു കുറവായിട്ടല്ലാ; അവ മഹാവൃക്ഷങ്ങളാകകൊണ്ടാണെന്നു വിചാരിക്കണം.

അവ—കുടിയിരുപ്പു പറമ്പിൽ ഒരേടത്തും നിറുത്തുവാൻ കൊള്ളരുതാത്തവയും, പുരസ്സുടത്തു കൊള്ളരുതാത്തവയും ആയ വൃക്ഷങ്ങളെപ്പറയുന്നു.

കാരസ്കരാരുഷ്കരകണ്ടകിദ്രു-
ശ്ലേഷ്മാതകാക്ഷദ്രുമപീലുനിംബാഃ
പൈശാചവൃക്ഷസ്നുഹിഫേനദുഗ്ദ്ധാഃ
സർവ്വത്ര നേഷ്ടാ അപി ശിഗ്രുരന്തഃ. ൩൩

വ്യാ—കാഞ്ഞിരം, ചേര്, വയ്യങ്കതവ്, നറുവരി, താന്നി, ഉക, വേപ്പ്, പൊട്ടക്കാവള്ളി, കള്ളി, എരുമക്കള്ളി, ഇ

വ പുരപണിയുന്ന പറമ്പിൽ എങ്ങും കൊള്ളരുത്. മുരിങ്ങ പുരക്ക് അടുത്തും കൊള്ളരുത്.

അവ — ഇനിയൊരു ശ്ലോകംകൊണ്ടു പറമ്പിൻെറ ഉച്ചനീചതചങ്ങളാലുണ്ടാകുന്ന ഗുണദോഷങ്ങളെപ്പറയുന്നു.

ഇന്ദ്രാശാദിനതാവനിസ്തദിതരാ-
ശാദ്യുന്നതാഷ്ടൌ ക്രമാൽ
ഗോവഹ്ന്യന്തകഭൂതവാരിഗണഭൂ-
ന്മാതംഗധാന്യാഹ്വയാഃ
വീഥ്യോƒത്ര ക്രമശോഭിവൃദ്ധിധനഹാ-
ന്യന്താർത്ഥഹാനിപ്രദാഃ
ദാരിദ്ര്യാത്മജഹാനിവിത്തശുഭദാ
വ്യസ്തം ഫലം വ്യത്യയേ. ന്മ.ര

വ്യാ — കിഴക്ക താണു പടിഞ്ഞാറു ഉയൎന്ന പറമ്പിന്നു 'ഗോ'വീഥിയെന്നു പേർ. അവിടെ പുര പണിയിച്ചാൽ എല്ലാസ്സമ്പത്തുകളും വൎദ്ധിച്ചിരിക്കം. അഗ്നികോണു താണു വായുകോണ് ഉയൎന്നിരുന്നാൽ ആ ഭൂമിക്കു 'അഗ്നി'വീഥിയെന്നു പേർ. ധനനാശം ഫലം. തെക്ക താണു വടക്കുയൎന്നിരുന്നാൽ 'യമ'വീഥിയെന്നു പേർ. അതിന്നു മരണം ഫലം. നിരൃതികോണു താണു് ഈശാനകോണ് ഉയൎന്നിരുന്നാൽ 'ഭൂത'വീഥിയെന്നു പേർ. ധനനാശം ഫലം. പടിഞ്ഞാറു താണു കിഴക്കുയൎന്നിരുന്നാൽ 'ജല'വീഥിയെന്നു പേർ. ദാരിദ്ര്യം ഫലം. വായുകോണു താണു് അഗ്നികോണുയൎന്നാൽ 'സൎഗ്ഗ' വീഥി. പുത്രനാശം ഫലം. വടക്ക താണു തെക്ക് ഉയൎന്നിരുന്നാൽ 'ഗജ'വീഥിഎന്നു പേർ. ധനവൃദ്ധി ഫലം. ഈശകോണു താണു നിരൃതികോണ് ഉയൎന്നാൽ 'ധാന്യ'വീഥിയെന്നു പേർ. സൎവ്വശുഭം ഫലം ഇതിന്നു വിപരീതമായിരുന്നാൽ വിപരീതം ഫലം.

അവ — ഇനി പുരപണിയുന്നതിനടുത്തു ദേവാലയങ്ങൾ ഉണ്ടായിരുന്നാൽ അവയിലെ മൂൎത്തിഭേദം അനുസരിച്ചുള്ള ഗുണദോഷങ്ങളെപ്പറയുന്നു.

വാമേ പാൎശ്വേ ച പൃഷ്ഠേ മുരദനുജരിപോ-
ൎദ്ദക്ഷിണേഽപ്യഗ്രഭാഗേ
കാലാരാതേശ്ച കാള്യാസ്സദിതരവിബുധ-
സ്യാഖിലസ്യോഗ്രമൂൎത്തേഃ
നിമ്നസ്ഥാനസ്ഥിതായ്മസ്യ ച ധരണിതലേ
മാനവാനാം നിവാസ-
ശ്ചാത്യന്താനൎത്ഥദസ്സ്യാ ദിഹ തദിതരദി-
ക്ഷു സ്ഥിതിശ്ശോഭനൈവ.

വ്യാ—വിഷ്ണുവിൻെറ എടത്തുഭാഗത്തും പിന്നിലും, ശിവൻ ഭദ്രകാളി മുതലായ എല്ലാ ഉഗ്രമൂൎത്തികളുടെയും, താണ സ്ഥലത്തിരിക്കുന്ന ശാസ്താവിൻെറയും വലത്തുഭാഗത്തും മുമ്പിലും, ഉള്ള ഭൂമിയിൽ പുരപണിയിച്ചു താമസിക്കുന്നവൎക്ക് അത്യന്തം അനൎത്ഥങ്ങൾ സംഭവിക്കും. മേൽപറഞ്ഞതിന്റെ വിപരീതമായ ദിക്കുകളിൽ ഗൃഹനിൎമ്മാണം ചെയ്താൽ ശോഭനം തന്നെ.

അവ— ഗൃഹനിൎമ്മാണത്തിന്നു കൊള്ളരുതാത്ത ചില പ്രദേശങ്ങളെയും മററും പറയുന്നു.

വ്രീഹിഃക്ഷേത്രാദിദേവാലയജലധിനദീ-
താപസാഗാരഗോഷ്ഠ-
ഗ്രാവാദീനാമതീവാന്തികമപകുരുതേ
നൈകധാ മന്ദിരേഷു
ദേവാഗാരാന്തരാണാമതിശുഭദമിദം
കിഞ്ചിദൂനം സമം വാ
തസ്മാദഭ്യുന്നതം ച ക്ഷിതിതലവിധിരതി-
വാന്തികേ നേഷ്യതേഽന്ത്യ. സ്രഗ്ദ്ധരാ

വ്യാ—നെൽവയൽ, ദേവാലയം, സമുദ്രം, നദി, ഋഷ്യാശ്രമം, ഗോശാല, പൎവ്വതം (അല്ലെങ്കിൽ വലിയ പാറ) എന്നിവയുടെ ഏററവും അടുത്തു പുരപണിതാൽ പലപ്രകാരം അനൎത്ഥങ്ങളുണ്ടാകും. ദേവാലയത്തോടു് അധികം അ

ട്ടത്താണെങ്കിൽ, ദേവാലയത്തെക്കാൾ ഉയരം കുറച്ചോ സമമായിട്ടോ മാത്രമേ മനുഷ്യാലയം പണിയിക്കാവൂ. കുറഞ്ഞിരിക്കുന്നതാണ് അധികം നല്ലത്. ദേവാലയത്തെക്കാൾ ഉയരമേറിട്ടോ മാളികയായിട്ടോ പണിചെയ്യിക്കുന്നത് ഒട്ടും നന്നല്ല.

അവ—പറമ്പിന്റെ ഉച്ചനീചത്വങ്ങളെക്കൊണ്ടുള്ള ഗുണദോഷങ്ങളെ "ഇന്ദ്രാശാദിനതാ" എന്ന ശ്ലോകംകൊണ്ടു പറഞ്ഞുവല്ലോ. ഇനി ഗുണഫലം എത്രകാലം നിലനില്ക്കുമെന്നു പറയുന്നു.

മധ്യോച്ചായാം ധരിത്ര്യാം പ്രഥമമഥ ഗൃഹേ
കല്പിതേ സ്യാദ്ദശാബ്ദം
വൃദ്ധിഃ പ്രാഗുന്നതായാമപി ഹുതവഹയാ-
മോന്നതായാം ശതാബ്ദം
സാഹസ്രാബ്ദം നിരൃത്യുന്നതധരണിതലേ
വാരുണേ ചേത്തദർദ്ധം
ശേഷാസ്വർക്കാഷ്ടഷൾക്കാസ്തത ഉപരി നിജോ-
ക്താനുരൂപം ഫലം സ്യാൽ. ൩൧

വ്യാ—നടുവും കിഴക്കും ഉയർന്ന പറമ്പിൽ പുര പണിതാൽ ആദ്യം പത്തുകൊല്ലത്തേക്കു വർദ്ധനയുണ്ടാകും. അഗ്നികോണും തെക്കുഭാഗവും ഉയർന്ന പറമ്പിൽ നൂറുകൊല്ലത്തേക്കും, നിരൃതികോണ് ഉയർന്ന പറമ്പിൽ ആയിരം കൊല്ലത്തേക്കും, പടിഞ്ഞാറുഭാഗം ഉയർന്ന പറമ്പിൽ അഞ്ഞൂറു കൊല്ലത്തേക്കും, വായുകോണുയർന്ന പറമ്പിൽ പന്തിരാണ്ടേക്കും, വടക്കുഭാഗം ഉയർന്ന പറമ്പിൽ എട്ടുകൊല്ലത്തേക്കും, ഈശാനകോണുയർന്നതിൽ ആറുകൊല്ലത്തേക്കും, അഭിവൃദ്ധിയുണ്ടാകും. അതിനുമേൽ "ഇന്ദ്രാശാദി" എന്ന ശ്ലോകത്തിൽ അതാതിനു പറഞ്ഞിട്ടുള്ള ഫലങ്ങൾ തന്നെ എന്നു ഗ്രഹിച്ചുകൊൾക.

അവ—ഇനി ബ്രാഹ്മണാദിവർണ്ണഭേദമനുസരിച്ച്, ഭൂമി

വ്യാ—കൊച്ചലിൽ ഇരിക്കുന്ന എട്ടു് എണ്മണികളുടെ ഇടക്കു് ഒരു യവത്തിന്റെ വിസ്താരമാകുന്നു (യവം=തോര) എട്ടു യവം കൂടിയതു മാത്രാംഗുലം. പന്ത്രണ്ടു് അംഗുലം കൂടിയതു വിതസ്തി. വിതസ്തി രണ്ടു കൂടിയതു് ഒരു കോൽ. അതിനെ കരം, കിഷ്കു, അരത്നി, ഭുജം, ദോസ്സ്, മുഷ്ടി, ഹസ്തം ഇത്യാദി പേരുകളോടുകൂടിയതായി പറയുന്നു. ഈ കോലുകൾ നാലു കൂടിയതു് ഒരു ദണ്ഡാകുന്നു. ഈ ദണ്ഡിനെ മനുഷ്യാലയത്തിൽ സാമാന്യേന അംഗീകരിക്കുന്നു ഈ വിഷയത്തിൽ 'ശാരദാതിലകം' എന്ന ഗ്രന്ഥത്തിൽ താഴെ കാണിക്കുന്നപ്രകാരം പറഞ്ഞിരിക്കുന്നു. "കർത്തുർദ്ദക്ഷിണ ഹസ്തസ്യ മധ്യമാംഗുലി പർവ്വണഃ മധ്യസ്യ ദീർഘമാനേന മാത്രാംഗുലമുദീരിതം" എന്നു്.



അവ—ഇനി കോലുകളുടെ ഭേദങ്ങളേയും, ഉപയോഗഭേദങ്ങളേയും പറയുന്നു.

മാത്രാഖ്യാംഗുലിപഞ്ചവിംശതിമിതം
　　മാനം വിമാനേസ്മൃതം
പ്രാജാപത്യമഥോ ധനുർഗ്രഹമിതി
　　പ്രോക്തം ത്രിമാത്രാന്വിതം
ഗ്രാമാദേരിദമേവമാനമുദിതം
　　വാസ്ത്വോർദ്ധനുർമ്മുഷ്ടികം
മാത്രാഖ്യാംഗുലകൈശ്ച കുത്രചിദഥോ
　　ഷഡ്വിംശതിഃപ്രോന്മിതൈഃ ൪൦

വ്യാ—മാത്രാംഗുലം ഇരുപത്തഞ്ചു കൂടിയ കോലിന്നു 'പ്രാജാപത്യം' എന്നു പേർ. ഇതു വിമാനമളപ്പാൻ വേണ്ടതാകുന്നു. ഇരുപത്തെഴംഗുലം കൂടിയ കോൽക്കു 'ധനുർഗ്രഹം' എന്നു പേർ. ഇതു ഗ്രാമാദികളെ അളപ്പാൻ ഉപയോഗിക്കുന്നു. ഇരുപത്താറുമാത്രാംഗുലം കൂടിയാൽ ആക്കോലു 'ധനുർമ്മുഷ്ടികം' എന്ന പേരോടുകൂടിയതും, ചിലേടത്തു പറമ്പളപ്പാൻ ഉപയോഗിക്കുന്നതുമാകുന്നു.

ഷൾ സപ്താഷ്ടയവൈഃ ക്രമാദധമമ-
　　ധ്യോൽകൃഷ്ടസ്ത്വഥാംഗുലോ-
ദ്ദിഷ്ടൈസ്തേന ച മാനമത്ര കഥചിൽ
　　സമ്പാദിതം ദൃശ്യതേ
ഹസ്തേനൈവ ഗൃഹാദ്യമംഗുലഭവൈ-
　　ർവ്വിംശത്യാപദി സ്യാദ്യൈ-
ർദ്ദണ്ഡോയഷ്ടിരിതി സ്മൃതോഽഷ്ടഗുണിതോ
　　ദണ്ഡോഽത്ര രജ്ജുഃ സ്മൃതഃ. ൨൬

വ്യാ—ആറ്, ഏഴ്, എട്ട്, തോര കൂടിയാൽ ക്രമത്താലെ അധമമദ്ധ്യമോത്തമങ്ങളായിരിക്കുന്ന അംഗുലങ്ങൾ ഭവിക്കുന്നു. ഇങ്ങിനെയുള്ള അംഗുലങ്ങളെക്കൊണ്ടും മുൻപറഞ്ഞ പ്രകാരം കോലുകളും ദണ്ഡുകളും ഉണ്ടാക്കിച്ചിലേടത്ത് അളന്നുവരുന്നതായി കാണപ്പെടുന്നു. ഗൃഹം മുതലായവ കോലുകൊണ്ടുതന്നെ അളക്കേണ്ടവയാകുന്നു. ചിലേടത്ത് ഉത്തമങ്ങളായ അംഗുലങ്ങളെക്കൊണ്ടും, നിർവ്വാഹമില്ലാതെ വന്നാൽ യവങ്ങളെക്കൊണ്ടും അളന്നുകാണുന്നു. നാലുകോലു കൂടിയ ദണ്ഡിന്ന് 'യഷ്ടി'യെന്നും, എട്ടു ദണ്ഡു കൂടിയതിന്ന് 'രജ്ജു'വെന്നും പേർ പറയുന്നു.

അവ—ഇനി മേയങ്ങളായ വസ്തുക്കളെ അനുസരിച്ച് മാനസാധനങ്ങളെ വിധിക്കുന്നു.

താലാദ്യൈഃ പ്രതിമാദികം ഖലു യവൈ-
　　ർമ്മേയം ച ഭൂഷാദികം
വസ്ത്രപ്രാവരണാംശുകാദി പരിമേ-
　　യം സ്യാദ് വിതസ്ത്യാ തഥാ
ശസ്ത്രാദ്യം തദനാമികാംഗുലിയുഗേ-
　　നൈവം ച തദ്വ്യാ സതോ
മുഷ്ട്യാ യാജ്ഞികഭാജനാദികമനു
　　ക്തേഷു ധ്വജായോനിഷു. ൨൭

വ്യാ — പ്രതിമ, കിരീടം, പത്മം, എന്നിത്യാദികളെ താലം അംഗുലം എന്നിവകൊണ്ടും, ഭൂഷണാദികളെ യവങ്ങളെക്കൊണ്ടും, വസ്ത്രം, പുതപ്പ്, പട്ടു മുതലായവയെ വിതസ്തി (മുഴം) കൊണ്ടും, ഖഡ്ഗായുധാദികളെ മോതിരവിരലിന്റെ വിസ്താരം രണ്ടു കൂടിയതുകൊണ്ടും, യജ്ഞപാത്രങ്ങളായ സ്രുവം ജുഹു എന്നിവയേയും ചമത മുതലായവയേയും യജമാനന്റെ മുഷ്ടികൊണ്ടും അളക്കണം. പിന്നെ ഇന്ന യോനി വേണമെന്നു പ്രത്യേകം വിധിച്ചിട്ടില്ലാത്തേടത്തെല്ലാം ധ്വജയോനി വേണം.

അവ — ഇവിടെ യോനിയെപ്പററി പ്രസ്താവിപ്പാനിടവന്നപ്പോൾ ഗൃഹങ്ങൾ കൂടാതെ മനുഷ്യോപയോഗയോഗ്യങ്ങളായ മററുള്ള പദാൎത്ഥങ്ങൾക്ക് ഇന്നിന്ന യോനിയാണു വേണ്ടതെന്നു പറയുന്നു.

യാനാംഗാദിഷു കേതുരേവ വിഹിത-
സ്സൎവ്വത്ര ശസ്ത്രാദ്യേയം
പൎയ്യങ്കാദിഷു കുഞ്ജരോ മൃഗപതിഃ
പീഠാസനാദൌ ഹിതഃ
ഭാണ്ഡേ കൂപതടാകപഞ്ജരവിധൌ
യോനിർവൃഷോ വാ ധ്വജോഽ-
ഗ്രാശ്വത്ഥാദിസമസ്തകുട്ടിമവിധൌ
കേതുർവിധേയസ്സദാ

വ്യാ — തണ്ടു പല്ലക്കു തുടങ്ങിയ വാഹനങ്ങൾക്കു ധ്വജയോനി വേണം. ഈ കേതുയോനി എല്ലാദിക്കിലും കൊള്ളാവുന്നതുമാണ്. കട്ടില്, കിടക്ക, എന്നിത്യാദി ശയനസാധനങ്ങൾക്കു ഗജയോനിയും, പീഠം, പലക മുതലായി ഇരിപ്പാനുള്ളവയ്ക്കു സിംഹയോനിയും നല്ലതാകുന്നു. അറ, പത്തായം, പെട്ടി മുതലായി ധനധാന്യാദികൾ വച്ചു പൂട്ടുവാനുപയോഗിക്കുന്നവക്കും, കിണറു, കുളം, മുതലായ ജലാശയങ്ങൾക്കും, പക്ഷിമൃഗാദികളെ ഇട്ടു രക്ഷിക്കുവാനുള്ള കൂട

കൾക്കും വൃഷയോനിയോ, ധ്വജയോനിയോ വേണ്ടതാകുന്നു. ആൽത്തറ, എരഞ്ഞിത്തറ, തുളസിത്തറ, മുല്ലത്തറ മുതലായ തറകൾക്കെല്ലാം ധ്വജയോനി വേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു്, ഓരോ സാധനങ്ങൾക്കും അവയുടെ ഏതേതു ഭാഗം അളന്നിട്ടാണു യോനി കൊള്ളിക്കേണ്ടതെന്നു വിധിക്കുന്നു.

അന്തർയ്യോനിർമ്മാനപാത്രാദിവാപീ-
കൂപാദീനാം, മങ്കണേ ഗർഭഗേഹേ
ഇഷ്ടശ്ചാഗാരോത്തരവ്യാസമദ്ധ്യേ
ക്ഷേത്രാദ്യുക്തോഽന്യത്ര സർവ്വത്ര ബാഹ്യേ. ൪൪

വ്യാ—നാഴി, ഇടങ്ങഴി, നാരായം, പറ എന്നിത്യാദി അളവുപാത്രങ്ങൾക്കും, കുളം, കിണറു മുതലായവയ്ക്കും, നടുമുറ്റത്തിന്നും ഗർഭഗൃഹത്തിന്നും(ഗർഭഗൃഹം=ഉള്ളറ) ഉള്ളിലാകുന്നു യോനികല്പന ചെയ്യേണ്ടതു്. ചിലേടത്തു ചതുരശാലയുടെ ഉത്തരവീതിയുടെ മദ്ധ്യത്തിൽ യോനി കല്പിക്കണം എന്നു പറയപ്പെട്ടിരിക്കുന്നു. മറ്റുള്ളേടത്തെല്ലാം പുറത്തു യോനി കൊള്ളേണ്ടതാകുന്നു.

അവ—ഇനി പതിമൂന്നാം ശ്ലോകത്തിൽ പറഞ്ഞ ക്രമപ്രകാരം ഗൃഹമുണ്ടാക്കുവാൻ യോഗ്യമാണെന്നു പരീക്ഷിച്ചു നിശ്ചയിച്ചു ദിങ്നിർണ്ണയം ചെയ്തു സമീകരിച്ചു ഖണ്ഡകല്പനം ചെയ്തിട്ടുള്ള പറമ്പിൽ, ദ്വീഥിമർമ്മങ്ങളിൽ തട്ടാതെ ഗൃഹമുണ്ടാക്കേണ്ടതിന്നായിട്ടു മുമ്പേതന്നെ വീഥിവിസ്താരകല്പനയെപ്പറയുന്നു.

യാവൽ കല്പിതമങ്കണം ഗൃഹവിധൌ
സാദ്ധ്യാനപിതാ താവതീ
വീഥിവിസ്തൃതിരുത്തമാങ്കണസമാ
മദ്ധ്യാധമാല്പാ തതഃ

ക്ഷേത്രേഽല്പേഽങ്കണാൎദ്ധാൽ സമ്മിതതതാം
    വീഥീം പ്രകുൎയ്യാത്തദാ
പ്രാച്യാം ദീൎഘഗൃഹം ഭവേൽ സലിലവീ-
    ഥ്യാന്ത്വധമസ്ഥൌ ന തു. ൪൭

വ്യാ—പറമ്പിന്റെ ദീൎഘവിസ്താരങ്ങളെ നിശ്ചയിക്കുന്നതിനു, ഗൃഹത്തിന്റെയും അങ്കണത്തിന്റെയും പ്രമാണങ്ങളെ മുമ്പേതന്നെ നിശ്ചയിച്ചിട്ടു വേണം. അങ്കണദീൎഘം എത്രയുണ്ടോ അതിൽ പകുതിയും കൂടി കൂട്ടിയതു് ഒരു വീഥിയുടെ വിസ്താരമെന്നു കല്പിക്കണം. ആ വീഥിവിസ്താരത്തെ ഒരു ദണ്ഡെന്നു കല്പിച്ചാൽ അതിന്റെ പതിനെട്ടു മടങ്ങു ഭൂമിയുടെ വിസ്താരം കല്പിക്കുന്നതു് ഉത്തമമാകുന്നു. പിന്നെ അങ്കണദീൎഘത്തോളം വീഥിവിസ്താരം കല്പിക്കുന്നതു മദ്ധ്യമമാകുന്നു. അതിലും കുറഞ്ഞാൽ അധമം. അങ്കണദീൎഘത്തോളവും അതിൽ പകുതിയും കൂടിയതു വീഥിവിസ്താരമെന്നു കല്പിക്കുമ്പോൾ വാസ്തുപദത്തിലെ ബാഹ്യാവൃതിക്കൂടെ ഗണേശബ്രഹ്മവീഥികൾ രണ്ടിലുമായിട്ടടങ്ങും. വീഥിവിസ്താരം അങ്കണദീൎഘത്തോളം മാത്രം കല്പിക്കുമ്പോൾ പുരകൾ നാലും മാത്രമേ ഗണേശബ്രഹ്മവീഥികളിൽ അടങ്ങുകയുള്ളു. അങ്കണദീൎഘത്തിൽ മുക്കാൽ വീഥിവിസ്താരം കൊള്ളുമ്പോൾ കിഴക്കിനിപ്പുരയും വടക്കിനിപ്പുരയും അഗ്നിവീഥിയിൽ തട്ടും. പറമ്പു ചെറുതായിരുന്നാൽ കിഴക്കിനിയും വടക്കിനിയും ജലവീഥിയിൽ ചെന്നുനില്ക്കും. അതിനാൽ പറമ്പു ചെറുതായി വരുന്നേടത്തു്, ഈ വണ്ണം വരുത്തിക്കൊൾക. ഒരിടത്തും പുര മുഴുവനും അഗ്നിവീഥിയിൽ വരരുതു്.

ഭാവ—ഇനി ഒരു ശ്ലോകംകൊണ്ടു വീഥികളുടെ സ്ഥിതി ഇന്ന പ്രകാരത്തിലാണെന്നു പറയുന്നു.

നന്ദപ്രാന്തപുടേ നവാവൃതിതയാ
    ബാഹ്യാദിമദ്ധ്യാന്തിമാ
വീഥ്യസ്സ്യുഃ പരിതഃ പിശാചദിവിഷ-
    ദ്ദൈത്യാധിഭൂദേഹിനാം.

# വീഥിവിന്യാസം



നാഗാംബ്വഗ്നിവിനായകദ്രുഹിണനാ-
ക്തം ചാസ്യ നിന്ദ്യാസ്തര:
പൈശാചാഗ്ന്യഹിദണ്ഡിനാം ഗൃഹവിധൌ
വീഥ്യശ്ചതുർദ്ദിക്ഷ്വപി. ൪൬

വ്യാ—മുമ്പിൽ ഇരുപത്തഞ്ചാം ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം മുഖായാമം നീക്കിച്ചതുരശ്രമാക്കിയിരിക്കുന്ന പറമ്പിൽ തെക്കുവടക്കും കിഴക്കുപടിഞ്ഞാറും പതിനെട്ടു വരി വീതം ഉണ്ടാകത്തക്കവണ്ണം വിഭാഗം ചെയ്തിട്ടു പുറത്തുനിന്ന് അകത്തേക്ക് ഓരോ വരി ചുററും വരത്തക്കവണ്ണം, ഓരോ ഭാഗത്തും ഒമ്പതീതു വീഥികളെ കല്പിച്ചുകൊൾക. എന്നാൽ എല്ലാററിന്റെയും മധ്യത്തിൽ ബ്രഹ്മഭാഗത്തിനു ചുററും ഒരു വീഥിയും അതിനു പുറമെ ഓരോ ചുററായി എട്ടു വീഥികളും ഉണ്ടാകും. ഈ വീഥികൾക്ക് ഓരോന്നിനും ഓരോ അധിദേവതമാരുണ്ട്. അവയെപ്പറയാം. എല്ലാററിലും പുറത്തെ ചുററായ വീഥിയുടെ ദേവത പിശാചഗണമാകുന്നു. അതിനാൽ ആ വീഥിക്കു പിശാചവീഥിയെന്നു പേർ. അതിനകത്തെ വീഥി ദേവന്മാരുടെയാകയാൽ അതു ദേവവീഥിയാകുന്നു. അതിന് അകത്തേതു വൈശ്രവണന്റെയാകയാൽ ധനേശവീഥിയെന്നു പേർ. ഇങ്ങനെ യമവീഥി, നാഗവീഥി, ജലവീഥി, അഗ്നിവീഥി, ഗണേശവീഥി, ബ്രഹ്മവീഥി എന്ന ക്രമത്തിൽ പുറത്തുനിന്ന് അകത്തേക്ക് ഓരോ ചുററായിട്ട് ഒമ്പതു വീഥികളെ അറിഞ്ഞുകൊൾക. ഈ വീഥികളെ അതാതിന്റെ ദേവതയുടെ പര്യായങ്ങളെക്കൊണ്ടും പറയാറുണ്ട്. ഇവയിൽ പിശാചവീഥിയും നാഗവീഥിയും, യമവീഥിയും, നാലു ദിക്കുകളിലും ഗൃഹങ്ങളുണ്ടാക്കുവാൻ കൊള്ളരുത്.

അവ—ഇനി അഞ്ചു ശ്ലോകങ്ങളെക്കൊണ്ടു വാസ്തുപദങ്ങളേയും അവയുടെ അധിഷ്ഠാനദേവതകളേയും പറയുന്നു.

മദ്ധ്യേ ഗണേശകമലാസനയോശ്ച വീഥ്യാ-
വേകീകരോതു ഗിരിശേ നിരൃതൌ ച ഖണ്ഡേ.
കല്പിതവാസ്തുപദമേകമിഹ ത്രിഷു ക്ഷേത്ര-
ഷ്വഷ്ടാങ്കദിക്കൃതിവിഭിന്നപദേഷ്വഭീഷ്ടം ൪൧.

വ്യാ—പറമ്പിന്റെ നടുവിൽ ഈശഖണ്ഡത്തിലോ നിരൃതിഖണ്ഡത്തിലോ ബ്രഹ്മവീഥിയും ഗണേശവീഥിയും ഒന്നാക്കിച്ചമക്കണം. പിന്നെ എട്ടു, ഒമ്പതു, പത്തു്, എന്നിസ്സംഖ്യകളുടെ വർഗ്ഗമായ അറുപത്തുനാലു്, എൺപത്തൊന്നു്, ഒരുനൂറു് ഇവയിൽ ഏതെങ്കിലും ഇഷ്ടമായ മാതിരി പദങ്ങളെ ആപ്പറമ്പിൽ കല്പിക്കണം.

അവ—അവിടെ ഒരു ശ്ലോകംകൊണ്ടു നവവർഗ്ഗമായ എൺപത്തൊന്നു പദങ്ങളെ കല്പിക്കേണ്ടുന്ന പ്രകാരത്തെ പറയുന്നു.

ഏകാശീതിപദം പ്രകല്പ്യ നവകം
മദ്ധ്യേഽസ്യ ബാഹ്യാവൃതൌ
ഷൾക്കം ദിക്ഷു വിദിക്ഷു യുഗ്മയുഗളം
ചൈകൈകശസ്തദ്ബഹിഃ.
ചത്വാരിംശദഥൈഷു പഞ്ച ച വിരി-
ഞ്ചാദ്യാഃ പദേഷു സ്ഥിതാ
ബാഹ്യേഽഷ്ടാവപദസ്ഥിതാസ്ത്രിസഹിതാഃ
പഞ്ചാശദേവം സുരാഃ ൪൨

വ്യാ—പറമ്പിൽ കിഴക്കുപടിഞ്ഞാറും തെക്കുവടക്കും പത്തുപത്തു സൂത്രം വരച്ച് എൺപത്തൊന്നു ഖണ്ഡങ്ങളുണ്ടാക്കിയാൽ നടുവിലെ ഒമ്പതു ഖണ്ഡങ്ങൾ ഒന്നാക്കി അതു ബ്രഹ്മപദമെന്നു കല്പിക്കുക; അതിന്റെ പുറമേ ആ ബ്രഹ്മപദത്തിന്റെ നേരേ നാലുദിക്കുകളിലും ഈരണ്ടു വരികളിൽ മൂമ്മൂന്നായി ആറുഖണ്ഡങ്ങൾ കൂടിയതു് ഓരോ പദങ്ങളായി കല്പിക്കുക. അവിടെ കോണുകളിൽ നന്നാലു ഖണ്ഡങ്ങളുള്ളതിൽ ഈരണ്ടു ഖണ്ഡങ്ങൾ കൂടിയതു് ഓരോ പദങ്ങളായി

കല്പിക്കുക. എന്നാൽ ബ്രഹ്മപദത്തോടുകൂടി പതിമൂന്നു പദങ്ങളായിവരും. പിന്നെ എല്ലാററിനും പുറത്തെ വരിയിൽ മുപ്പത്തുരണ്ടു ഖണ്ഡങ്ങളുള്ളതു വെവ്വേറെ ഓരോപദങ്ങളെന്നു കല്പിക്കുക. അപ്പോൾ എല്ലാംകൂടി നാല്പത്തഞ്ചു പദങ്ങളായി ഭവിക്കും. അവയിൽ ബ്രഹ്മാവു മുതലായ ദേവതമാർ സ്ഥിതിചെയ്യുന്നു. ഇവയുടെ പുറമെ എട്ടു ദേവതമാർ പദങ്ങളിലല്ലാതെ എട്ടു ദിക്കുകളിലുമായിട്ടും സ്ഥിതിചെയ്യുന്നുണ്ടു്. ഇങ്ങിനെ ഒരു വാസ്തുവിൽ ആകെ അമ്പത്തുമൂന്നു ദേവതമാർ ഉണ്ടായിരിക്കും.

അവ—ഇനി മൂന്നു ശ്ലോകങ്ങളെക്കൊണ്ടു പുറത്തെ വരിയിലെ പദങ്ങൾ മുതലായി അകത്തേക്കു ക്രമത്താലെയുള്ള ദേവതമാരുടെ പേരുകളെ പറയുന്നു.

ഈശാഖ്യം ബഹിരാവൃതിസ്ഥപദകേ-
    ഷ്വീശാനപർജ്ജന്യകം-
വൈന്ദ്രീന്ദ്രൌ രവിസത്യകൌ ഭൃശഖഗാ-
    വ്യോമാംസ്തഥാ പൂഷണം.
ഭൂയോ വൈ വിതഥം ഗൃഹക്ഷതയമൌ
    ഗന്ധർവ്വഭൃംഗൌ മൃഗം
പിത്ര്യാഖ്യം പ്രതിഹാരപാലമപി സു-
    ഗ്രീവം ക്രമാൽ കല്പയേൽ. ൪൯

ഭൂയഃ പുഷ്പാദിദന്തം വരുണമസുരശോ-
    ഷാഖ്യരോഗേശനാഗാൻ
മുഖ്യം ഭല്ലാടമിന്ദുഗ്ഗളമദിതിദിതീ
    ചേതി ബാഹ്യാവൃതൌ സ്യുഃ.
ഈശാദ്യാപാപവത്സാഖ്യകസവിതൃകസാ-
    വിത്രസംജ്ഞൌ വിവസ്വാ-
ന്നിന്ദ്രാഖ്യശ്ചേന്ദ്രജിന്മിത്രകശിവശിവജിൽ-
    ഭൂഭൃതോഽന്തർവ്വൃതൌ സ്യുഃ ൫൦

ബ്രഹ്മാ മദ്ധ്യപദേഥ ശർവ്വസഹിത-
സ്സ്കന്ദോഽര്യ്യമാ ജൃംഭകഃ
പ്രാഗാദ്യൈ പിലിപിഞ്ഛകശ്ച ചരകീ
ശാദ്യൈ വിദാര്യ്യാഹ്വയഃ
ഭൂയഃ പൂതനികാ ച പാപപദവൃ-
ന്ദം രാക്ഷസീ ബാഹ്യത-
സ്ത്വേതേഽഷ്ടാവപദസ്ഥിതാശ്ച പരിതോ
ദേവഗ്രഹാസ്തദ്ബഹിഃ. ൨൧

വ്യാ—എല്ലാററിലും പുറത്തെ വരിയിൽ ഈശകോണിലെ പദം തുടങ്ങി ക്രമത്താലെ ദേവതമാരുടെ പേരുകൾ:— 1. ഈശാനൻ. 2. പർജ്ജന്യൻ. 3. ഐന്ദ്രി. (ജയന്തൻ) 4. ഇന്ദ്രൻ. 5. രവി. 6. സത്യൻ. 8. ഭൃശൻ. 8. ഖൻ. (അന്തരിക്ഷൻ) 9. ഹവ്യാദൻ. (അഗ്നി) 10. പൂഷാവ്. 11. വിതഥൻ. 12. ഗൃഹക്ഷതൻ. 13. യമൻ. 14. ഗന്ധർവ്വൻ. 15. ഭൃംഗൻ. 16. മൃഗൻ. 17. പിതൃക്കൾ. 18. പ്രതിഹാരപാലൻ. 19. സുഗ്രീവൻ. 20. പുഷ്പദന്തൻ. 21. വരുണൻ. 22. അസുരൻ. 23. ശോഷൻ. 24. രോഗൻ. 25. ഈരൻ. (വായു) 26. നാഗൻ. 27. മുഖ്യൻ. 28. ഭല്ലാടൻ. 29. ഇന്ദു. 30. അർഗ്ഗളൻ. 31. അദിതി. 32. ദിതി. ഇങ്ങനെ മുപ്പത്തുരണ്ടാകുന്നു. ഇനി അതിന്നകത്തെ പദങ്ങളിൽ ഈശകോണു തുടങ്ങിയുള്ള പദങ്ങളിലെ ദേവതമാരുടെ പേരുകൾ:— 1. ആപൻ. 2. ആപവത്സൻ. 3. ആര്യ്യൻ. 4. സവിതാവ്. 5. സാവിത്രൻ. 6. വീവസ്വാൻ. 7. ഇന്ദ്രൻ. 8. ഇന്ദ്രജിത്ത്. 9. മിത്രൻ. 10. ശിവൻ. 11. ശിവജിത്ത്. 12. ഭൂഭൃത്ത്. (മഹീധരൻ) ഇങ്ങനെ പന്ത്രണ്ടാകുന്നു.

നടുവിലെ ഒമ്പതു ഖണ്ഡം കൂടിയ പദത്തിൽ ബ്രഹ്മാവു സ്ഥിതിചെയ്യുന്നു. പിന്നെ പദങ്ങളിലല്ലാതെ പുറമെ കിഴക്കു മുതലായ ദിക്കുകളിൽ ക്രമത്താലെ ശർവ്വസ്കന്ദൻ, ആര്യ്യമാവ്, ജൃംഭകൻ, പിലിപിഞ്ഛകൻ, എന്നു നാലു ദേവതമാരും,

# ദേവതാസ്ഥിതി

## കിഴക്ക്

| | | | | | | | |
|---|---|---|---|---|---|---|---|
| ഈശാന / ദിതി | പർജ്ജന്യ | ജയന്ത | ഇന്ദ്ര | സൂര്യ | സത്യ | ഭൃശ | അന്തരിക്ഷ / അഗ്നി |
| അദിതി | ആപവത്സ | | ആര്യൻ | | സവിതൃ | | പൂഷാ |
| അർഗ്ഗള | ആപ | | | | സാവിത്ര | | വിതഥ |
| സോമ | മഹീധരൻ | | ബ്രഹ്മാ | | വിവസ്വാൻ | | ഗൃഹക്ഷത |
| ഭല്ലാട | | | | | | | യമ |
| മുഖ്യ | ശിവജിത് | | മിത്രൻ | | ഇന്ദ്രൻ | | ഗന്ധർവ്വ |
| നാഗ | ശിവൻ | | | | ഇന്ദ്രജിത് | | ഭൃംഗ |
| വായു / രോഗ | ശോഷ | അസുര | വരുണ | പുഷ്പദന്ത | സുഗ്രീവ | ദ്വാസ്ഥ | മൃഗ / പിതൃ |

(നൂറ് – പദത്തിൽ)

# ദേവതാസ്ഥിതി

## കിഴക്ക

| | | | | | | | | |
|---|---|---|---|---|---|---|---|---|
| ഈശാന | പർജ്ജന്യ | ജയന്ത | ഇന്ദ്ര | സൂര്യ | സത്യ | ഭൃശ | അന്തരിക്ഷ | അഗ്നി |
| ദിതി | ആപ | | ആര്യകൻ | | | സവിതൃ | | പൂഷാവ് |
| അദിതി | ആപവത്സ | | | | | സാവിത്ര | | വിതഥ |
| അർഗ്ഗള | മഹീധരൻ | | ബ്രഹ്മാ | | | വിവസ്വാൻ | | ഗൃഹക്ഷത |
| സോമ | | | | | | | | യമ |
| ഭല്ലാട | | | | | | | | ഗന്ധർവ്വ |
| മുഖ്യ | ശിവജ്ജിത്ത് | | മിത്രൻ | | | ഇന്ദ്രൻ | | ഭൃംഗ |
| നാഗ | ശിവൻ | | | | | ഇന്ദ്രജിത്ത് | | മൃഗ |
| വായു | രോഗ | ശോഷ | അസുര | വരുണ | പുഷ്പദന്ത | സുഗ്രീവ | ദ്വാസ്ഥ | പിതൃ |

(൮൧-പദത്തിൽ)

ഈശകോണുതുടങ്ങി നാലു കോണുകളിലും ക്രമേണ ചരികീ, വിദാരീ, പൂതനികാ, പാപരാക്ഷസി, എന്നു നാലു ദേവതമാരും സ്ഥിതിചെയ്യുന്നുണ്ട്. ഇങ്ങനെ പദങ്ങളിൽ നാല്പത്തഞ്ചും, പദങ്ങൾ കൂടാതെ ദിക്കുകളിലും കോണുകളിലുമായിട്ട് എട്ടുംകൂടി അമ്പത്തുമൂന്നു ദേവതമാരാകുന്നു. ഇവരുടെ പുറമെ നാലു മാഗവും ദേവഗ്രഹങ്ങളുമുണ്ട്.

അവ— ഇനിയൊരു ശ്ലോകംകൊണ്ടു വാസ്തുപുരുഷനെ പറയുന്നു.

ആസീൽ പുരാ സകലലോകഭയങ്കരോട്ടയം
ശ്ശൂരോ ഭൃശം ഭുജബലാദതിഗർവ്വിതശ്ച.
ക്ഷോണീതലേ വിനിഹിതോ വിജിതഃ പ്രശാന്തോ
ദേവൈസ്സ വാസ്തുപുരുഷശ്ചതുരശ്രസംസ്ഥഃ 8൨

വ്യാ— പണ്ട് എല്ലാ ലോകത്തിനും ഏററവും ഭയങ്കരനും, കയ്യൂക്കുകൊണ്ടു ഗർവ്വിതനും, മഹാ ശൂരനും ആയ ഒരു അസുരനുണ്ടായി. ദേവകൾ അവനെ യുദ്ധത്തിൽ തോല്പിച്ചു ഭൂമിയിൽ വീഴ്ത്തി. അപ്പോൾ അവൻ പ്രശാന്തനായിട്ടു ചതുരശ്രസ്ഥിതനായ വാസ്തുപുരുഷനായി ഭവിച്ചു.

അവ— ഇനിയൊരു ശ്ലോകംകൊണ്ട് ആ വാസ്തുപുരുഷന്റെ കിടപ്പ് ഏതു പ്രകാരമെന്നു പറയുന്നു.

ഈശേ തസ്യ ശിരസ്സ്ഥിതം വിനിഹിതം
പാദൌ നിരൃത്യാം സ്ഥിതൌ
വായൌ യത്ര ഹുതാശനേ ച ഭുജയോഃ
സംസ്ഥാപിതേ കോപ്പരേ.
ക്ഷിപ്തം വക്ഷസി ഹസ്തയോ സ്തലമിതി
ക്ഷോണ്യാം ശയാനാസ്യ ത–
സ്യാംഗേഷ്വത്ര തു ദേവതാ അപി വസ–
ന്ത്യാസാം സ്ഥിതിർവ്വക്ഷ്യതേ. 8൩

വ്യാ— അവന്റെ തല ഈശാനകോണിലും, കാലുകൾ രണ്ടും നിരൃതികോണിലും, വലത്തെ കയ്യിന്റെ മുട്ട വായു

കോണിലും, ഇടത്തെ കയ്യിന്റെ മുട്ട് അഗ്നികോണിലും, രണ്ടു കൈപ്പടങ്ങളും മാറത്തും ചേർത്തുവെച്ച് ഭൂമിയിൽ (മലൎന്നു) കിടക്കുന്ന ആ വാസ്തുപുരുഷന്റെ അംഗങ്ങളിൽ മുമ്പേ പറഞ്ഞ വാസ്തുദേവതമാർ സ്ഥിതിചെയ്യുന്നു. അവരുടെ സ്ഥിതിയേയും പറയാം.

അഥ വാസ്തുപുരുഷാംഗസ്ഥിതന്മാരായ ദേവന്മാരുടെ അവയവസ്ഥിതിനിയമത്തെപ്പറയുന്നു.

മൂർദ്ധ്നീശോഽസ്യതു സംസ്ഥിതോ നയനയോഃ
പർജ്ജന്യകാഖ്യോഽദിതിഃ
ശ്ചാപസ്തദ്വദനേ തഥാ ഗളതലേ
തസ്യാപവത്സാഹ്വയഃ
വാമശ്രോത്രഗതോ ജയന്ത ഇതര-
ത്രാസ്യാദിതിസ്സംസ്ഥിതാ
വാമാംസേ സ്ഥിതവാനമർത്ത്യപതിര-
ന്യാംസേഽർഗ്ഗളോ ദക്ഷിണേ. ൭

അൎക്കാദയോ വാമഭുജസ്ഥിതാസ്സ്യു-
ശ്ചന്ദ്രാദയോ ദക്ഷിണഹസ്തഗാശ്ച
വാമപ്രകോഷ്ഠേ സവിതാ ച സാവി-
ത്രോഽന്യത്ര രുദ്രോ(?)വഭിൽ പ്രകോഷ്ഠേ. ൭൭(?)
മഹീധരാഖ്യൌ കുചയോർവ്വിവസ്വാൻ
മിത്രശ്ച കക്ഷൌ ഹൃദി ബ്രഹ്മാഖ്യൌ
ഇന്ദ്രോഽസ്യമേഢ്രേ ണ്ഡയുഗത്തജ്ജിൽ
പാദദ്വയേ തസ്യ പരേ നിവിഷ്ടാഃ ൧൧

വ്യാ.—ഈ വാസ്തുപുരുഷന്റെ ശിരസ്സിൽ ഈശനും, എടത്തെക്കണ്ണിൽ പർജ്ജന്യനും, വലത്തെക്കണ്ണിൽ ദിതിയും, വായിൽ ആപനും, കഴുത്തിൽ ആപവത്സനും, എടത്തെ ചെവിയിൽ ജയന്തനും മറേറതിൽ അദിതിയും, എടത്തെ തോളിൽ ഇന്ദ്രനും, വലത്തെ ചുമലിൽ അൎഗ്ഗളനും സ്ഥിതിചെയ്യുന്നു.

ഇടത്തെക്കയ്യിന്മേൽ അക്കാദികളും വലത്തെക്കയ്യിന്മേൽ ചന്ദ്രാദികളും, ഇടത്തെക്കയ്യിന്റെ പ്രകോഷ്ഠത്തിൽ സവിതാവും സാവിത്രനും, വലത്തെക്കയ്യിന്റെ പ്രകോഷ്ഠത്തിൽ രുദ്രനും ശിവജിത്തും സ്ഥിതിചെയ്യുന്നു.

ഇടത്തെ മുലയിൽ മഹീധരനും വലത്തെ മുലയിൽ ആര്യനും, വയറിന്റെ ഇടത്തുഭാഗത്തു വിവസ്വാനും, വലത്തുഭാഗത്തു മിത്രനും, പൊക്കിളിൽ ബ്രഹ്മാവും, ലിംഗത്തിൽ ഇന്ദ്രനും, അണ്ഡയുഗത്തിൽ ഇന്ദ്രജിത്തും, രണ്ടു കാലിന്മേലും മറ്റുള്ള ദേവതമാരും, സ്ഥിതിചെയ്യുന്നു.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു് ആ ദേവതമാരെ പൂജിക്കേണ്ടതാണെന്നു പറയുന്നു.

തദ്ദേവതാ വാസ്തുശരീരസംസ്ഥാഃ
സന്തർപ്പിതാസ്ത്വിഷ്ടഫലപ്രദാസ്സ്യുഃ
താശ്ചേദനിഷ്ടാവിപരീതദാസ്സ്യു-
സ്തസ്മാദവിദ്ധ്യാദിഹ വാസ്തുയാഗം. ൫

വ്യാ — ഇങ്ങനെ വാസ്തുപുരുഷന്റെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന ആ ദേവതമാർ സന്തോഷിച്ചാൽ ഇഷ്ടഫലങ്ങളെ ദാനംചെയ്യും. കോപിച്ചാൽ ദുഃഖത്തിനേയും ഉണ്ടാക്കും. അതുകൊണ്ടു ഗൃഹനിർമ്മാണകാര്യത്തിൽ വാസ്തുയാഗം ചെയ്തു് അവരെ പ്രസാദിപ്പിച്ചുകൊള്ളേണ്ടതാകുന്നു.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു വാസ്തുമർമ്മങ്ങളെ പറയുന്നു.

നാഡ്യഃപ്രാഗുദഗഗ്രഗാദശദശൈ-
കാശീതി കോഷ്ഠേ ശിവാ-
ന്ത്യഗ്രാഃ പഞ്ചപൃഥഗ്ദ്വിനവോർമ്മിളന്നകോ-
ഷ്ഠാഃ സ്ഥാസ്തഥാ രജ്ജവഃ
മർമ്മാണ്യഷ്ട സരൂഗാഗ്നിളന്നസം-
ഖ്യാനൈരകോഷ്ഠസ്ഥിതൈഃ
സൂത്രൈര്യോഗസമുത്ഥപാദിതി ശതം
വർജ്ജ്യാനി കുഡ്യാദിഷു. ൬

വ്യാ—പുര പണിചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന പറമ്പിൽ പടിഞ്ഞാറുമൂലവും കിഴക്ക് അഗ്രവുമായിട്ടും, തെക്കു മൂലവും വടക്ക് അഗ്രവുമായിട്ടും, പതിപ്പത്തു സൂത്രങ്ങളെ കല്പിക്കുക. അവയ്ക്കു 'നാഡികാ' എന്നു പേർ. പിന്നെ നിരൃതിയിൽ മൂലവും ഈശാനത്തിൽ അഗ്രവുമായിട്ടും, വായുവിൽ മൂലവും അഗ്നിയിൽ അഗ്രവുമായിട്ടും അയ്യഞ്ചു സൂത്രങ്ങളെ കല്പിക്കുക. അവയ്ക്കു 'രജ്ജുകൾ' എന്നു പേർ. ഈ രജ്ജുകൾ മൂന്നും, ആറും, ഒമ്പതും കോഷ്ഠങ്ങളിൽ കർണ്ണമാർഗ്ഗേണ സ്ഥിതിചെയ്യുന്നവയായിരിക്കണം. ഈ നാഡീസൂത്രങ്ങളും രജ്ജുസൂത്രങ്ങളും തങ്ങളിൽ കൂടുന്ന സ്ഥാനങ്ങൾക്കു 'മർമ്മങ്ങൾ' എന്നു പേർ. ഈ മർമ്മങ്ങളിൽ ഗൃഹങ്ങളുടെ തൂണു ഭിത്തിമുതലായവ ഒന്നും തട്ടരുതു്. ഇവയിൽ ബ്രഹ്മപദത്തിന്റെ നാലുകോണുകളിലുമായിട്ട് എട്ടെട്ടു സൂത്രങ്ങൾ കൂടുന്നതായി നാലു മർമ്മങ്ങൾ ഉള്ളവയ്ക്കു മഹാമർമ്മങ്ങളെന്നു പേർ. ഇനി ആറാറു സൂത്രങ്ങൾ കൂടുന്നതായി മുപ്പത്താറും അയ്യഞ്ചു കൂടുന്നതായി എട്ടും, നന്നാലു കൂടുന്നതായി ഇരുപത്തിനാലും, മുമ്മൂന്നു കൂടുന്നതായി ഇരുപത്തെട്ടും ഇങ്ങനെ ആകെ ഒരുനൂറു മർമ്മങ്ങൾ ഉണ്ട്. ഇവയെല്ലാം ഭിത്ത്യാദികളിൽ വർജ്ജ്യങ്ങളാകുന്നു. കോഷ്ഠങ്ങളുടെ മദ്ധ്യത്തിൽ രജ്ജുകൾ തങ്ങളിൽ കൂടുന്ന സ്ഥാനങ്ങൾ മർമ്മങ്ങളല്ല. അവയെ വർജ്ജിക്കയും വേണ്ട.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മർമ്മവേധത്തെ ഒഴിക്കാനുള്ള പ്രകാരത്തേയും, മർമ്മവേധം സംഭവിച്ചാൽ അതിനുള്ള പരിഹാരത്തേയും പറയുന്നു.

പ്രാഗേപാദകപദഭാസ്കരാംശദലമാ-
ത്രം മർമ്മസൂത്രസ്ഥിതേ-
ർന്നിതാ വിന്യസനാന്നമർമ്മപരിപീ-
ഡാസ്തംഭകുഡ്യാദിഷു

വാസ്തുന്യത്ര നിഷിദ്ധിതേ മഹിഷസിം-
ഹാനേകപാനാം ശിരോ
ഹൈമം കൂർമ്മവരാഹയോശ്ച നിഖനേ-
ത്തല്പാന്തരേ ശാന്തികൃൽ. ൫൯

വ്യാ—ഗൃഹങ്ങളുടെ തൂണു ഭിത്തി മുതലായവയെ ഉണ്ടാക്കുമ്പോൾ മർമ്മസ്ഥാനത്തുനിന്നു്, ഒരു പദത്തെ പന്ത്രണ്ടാക്കി ഭാഗിച്ച ഒരു ഭാഗത്തിൽ പകുതി കിഴക്കോട്ടോ വടക്കോട്ടോ നീക്കി അവിടെ വച്ചാൽ അവയിൽ മർമ്മവേധം വരികയില്ല. ഇങ്ങനെ നീക്കിവയ്ക്കാതെ മർമ്മവേധം സംഭവിച്ചുപോയാൽ ആ ദോഷശാന്തിക്കായി പോത്തു്, സിംഹം, ആന, ആമ, പന്നി ഇവയുടെ തലകളെ സ്വർണ്ണംകൊണ്ടു് ഉണ്ടാക്കി ശാന്തി ഹോമം മുതലായ കർമ്മങ്ങളെ ചെയ്വാൻ യോഗ്യനായ തന്ത്രി, വിധിപോലെ അവയെ പൂജിച്ചു ശിലലോഹാദികളെക്കൊണ്ടുള്ള പാത്രങ്ങളിലാക്കി ഗൃഹത്തിന്റെ മദ്ധ്യത്തിൽ കുഴിച്ചു സ്ഥാപിക്കണം. സ്വർണ്ണത്തിന്റെ തൂക്കം, "പലേന വാ തദർദ്ധേന തദർദ്ധാർദ്ധേന വാ" എന്ന പ്രായശ്ചിത്തഗ്രന്ഥങ്ങളിലെ വിധിയനുസരിച്ചു ഗൃഹനാഥന്റെ ശക്തിപോലെ നിശ്ചയിക്കാവുന്നതാണു്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു യോന്യാദികളെ അറിവാനുള്ള പ്രകാരങ്ങളെ പറയുന്നു.

ഇഷ്ടാതാനവിതാനമാനനിചയേ
ത്രിഘ്നേഽഷ്ടഭിർഭാജിതേ
ശേഷോ യോനി,രിഹ വ്യയോ മുനിയുജാം
ഹാരേഽഷ്ടനിഘ്നേഽർക്കൈഃ
ഋക്ഷൈരൃക്ഷ, മവാപ്തിരത്ര തു വയോ
ജ്ഞേയം, തിഥിസ്ത്രിംശതാ,
വാരശ്ശ്രേമിധരൈരംഘ്രിധിപ്രഘ്നിതേ
ധർമ്മാഹതേ വാ വ്യയഃ ൬൦
(തന്ത്രസമുച്ചയം)

വ്യാ.—ഇഷ്ടങ്ങളായ ദീൎഘവിസ്താരങ്ങളെ കൂട്ടി ഉണ്ടായ ചുററിനെ മൂന്നാൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ശേഷിച്ചതു യോനിയാകുന്നു. ആ പെരുക്കത്തെ തന്നെ പതിന്നാലിൽ ഹരിച്ചാൽ ശേഷിച്ചതു വ്യയം. ചുററിനെ എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചാൽ ശേഷിച്ചതു ആയം. ആ പെരുക്കത്തെ തന്നെ ഇരുപത്തേഴിൽ ഹരിച്ചശേഷം നക്ഷത്രം. അവിടെ കിട്ടിയ ഹരണഫലം വയസ്സ്. എട്ടിൽ പെരുക്കിയതിനെ മുപ്പതിൽ ഹരിച്ച ശേഷം തിഥി; ഏഴിൽ ഹരിച്ചശേഷം ആഴ്ച. ചുററിനെ ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ചശേഷം വ്യയം എന്നും പക്ഷാന്തരമുണ്ടു്.

അവ.—ഇനി ഒരു പദ്യംകൊണ്ടു യോനികളുടെ പേരുകളെ പറയുന്നു.



ധ്വജധൂമസിംഹകുക്കുര-
വൃഷഖരഗജവായസാഃ ക്രമേണ സ്യുഃ
പ്രാഗാദിയോനയോഽത്രൈഷു
തേഷ്വയുജസ്സംപദേ യുജോ വിപദേ. സ്ര

(ത. സ.)

വ്യാ.—ധ്വജം, ധൂമം, സിംഹം, കുക്കുരം, (ശ്വാവ്) വൃഷം, ഖരം, ഗജം, വായസം, (കാക്ക) ഇവ ക്രമത്താലെ കിഴക്കാദിയായി എട്ടു ദിക്കിലേക്കും ഉള്ള യോനികളാകുന്നു. ഇവയിൽ ഒററപ്പെട്ടവയായ ധ്വജം, സിംഹം, വൃഷം, ഗജം ഇവ ശുഭത്തിനായിക്കൊണ്ടും ഇരട്ടപ്പെട്ടവയായ മററുള്ളവ അശുഭത്തിനായിക്കൊണ്ടും ഭവിക്കുന്നു. അതിനാൽ ധ്വജാദികളായ ഒററപ്പെട്ട യോനികൾ കൊള്ളാം. മറേറവ കൊള്ളരുതു് എന്നു സാരം.

അവ.—ഇനി ആയവ്യയാദികളുടെ ഗുണദോഷങ്ങളെ അറിയേണ്ടും പ്രകാരങ്ങളെ രണ്ടു പദ്യങ്ങളെക്കൊണ്ടു പറയുന്നു

ആയാധിക്യം വ്യയതഃ
സമ്പാദ്യം സർവ്വഥാന്യഥാപത്തിഃ
നക്ഷത്രാദിശുഭത്വം
ജ്യോതിശ്ശാസ്ത്രാദിഭിസ്സുവിജ്ഞേയം. ൩൨
(ത. സ.)

വ്യാ—ഗ്രഹാദികളുടെ ചുററുകൾക്കെല്ലാം വ്യയത്തെക്കാൾ ആയം ഏറിയിരിക്കണം. അല്ലെങ്കിൽ പല പ്രകാരത്തിൽ ആപത്തു സംഭവിക്കും. നക്ഷത്രാദികളുടെ ശുഭാശുഭഫലങ്ങളെ ജ്യോതിശ്ശാസ്ത്രംകൊണ്ടു് അറിയേണ്ടതാകുന്നു. "സർവ്വശാസ്ത്രനിപുണോ ജിതേന്ദ്രിയഃ" എന്ന ശ്ലോകംകൊണ്ടു ജ്യോതിശ്ശാസ്ത്രാദികളുടെ ജ്ഞാനം സ്ഥപതിക്കുണ്ടായിരിക്കണമെന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലൊ.

ബാലത്വം കൌമാരം
യൌവനമഥ വാർദ്ധകം ച നിധനംച
പഞ്ച വയാംസ്യേഷാന്ത്യം
നേഷ്ടം, ശിഷ്ടാനി വാസ്തുനിഷ്ടാനി. ൩൩
(ത. സ.)

വ്യാ - ബാലത്വം, കൌമാരം, യൌവനം, വാർദ്ധകം, നിധനം (മരണം) ഇങ്ങനെ വയസ്സ് അഞ്ചുപ്രകാരത്തിലാകുന്നു. ഇവയിൽ അന്ത്യമായ വയസ്സ (മരണം) വാസ്തുവിഷയത്തിൽ കൊള്ളരുതു്. മററുള്ളവ താരതമ്യംപോലെ കൊള്ളാം.

അവ...മുൻപറഞ്ഞ യോന്യാദികളുടെ ഗുണദോഷങ്ങളെ നോക്കി ഗ്രഹിക്കേണ്ടതാണെന്നു സിദ്ധാന്തരൂപത്തിൽ ഒരു ശ്ലോകംകൊണ്ടു പറയുന്നു.

ഗ്രാഹ്യാ വേശ്മസ്വവശ്യം നിജനിജവിഹിതാ
യോനിരേഷാം ഗൃഹാണാം
പ്രാണാ യേ ചാപി, യേഷാന്തിമമപി ച വയോ
വർജ്ജയേൻ മൃത്യുകാരി,

ശിഷ്ടേഷ്വാദ്യാന്തിമേ ദ്വേ അധമ ഇഹ കഥിതേ
ചോത്തമേ ദ്വേ തഥാന്യേ
വിഷ്ടിഃ കഷ്ടാ ഹി രിക്താ അപി മുനിഭിരതോ
നേഷ്യതേ ദുഷ്ടയോഗഃ. ൩൪

വ്യാ — (ഈ ശ്ലോകം അന്വയമുഖേന വ്യാഖ്യാനിക്കേണ്ടതാകയാൽ അങ്ങനെ ചെയ്യുന്നു.) വേശ്മസു – നിജനിജവിഹിതാ – യോനിഃ – അവശ്യം – ഗ്രാഹ്യാ (ഭവതി) = ഗൃഹങ്ങളിൽ അതതിന്നു വിധിക്കപ്പെട്ടിരിക്കുന്ന യോനി നിശ്ചയമായും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. ഏഷാം – ഗൃഹാണാം – യേ – ച – പ്രാണാഃ – (ഭവന്തി) = ഈ ഗൃഹങ്ങൾക്ക് അവ പ്രാണങ്ങൾ (ജീവൻ) ആയിട്ടു ഭവിക്കുന്നു. യേഷു – (സത്സു) അപി – അന്തിമം – വയഃ – അപി – ച – വർജ്ജയേൽ = യാവചിലവ (വിഹിതയോനികൾ) ഉള്ളപ്പോഴും ഒടുക്കത്തേതായ വയസ്സിനേയും വർജ്ജിക്കണം. (യൽ) മൃത്യുകാരി – (ഭവതി) = യാതൊന്നു മൃത്യുവിനെ ചെയ്യുന്നതാകുന്നു. ശിഷ്ടേഷു – ആദ്യാന്തിമേ – ദ്വേ – (വയസീ) ഇഹ – മുനിഭിഃ – അധമേ – കഥിതേ (ഭവതഃ) = ശേഷമുള്ളവയിൽ ആദ്യത്തേതും ഒടുക്കത്തേതും രണ്ടു വയസ്സുകൾ ഇവിടെ (ഗൃഹനിർമ്മാണത്തിൽ) മുനികളാൽ അധമങ്ങളായിട്ടു പറയപ്പെട്ടിരിക്കുന്നു; തഥാ – അന്യേ – ദ്വേ – ഉത്തമേ – കഥിതേ = അപ്രകാരം മററുള്ളവ രണ്ടും ഉത്തമങ്ങളായിട്ടു പറയപ്പെട്ടിരിക്കുന്നു; ഹി – വിഷ്ടിഃ – രിക്താ – അപി – കഷ്ടാ = യാതൊന്നുഹേതുവായിട്ടു വിഷ്ടിയും രിക്തയും കഷ്ടയായിട്ടു ഭവിക്കുന്നു; അതഃ – ദുഷ്ടയോഗഃ – ന – ഇഷ്യതേ = അതുഹേതുവായിട്ടു ദുഷ്ടയോഗം – ഇച്ഛിക്കപ്പെടുന്നില്ല.

സാരം — യോനികൾ ഗൃഹങ്ങളുടെ ജീവനാകുന്നു. അതിനാൽ എല്ലാം ഗൃഹങ്ങളിലും അതതിന്നു വിധിച്ച യോനികളെ കല്പിച്ചുകൊള്ളുന്നു. സ്വസ്വയോനികളുണ്ടായിരുന്നാലും ബാല്യാദികളായ വയസ്സുകളിൽവച്ച് ഒടുക്കത്തേതായ വയസ്സു കൊള്ളരുത്. അതു മരണത്തെ ഉണ്ടാക്കും. ശേഷം

മുള്ള വയസ്സുകളിൽവച്ച് ആദ്യത്തേതായ ബാല്യവും, ഒടുവിലത്തേതായ വാൎദ്ധക്യവും അധമങ്ങളാകുന്നു. കൌമാരവും യൌവനവും ഉത്തമങ്ങളാകുന്നു. വിഷ്ടിയും രിക്തയും, ദശായോഗം, മൃത്യുയോഗം മുതലായ ദുഷ്ടയോഗങ്ങളും വൎജ്ജ്യങ്ങളാകുന്നു. ഈ വിധി ഉപലക്ഷണമാകുന്നു. അതിനാൽ ഗണ്ഡാന്തം, ഉഷ്ണം, വിഷം, സ്ഥിരകരണം, ഏകാൎഗ്ഗളം, യോഗിനി മുതലായി ജ്യോതിശ്ശാസ്ത്രോക്തങ്ങളായ മറ്റുള്ള ദോഷങ്ങളും വൎജ്ജ്യങ്ങളാകുന്നു.

അവ — ഇനി പതിനൊന്നു ശ്ലോകങ്ങളെക്കൊണ്ടു മേൽപറഞ്ഞ യോന്യാദികളെ കല്പിക്കുന്നതിൽ പൂൎവ്വാചാൎയ്യന്മാരുടെ മതാന്തരങ്ങളെ സംവാദത്തിനായിക്കൊണ്ടു പക്ഷാന്തരരൂപേണ നിൎദ്ദേശിക്കുന്നു.

ദീൎഘസ്വവിസ്താരഹതേഽഷ്ടഭിശ്ച
ഭക്തേ തു യോനിഃ പരിശിഷ്യതേഽത്ര
തഥാ പ്രകല്പ്യേത സുധീഭിരത്രൈ-
ൎവ്വിചാൎയ്യ പൂൎവ്വം ഗ്രഹതാരദീൎഘം. ൩൩

വ്യാ — ദീൎഘത്തെ വിസ്താരംകൊണ്ടു പെരുക്കി എട്ടിൽ ഹരിച്ചാൽ ശേഷിച്ചതു യോനിയാകുന്നു. അതു് ഏതൊരു പ്രകാരമായാൽ ഇഷ്ടയോനിയായിട്ടുവരുമോ അപ്രകാരം ഗ്രഹങ്ങൾക്കു ദീൎഘവിസ്താരങ്ങളെ മുൻകൂട്ടി ആലോചിച്ചു ബുദ്ധിമാന്മാർ കല്പിച്ചുകൊള്ളണം.

വിസ്താൽ ക്ഷേത്രഫലം വിതാനനിഹതാ-
യാമാ, ദഷ്ടാഹതേ
നക്ഷത്രേണ ഹൃതേ ഫലം ത്വപഥ വയഃ,
ശേഷാശ്ച താരാസ്സ്മൃതാഃ
നക്ഷത്രേ പുനരഷ്ടഭിൎവ്വിഭജിതേ
ശിഷ്ടോവ്യയോഽത്ര വ്യയൈ-
ൎയ്യുക്തേ ക്ഷേത്രഫലേ ന്നവൈൎവ്വിഭജിതേ
ശിഷ്ടാഽഽയുവാദ്യാഃ ക്രമാൽ. ൩൪

വ്യാ—വിസ്താരംകൊണ്ടു പെരുക്കിയ ദീൎഘത്തെ ക്ഷേത്രഫലമെന്നു് അറിയണം. ആ ക്ഷേത്രഫലത്തെ എട്ടിൽ ഗുണിച്ചു് ഇരുപത്തേഴിൽ ഹരിച്ച ഫലം വയസ്സാകുന്നു. അവിടെ ശേഷിച്ച സംഖ്യ നക്ഷത്രമാകുന്നു. പിന്നെ ഈ നക്ഷത്രസംഖ്യയെ എട്ടിൽ ഹരിച്ച ശിഷ്ടമുള്ളതു വ്യയമാകുന്നു. ഈ വ്യയത്തെ മുൻപറഞ്ഞ ക്ഷേത്രഫലത്തിൽ കൂട്ടി, അതിനെ പതിനാലിൽ ഹരിച്ചാൽ ശേഷിക്കുന്നതു ധ്രുവാദിയോഗങ്ങളാകുന്നു. ധ്രുവാദികളുടെ പേരുകളേയും, അതിൽ തന്നെ രണ്ടു പക്ഷാന്തരങ്ങളേയും താഴെ പറയുന്നു.

ധ്രുവം ച ധാന്യം ച ജയം ച താന്തം
ഖരം ച കാന്തം ച മനോരമം ച
സ്വവക്ത്രസൌമുഖ്യമസൌമ്യഭാവം
വിരുദ്ധവിത്തപ്രഭവക്ഷയാശ്ച. ൩൭
ആക്രന്ദസംവൃദ്ധിജയം ച സംജ്ഞാ-
തുല്യം ച തേഷാം ഫലമത്ര വിദ്യാൽ
ദ്വിഘ്നേ ച നാഗൈസ്ത്വപഭാജിതേ വാ
ത്രിഘ്നേ നൃപാപ്തേഽപി തഥാ ധ്രുവാദ്യാഃ. ൩൮

വ്യാ—ധ്രുവം– ധാന്യം– ജയം– താന്തം– ഖരം– കാന്തം– മനോരമം– സ്വവക്ത്രം– സൌമുഖ്യം– അസൌമ്യഭാവം– വിരുദ്ധം– വിത്തം– പ്രഭവം– ക്ഷയം– ആക്രന്ദം– സംവൃദ്ധി– ജയം– ഇങ്ങിനെ ധ്രുവാദികളായ പതിനാറു യോഗങ്ങളാകുന്നു. അവയ്ക്കു്, അതതിന്റെ പേരിന്' അനുസരിച്ചുള്ള ഫലങ്ങളാണെന്നു് അറിഞ്ഞുകൊള്ളണം. ഗ്രഹങ്ങളുടെ ചുററിനെ രണ്ടിൽ പെരുക്കി പതിനാലിൽ ഹരിച്ചാലും, മൂന്നിൽ പെരുക്കി പതിനാലിൽ ഹരിച്ചാലും ശേഷിച്ചു വരുന്ന സംഖ്യകളും ധ്രുവാദികളാണെന്നും പക്ഷാന്തരമുണ്ടു്.

ത്രിധാ വ്യയഃ പൂൎവ്വമയം സമുക്ത-
സ്തഥാ ഭുജംഗാദിഹതേ തു നാഗൈ

നൃപേന്ദ്രകേതേ ച ദിശാഹൃതേ വാ
ശേഷോ വ്യയസ്സ്യാദിതി പഞ്ചധാതം. ൯

വ്യാ — മുമ്പിൽ "ഇഷ്ടാംശാന" എന്നാദിയായ ശ്ലോകത്തിൽ രണ്ടു പ്രകാരവും, "വിദ്യാക്ഷേത്രാദയം" എന്നാദിയായ ശ്ലോകത്തിൽ 'നക്ഷത്രേ പുനരഷ്ടഭിർഗ്ഗുണിതേ ശിഷ്ടോർവ്യയഃ' എന്ന ഭാഗംകൊണ്ടു് ഒരു പ്രകാരവും ഇങ്ങനെ മൂന്നുപ്രകാരം വ്യയം പറയപ്പെട്ടിട്ടുണ്ടല്ലോ. പിന്നെ ഗൃഹത്തിന്റെ ചുററിനെ എട്ടിൽ പെരുക്കി പതിനാറിൽ ഹരിച്ചാലും, പത്തിൽ ഹരിച്ചാലും ശേഷിക്കുന്നതു വ്യയമാകുന്നു. ഇങ്ങനെ വ്യയം അഞ്ചുപ്രകാരമാകുന്നു.

നാഥേ സപത്ര്യംശയുതേ ദ്വിഘ്നേനാഘ്നേ
ശേഷമായശ്ചതുർഘ്നേ
നാഥേ ശിഷ്ടസ്തതാപ്തേ വയ ഇഹ തു ഭവേ-
ദ്വിംശതിർബാലതാതഃ
കൌമാരം വിംശതിര്യൌവനമപി ച തതോ
ലക്ഷ്യമേവം ക്രമാത്സ്യാ-
ന്നന്ദഘ്നേ തിഥ്യവാപ്തേ തിഥിരപി ച ഗൃഹം
കേവലേ വാപി നാഥേ. ൧൦

വ്യാ — ഗൃഹത്തിന്റെ ചുററിൽ അതിന്റെ മൂന്നിലൊന്നുകൂടി കൂട്ടി ഇരട്ടിച്ച് അതിനെ, പന്ത്രണ്ടിൽ ഹരിച്ചാൽ ശേഷിച്ചതു് ആയം. ചുററിനെ നാലിൽ പെരുക്കി ആറിൽ ഹരിച്ചാൽ ശേഷിച്ചതു വയസ്സ്. ഇതിൽ ഇരുപതോളം ബാല്യം. പിന്നെ ഇരുപതു കൌമാരം. പിന്നെ ഇരുപതു യൌവനം. ഇക്രമത്തിൽ വാർദ്ധക്യവും യൌവനവും കണ്ടുകൊൾക. ചുററിനെ ഒമ്പതിൽ പെരുക്കി പതിനഞ്ചിൽ ഹരിച്ചാലും, കേവലം ചുററിനെത്തന്നെ പതിനഞ്ചിൽ ഹരിച്ചാലും ശേഷിക്കുന്നതു തിഥിയാകുന്നു.

നാഥേഽഷ്ടഘ്നേഽബ്ധിഭക്തേ രവിഭജിതേ സ്യാ-
ന്മേഷാദയോ നാഗഹൃതേംശകാസ്സ്യുഃ

പര്യന്തേ ഭവനസ്യ യാനി ഫലാ-
ന്യാപ്താനി താനി ക്രമാ-
ദ്യോന്യായവ്യയജാതിതിഥ്യുഡുവയോ
രാശ്യംശവാരാഃ സ്മൃതാഃ. ൩൬

വ്യാ — (ഈ ശ്ലോകത്തെയും അന്വയമുഖേന വ്യാഖ്യാനിക്കുന്നു.) ഭവനസ്യ - പര്യന്തേ - ത്ര്യഷ്ടാങ്കാങ്കനാഗാഷ്ടചക്രയുഗവേദാങ്കാഹതേ - അഷ്ടാർക്കദിഗ്വേദത്രിംശതിസപ്തവിംശതിശരാർക്കാങ്കാദ്രിഭിഃ - ഭാജിതേ (സതി) യാനി - ഫലാനി - ആപ്താനി - (ഭവന്തി) താനി - ക്രമാൽ - യോന്യായവ്യയജാതിതിഥ്യുഡുവയോരാശ്യംശവാരാഃ - സ്മൃതാഃ - (ഭവന്തി) എന്നന്വയം.

ഭവനത്തിന്റെ പര്യന്തം, ത്ര്യഷ്ടാങ്കാങ്കനാഗാഷ്ടചക്രയുഗവേദാങ്കാഹതമായി, അഷ്ടാർക്കദിഗ്വേദത്രിംശതിസപ്തവിംശതിശരാർക്കാങ്കാദ്രികളെക്കൊണ്ടു ഭാജിതമായിരിക്കുന്നസമയത്തിങ്കൽ യാവചില ഫലങ്ങൾ ആപ്തങ്ങളായി ഭവിക്കുന്നു അവ ക്രമത്താലെ യോന്യായവ്യയജാതിതിഥ്യുഡുവയോരാശ്യംശവാരങ്ങളായിട്ട സ്മൃതങ്ങളായി ഭവിക്കുന്നു. എന്നു് അന്വയാർത്ഥം.

സാരം — ഗൃഹത്തിന്റെ ചുററിനെ, മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ഉണ്ടാകുന്ന ഫലം യോനിയാകുന്നു. എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചാലുണ്ടാകുന്ന ഫലം ആയം. ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ചുണ്ടാകുന്ന ഫലം വ്യയം. ഒമ്പതിൽ പെരുക്കി നാലിൽ ഹരിച്ച ഫലം ജാതി. ഒമ്പതിൽ പെരുക്കി മുപ്പതിൽ ഹരിച്ച ഫലം പക്കം. എട്ടിൽ പെരുക്കി ഇരുപത്തേഴിൽ ഹരിച്ച ഫലം നക്ഷത്രം. നാലിൽ പെരുക്കി ആറിൽ ഹരിച്ച ഫലം വയസ്സ്. നാലിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ച ഫലം രാശി. നാലിൽ പെരുക്കി ഒമ്പതിൽ ഹരിച്ച ഫലം അംശകം. ഒമ്പതിൽ പെരുക്കി ഏഴിൽ ഹരിച്ച ഫലം ആഴ്ച. ഈ ശ്ലോക

ത്തിൽ "ഫലം" എന്ന പദംകൊണ്ടു ഹരണഫലത്തെയല്ല; ഹൃതശിഷ്ടമായ സംഖ്യയെയാണു ഗ്രന്ഥകാരൻ വിവക്ഷിച്ചിട്ടുള്ളതു്. ഇതു ജ്യോതിഷത്തിൽ 'ലീലാവതി' മുതലായ ഗ്രന്ഥങ്ങളിൽ പ്രസിദ്ധമായ സംജ്ഞകൾ വിപരീതമാണു്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു സൂര്യാദിഗ്രഹങ്ങളുടെ സ്ഫുടങ്ങളെ ഉണ്ടാക്കുവാൻ പറയുന്നു.

ശ്രേയോ ഭദ്രയവാഃ ക്രമാദ്രവിശശി-
ക്ഷോണീസുതാനാം ഗുണാഃ
സൌമ്യാദേർന്ന ഗുണാഃ ക്രമാദ്ദിനകരാ-
ദീനാം തു ഹാരാസ്തഥാ
കഥ്യന്തേ മനവഃ പദം യതി വരോ
നേതാ വിമാനം മുനി-
ർഭാനുരത്ര പുനഃ പ്രസാധനമത-
സ്തേനാർക്കമുഖ്യാ ഗ്രഹാഃ. ൨൪

വ്യാ—ശ്രേയോഭദ്രയവാഃ- ക്രമാൽ- രവിശശിക്ഷോണീസുതാനാം- ഗുണാഃ- ഭവന്തി- സൌമ്യാദേഃ- ഗുണാഃ- ന- ഭവന്തി- തഥാ- മനവഃ- പദം- യതി- വരഃ- നേതാ- വിമാനം- മുനിഃ- ഭാനുഃ- ക്രമാൽ- ദിനകരാദീനാം- ഹാരാഃ- കഥ്യന്തേ- അത്ര- പുനഃ- പ്രസാധനം- ന- ഭവതി- തേന- അർക്കമുഖ്യാഃ- ഗ്രഹാഃ- ഭവന്തി- എന്നു് അന്വയം. ശ്രേയോഭദ്രയവങ്ങൾ ക്രമത്താലെ രവിശശിക്ഷോണീസുതന്മാരുടെ ഗുണങ്ങളായിട്ടു ഭവിക്കുന്നു. സൌമ്യാദികൾക്കു ഗുണങ്ങൾ ഭവിക്കുന്നില്ല. അപ്രകാരം മനവഃ- പദം- യതി- വരഃ- നേതാ- വിമാനം- മുനിഃ- ഭാനുഃ- ഇവ ക്രമത്താലെ ദിനകരാദികളുടെ ഹാരങ്ങളായിട്ടു പറയപ്പെടുന്നു. ഇവിടെ പിന്നെ പ്രസാധനം ഇല്ല. അതിങ്കൽനിന്നു് അർക്കൻ തുടങ്ങിയുള്ള ഗ്രഹങ്ങൾ ഭവിക്കുന്നു— എന്നു് അന്വയാർത്ഥം. ഇവിടെ ഗുണകാരഹാരകന്മാരായിട്ടു പറയപ്പെട്ടിരിക്കുന്ന പദങ്ങളിലെ അക്ഷരങ്ങളെ പരൽപ്പേർപ്രകാരം സംഖ്യകളാക്കി കല്പിച്ചുകൊള്ളണം.

സാരം—ഗ്രഹത്തിന്റെ ചുററിനെ 'ശ്രേയഃ' എന്ന പന്ത്രണ്ടുകൊണ്ടു പെരുക്കി 'മനവഃ' എന്ന നാനൂററിഅഞ്ചുകൊണ്ടു ഹരിച്ചുകിട്ടുന്ന ഫലം ഭഗണം (അല്ലെങ്കിൽ വൃഥാ ഫലം) പിന്നെ ബാക്കിയുള്ള സംഖ്യയെ പന്ത്രണ്ടിൽ പെരുക്കി 'മനവഃ' എന്ന ഹാരകംകൊണ്ടുതന്നെ ഹരിച്ചുണ്ടാകുന്ന ഫലം രാശി. പിന്നെ ശേഷമുള്ള സംഖ്യയെ മുപ്പതിൽ പെരുക്കി മേൽപറഞ്ഞ ഹാരകംകൊണ്ടുതന്നെ ഹരിച്ച ഫലം തിയ്യതി. ശേഷത്തെ അറുപതിൽ പെരുക്കി ആ ഹാരകംകൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്നതു് ഇലി. വേണമെങ്കിൽ ഇങ്ങനെതന്നെ വിലിയും വരുത്തിക്കൊൾക. എന്നാൽ രാശ്യാദിയായ സൂൎയ്യസ്ഫുടം ഭവിക്കും. ചുററിനെ 'ഭദ്ര' എന്ന ഇരുപത്തുനാലാകുന്ന ഗുണകാരംകൊണ്ടു പെരുക്കി 'പദം' എന്ന എണ്പത്തൊന്നാകുന്ന ഹാരകംകൊണ്ടു ഹരിച്ച ഭഗണവും, ശിഷ്ടത്തെ പന്ത്രണ്ടിലും മുപ്പതിലും അറുപതിലും പെരുക്കി പൂൎവ്വോക്തഹാരകം (എണ്പത്തൊന്നു) കൊണ്ടുതന്നെ ഹരിച്ചു രാശി തിയ്യതി ഇലി വിലികളും ഉണ്ടാക്കിയാൽ അതു ചന്ദ്രസ്ഫുടമായി ഭവിക്കും. ചുററിനെ 'യവ' എന്ന നാല്പത്തൊന്നുകൊണ്ടു പെരുക്കി 'യതി' എന്ന അറുപത്തൊന്നുകൊണ്ടു ഹരിച്ചാൽ കുജസ്ഫുടമായി. ഇവിടെ ബുധൻ മുതലായി ശേഷമുള്ള ഗ്രഹങ്ങൾക്കു ഗുണകാരങ്ങളില്ല. ബുധനു 'വരഃ' എന്ന ഇരുപത്തുനാലും, വ്യാഴത്തിനു 'നേതാ' എന്ന അറുപതും ശുക്രനു 'വിമാനം' എന്ന അമ്പത്തിനാലും, ശനിക്കു 'മുനി' എന്ന അഞ്ചും രാഹുവിനു 'ഭാനു' എന്ന നാലും ക്രമേണ ഹാരകങ്ങളാകുന്നു. ഈ ഹാരകങ്ങളെക്കൊണ്ടു ഹരിച്ചു രാശ്യാദി സ്ഥാനങ്ങളുണ്ടാക്കിയാൽ ബുധാദിഗ്രഹങ്ങളുടെ സ്ഫുടങ്ങളായി. രാഹുസ്ഫുടത്തിൽ ആറു രാശി കൂട്ടിയാൽ കേതുസ്ഫുടവും, ചന്ദ്രനിൽ അൎക്കനെ കളഞ്ഞാൻ തിഥിയും, കൂട്ടിയാൽ യോഗവും ഉണ്ടാകും. നക്ഷത്രവും രാശിയും മുൻപറഞ്ഞിട്ടുണ്ടല്ലൊ. അതു

കൊണ്ടു ഗുളികനേയും ലഗ്നത്തെയും ഉണ്ടാക്കാം. ഇങ്ങനെ ഗ്രഹങ്ങളുടെ ചുററുകണക്കുകൊണ്ട് അതാതു ഗ്രഹങ്ങളുടെ ജാതകമുണ്ടാക്കി ജ്യോതിശ്ശാസ്ത്രപ്രകാരം ഫലചിന്ത ചെയ്യും മെന്നാണു ഗ്രന്ഥകാരന്റെ ആശയമെന്നു തോന്നുന്നു.

എന്നാൽ ഇതുപ്രകാരം ചില കണക്കുകൾക്കു ഗ്രഹസ്ഫുടങ്ങളുണ്ടാക്കി നോക്കിയതിൽ, മുമ്പേ ചുററിനെ എട്ടിൽ പെരുക്കി ഇരുപത്തേഴിൽ ഹരിച്ചാൽ നാളും, മുപ്പതിൽ ഹരിച്ചാൽ പക്കവും ഉണ്ടാകുമെന്നു പറഞ്ഞിട്ടുള്ളതു ശരിയായിരിക്കുന്നുണ്ട്. പക്ഷെ ബുധശുക്രന്മാരുടെ സ്ഥിതി ചിലതിൽ സൂര്യനിൽനിന്നു മൂന്നു രാശിയിലധികം അകന്നു കാണുന്നു. അതു സംഭവ്യമല്ല. 'ചതുർത്ഥേ ഭവനേ സൂര്യാൽ ജ്ഞസിതൌ ഭവതഃ കഥം?' എന്നുള്ള വരാഹമിഹിരവചനം സുപ്രസിദ്ധമാണല്ലോ.

അവ—ഇനി ഒരു ശ്ലോകംകൊണ്ട് ഇതുവരെ പല മതഭേദങ്ങൾ പറഞ്ഞിട്ടുള്ളവയിൽവച്ചു ബഹുസമ്മതവും സ്വീകാര്യവുമായിട്ടുള്ളത് ഏതെന്നു പറയുന്നു.

ദ്വേധാ യോനിർദ്വിധായോ വ്യയവിധിരുദിതഃ
 പഞ്ചധാ ച ത്രിധാ ച
നക്ഷത്രം വാരവംശൌ തിഥിരപി ച വയഃ
 പ്രാപ്തിരുക്താ ത്രിധാ ച
ദ്വേധാ രാശിന്യംശാ ദ്വിവിധ ഇഹ ഭവേൽ
 ദ്വിപ്രകാരോ ധ്രുവാദ്യഃ
പ്രോക്തേഷ്വേതേഷു പൂർവ്വോദിതമഖിലമതാം
 കാര്യമാവശ്യകേഷ്വൽ. ൭൨

വ്യാ—യോനിയും, ആയവും രണ്ടുപ്രകാരവും, വ്യയം അഞ്ചുപ്രകാരവും, നക്ഷത്രം, ആഴ്ച, ജാതി, തിഥി, വയസ്സ് ഇവയെല്ലാം മമ്മൂന്നുപ്രകാരവും, രാശി, അംശകം, ധ്രുവാദികൾ ഇവ ഈരണ്ടുപ്രകാരവും ഇവിടെ പറഞ്ഞിട്ടുണ്ടല്ലോ. ഇവയിൽവച്ച് 'ഇഷ്ടാതാനവിതാനമാനനിചയ' എന്ന

ശ്ലോകപ്രകാരം മുമ്പിൽ പറഞ്ഞിട്ടുള്ളതു സർവ്വസമ്മതമാക യാൽ അതിനെത്തന്നെ സ്വീകരിക്കേണ്ടതാകുന്നു. മററുള്ള വയെല്ലാം അത്യാവശ്യത്തിങ്കലേ സ്വീകരിക്കാവൂ.

അവ__ഇനി രണ്ടു ശ്ലോകംകൊണ്ടു ഗൃഹങ്ങൾക്കു ദീർഘവിസ്താരാദികളെ കല്പിക്കേണ്ടതിനുള്ള ക്രമത്തെ പറയുന്നു.

ഇഷ്ടാൽ ദീർഘാൽ സർവ്വധാമ്നാം ച നാഹം
വിസ്താരോഽസ്മാദ്വിസ്തൃതേഃ പാദമാനം
തസ്മാന്മാനം ച തദ്ഭൂഷതഃ സ്യാൽ
സ്തംഭഃ സ്തംഭാദ്വിസ്തൃതിശ്ചോത്തരാണാം. ൩൬

വ്യാ_ ഗൃഹം നിർമ്മിക്കാൻ തുടങ്ങുമ്പോൾ മുമ്പിൽത്തന്നെ അതിനു് ഇഷ്ടമായ ദീർഘത്തെ കല്പിക്കണം. പിന്നെ ആ ദീർഘത്തിൽനിന്നു ഗൃഹത്തിന്റെ ചുററിനേയും, ചുററിൽനിന്നു വിസ്താരത്തെയും, വിസ്താരത്തിൽനിന്നു പാദമാനത്തെയും, പാദമാനത്തിൽനിന്നു തറയുടെ പൊക്കത്തെയും, തറപ്പൊക്കം കഴിച്ചുള്ള പാദമാനത്തിൽനിന്നു കാലുകളുടെ വണ്ണത്തെയും, കാലുകളിൽനിന്നു് ഉത്തരങ്ങളുടെ വിസ്താരത്തെയും നിശ്ചയിക്കണം.

തത്തദുത്തരവിസ്താരാല്പമാനം വിസ്തൃതിർവേൽ
ഉത്തരാദേവ നിപ്രാദേർഘനം സർവ്വത്ര വിസ്തൃതേഃ. ൩൭

വ്യാ__അതതു ഗൃഹത്തിന്റെ ഉത്തരവിസ്താരത്തിൽനിന്നു കഴുക്കോലുകളുടെ വിസ്താരത്തെ കല്പിക്കണം. ഉത്തരത്തിൽനിന്നുതന്നെ വാമട മുതലായവയുടെ വിസ്താരത്തെയും ഉണ്ടാക്കണം എല്ലായിടത്തും അതതിന്റെ വിസ്താരത്തിൽനിന്നുതന്നെ അതതിന്റെ ഘനത്തെ കല്പിക്കണം.

അവ__ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങളുടെ ചുററിനേയും ദീർഘവിസ്താരങ്ങളേയും കല്പിക്കേണ്ട പ്രകാരത്തെ പറയുന്നു.

ഷഡ്ഢസ്താദിനിജേഷ്ടദീൎഘകരസം-
　　ഖ്യാനേഷ്ടനിഘ്നേ സ്വദി-
ഗ്യോന്യാഢ്യേ സതി തത്ത്രിഭാഗ ഇഹ തൽ-
　　ഗേഹസ്യ നാഹോ ഭവേൽ
വ്യത്യസ്തക്രിയയാ ഭവേദപി ച ത-
　　ദ്ദീൎഘോഽഥ നാഹേഽദ്ധിതേ
ദീൎഘാനേ പരിശിഷ്യതേഽത്ര വിതതിഃ
　　സൎവ്വത്ര മൎത്ത്യാലയേ.

വ്യാ.—ഗൃഹത്തിന്ന് ആറു കോൽ മുതലായി അതതിന്ന് ഇഷ്ടമായി കല്പിക്കപ്പെട്ടിരിക്കുന്ന ദീൎഘത്തെ (കോലുകളെ മാത്രം) എട്ടിൽ പെരുക്കി അതിൽ അതിന്റെ ദിഗ്യോനിസംഖ്യയെ കൂട്ടി ആസ്സംഖ്യയെ മൂന്നിൽ ഹരിച്ചാൽ കിട്ടുന്നതു് ആ ഗൃഹത്തിന്റെ ചുററായി ഭവിക്കും. ഇതിന്റെ വിപരീതക്രിയകൊണ്ടു് അതിന്റെ ദീൎഘവും ഉണ്ടാകും. പിന്നെ ചുററിനെ അൎദ്ധിച്ചു് അതിൽനിന്നു തന്റെ ദീൎഘം കളഞ്ഞാൽ ശേഷമുണ്ടാകുന്നതു് ആ ഗൃഹത്തിന്റെ വിസ്താരമായി ഭവിക്കും. ഇവിടെ അതതു ദിഗ്യോനിസംഖ്യ എന്നു പറഞ്ഞതിന്റെ താല്പൎയ്യം, കിഴക്കുമുതലായ നാലുദിക്കുകളിലെ യോനികളായ ധ്വജം, സിംഹം, വൃഷം, ഗജം, ഇവയുടെ ക്രമം അനുസരിച്ചു് ഒന്നു്, മൂന്നു്, അഞ്ചു്, ഏഴു് ഈസ്സംഖ്യകൾ എന്നാകുന്നു. ഈ സംഖ്യകളെ അതതു യോനിയുടെ പൎയ്യായമായി ഈഗ്ഗ്രന്ഥത്തിൽ പറഞ്ഞുവരാറുമുണ്ടു്. അതിനാൽ കിഴക്കിനി ഗൃഹത്തിന്നു് ഒന്നും, തെക്കിനിക്കു മൂന്നും, പടിഞ്ഞാററിനിക്കു അഞ്ചും, വടക്കിനിക്കു് ഏഴും ദിഗ്യോനിസംഖ്യകളാണെന്നു് അറിഞ്ഞുകൊൾക.

ഇനി ഇപ്പ്രകാരം ചില കണക്കുകളെ ക്രിയ ചെയ്തു ചുററിനേയും ദീൎഘവിസ്താരങ്ങളേയും വരുത്തികാണിക്കാം.

ഇവിടെ ഇഷ്ടമായ ഗൃഹത്തിന്റെ ദീൎഘം എട്ടു കോൽ എന്നു കല്പിക്കുക. അതിനെ എട്ടിൽ പെരുക്കിയ സംഖ്യ

അറുപത്തുനാലു കോൽ. അതിൽ കിഴക്കിനിയുടെ ദിഗ്യോനിസംഖ്യയായ ഒന്നിനെ കൂട്ടുക. അപ്പോൾ അറുപത്തഞ്ചു കോൽ. അതിനെ മൂന്നിൽ ഹരിച്ചാൽ ഇരുപത്തൊന്നു കോലും പതിനാറു വിരലും കിട്ടും. അതിനാൽ എട്ടുകോൽ ഇഷ്ടദീൎഘമായ കിഴക്കിനിഗൃഹത്തിന്റെ ചുററുകോൽ ഇരുപത്തൊന്ന്; വിരൽ പതിനാറ്; എന്നു വരും. ഇതുപോലെ ഈ എട്ടു കോൽ തന്നെ ദീൎഘമായ തെക്കിനിക്ക്, ദീൎഘത്തെ എട്ടിൽ പെരുക്കി തെക്കിനിയുടെ ദിഗ്യോനിസംഖ്യയായ മൂന്നു കൂട്ടിയാൽ അറുപത്തേഴു കോൽ. അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുരണ്ട്; വിരൽ എട്ട്. അതിനാൽ എട്ടു കോൽ ദീൎഘമായ തെക്കിനിയുടെ ചുററ് ഇരുപത്തുരണ്ടു കോൽ എട്ടു വിരൽ. മേൽപറഞ്ഞ ദീർഘത്തെത്തന്നെ എട്ടിൽ പെരുക്കി പടിഞ്ഞാററെ ദിഗ്യോനിസംഖ്യയായ അഞ്ചു കൂട്ടിയാൽ അറുപത്തൊമ്പത്. അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുമൂന്ന്. അതിനാൽ എട്ടു കോൽ ഇഷ്ടദീൎഘമായ പടിഞ്ഞാററിനിയുടെ ചുററ് ഇരുപത്തുമൂന്നുകോൽ. ഇങ്ങനെതന്നെ വടക്കിനിക്കും ഇഷ്ടദീൎഘമായ എട്ടു കോലിനെ എട്ടിൽ പെരുക്കി ദിഗ്യോനിസംഖ്യയായ ഏഴു കൂട്ടി അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുമൂന്ന്; വിരൽ പതിനാറ്. അതിനാൽ എട്ടു കോൽ ഇഷ്ടദീർഘമായ വടക്കിനിഗൃഹത്തിന്റെ ചുററുകോൽ ഇരുപത്തുമൂന്ന്; വിരൽ പതിനാറ് എന്നു സിദ്ധമായി. ഇതുകൊണ്ട് ഇഷ്ടമായ ദീർഘം ഒരേ സംഖ്യതന്നെ ആണെങ്കിലും അതതു ദിഗ്യോനിയുടെ ഭേദംകൊണ്ടു ചുററിന്റെ കണക്കു മാറുന്നു എന്നു മനസ്സിലാക്കാമല്ലോ.

ഇനി ഇതിന്റെ വിപരീതക്രിയ പറയാം. ആദ്യം പറഞ്ഞതായ ഇരുപത്തൊന്നു കോൽ പതിനാറു വിരൽ എന്ന ചുററിനെ മൂന്നിൽ പെരുക്കി ദിഗ്യോനിസംഖ്യയായ ഒന്നു കളഞ്ഞ് അതിനെ എട്ടിൽ ഹരിച്ചാൽ ദീൎഘം എട്ടു കോൽ

വരുന്നു. ഇങ്ങനെ മററുള്ളവക്കും ചുററിൽനിന്നു ദീർഘം വരുത്താമല്ലോ.

ഇനി ചുററിൽനിന്നു വിസ്താരം വരുത്തുവാൻ ഇരിപത്തൊന്നു കോൽ പതിനാറു വിരൽ എന്ന മേൽപറഞ്ഞ ചുററിനെ അർദ്ധിച്ചാൽ പത്തു കോൽ ഇരിപത്തു വിരൽ; അതിൽനിന്നു ദീർഘം എട്ടു കോൽ കളഞ്ഞാൽ ശേഷം രണ്ടു കോൽ പത്തു വിരൽ; ഇതു് അതിന്റെ വിസ്താരമാകുന്നു. മററുള്ളവക്കും വിസ്താരം ഇങ്ങനെ തന്നെ വരുത്താമല്ലോ. ഈ ശ്ലോകത്തിൽ പറഞ്ഞപ്രകാരമുള്ള ദീർഘവിസ്താരകല്പനക്കു് 'ഇഷ്ടദീർഘവിധി' എന്നു പേരാകുന്നു. ഇതുകൊണ്ടു മുകളിൽ പലേടത്തും പ്രയോജനമുണ്ടാകുന്നതാണു്. അതിനാൽ ഇതു ധരിച്ചിരിക്കേണ്ടതു പ്രത്യേകം ആവശ്യമാകുന്നു.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങളുടെ ചുററുണ്ടാക്കുവാൻ മറെറാരു പ്രകാരത്തെ പറയുന്നു.

ഇഷ്ടദീർഘം തു യദ്ദ്വിഘ്നം, തത്ത്രിഭാഗസമന്വിതം
ഇഷ്ടയോനിത്രിഭാഗാഢ്യം, തൽ പര്യന്തം വിദുർബ്ബുധാഃ.

വ്യാ — മുൻപറഞ്ഞ പ്രകാരമുള്ള ഇഷ്ടദീർഘത്തെ ഇരട്ടിച്ചു്, ആസ്സംഖ്യയുടെ മൂന്നിലൊരുഭാഗവും കൂടി അതിൽ കൂട്ടുക. പിന്നെ ഇഷ്ടമായ യോനിസംഖ്യയുടെ മൂന്നിൽ ഒരു ഭാഗവും അതിൽ കൂട്ടുക. എന്നാൽ ഉണ്ടാകുന്ന സംഖ്യ ആ ഗൃഹത്തിന്റെ പര്യന്തം (ചുററു്) ആകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

അതെങ്ങനെയെന്നു കാണിക്കാം. ഇഷ്ടമായ ദീർഘം ആറു കോലെന്നു കല്പിക്കുക. അതിനെ ഇരട്ടിച്ചാൽ പന്ത്രണ്ടുകോൽ. അതോടുകൂടി ആസ്സംഖ്യയുടെ മൂന്നിലൊന്നായ നാലു കൂട്ടുക. അപ്പോൾ, പതിനാറു കോൽ. ഇഷ്ടയോനിസംഖ്യ ഒരു കോൽ. അതിന്റെ മൂന്നിലൊന്നു് എട്ടു വിരൽ. അതുംകൂടി പതിനാറു കോലിൽ കൂട്ടിയാൽ പതിനാറു കോൽ എട്ടു വിരൽ എന്ന സംഖ്യ കിട്ടുന്നു. ഇതു് ആ ഗൃഹത്തി-

ന്റെ പൎയ്യന്തമാകുന്നു. അപ്പോൾ ആറുകോൽ ഇഷ്ടദീൎഘമായ കിഴക്കിനിഗൃഹത്തിനു ചുററുകോൽ പതിനാറു്; വിരൽ എട്ടു്; എന്നു സിദ്ധമായി. ഇങ്ങനെ മററുള്ളവറ്റേയും കണ്ടുകൊൾക.

അവ.— ഇനി ഒരു ശ്ലോകംകൊണ്ടു ദേവാലയത്തിൽമാത്രം ഉപയോഗമുള്ള ചില ദീൎഘവിസ്താരങ്ങളുടെ വിശേഷത്തെ പറയുന്നു.

നാഹാംശ്ച്യംശേന ദീൎഘാ വിതതിരപി ഗൃഹേ
തുല്യതുൎയ്യത്ര്യപേ
നാഹാൎദ്ധേ നന്ദഭക്തേ വിതതിരഥ ഭാ-
ഗൈശ്ച ദീൎഘാഽവശിഷ്ടൈഃ
സ്യസ്സ്യാൽ പാദാധികാഽൎദ്ധാധിക ഇഹ പരിണാ-
ഹേഽൎദ്ധിതേ ദിഗ്വിഭക്തേ
ഷഡ്ഭിൎദ്ദീൎഘശ്ചതുൎഭിൎവ്വിതതിരിതി സുരാ-
ഗാരയോഗ്യാസ്ത്രയോഽമീ.

വ്യാ

വ്യാ.—ഗൃഹത്തിന്റെ ചുററിനെ നാലു കൂറിട്ടു് ഒരു കൂറുകൊണ്ടു ദീൎഘവും ഒരു കൂറുകൊണ്ടു വിസ്താരവും കല്പിപ്പൂ. എന്നാൽ ആ ഗൃഹം സമചതുരശ്രമായി ഭവിക്കും. പിന്നെ ഗൃഹത്തിന്റെ ചുററിനെ അൎദ്ധിച്ചു് അതിനെ ഒമ്പതു കൂറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ശേഷമുള്ള അഞ്ചു കൂറുകൊണ്ടു ദീൎഘവും കല്പിക്കുന്നു എങ്കിൽ അതു 'പാദാധിക'മായ ഗുണവ്യാസമായി ഭവിക്കും. ചുററിനെ അൎദ്ധിച്ചു് അതിനെ പത്തു കൂറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ആറുകൂറുകൊണ്ടു ദീൎഘവും കല്പിക്കുന്നു എങ്കിൽ അതു് 'അൎദ്ധാധിക'മായ ഗുണവ്യാസമായിരിക്കും. ഇവയിൽ ആദ്യത്തേതിനു 'സമതതായതികം' എന്നു പേർ പറയാം. ഇവ മൂന്നും ദേവാലയത്തിങ്കൽ യോഗ്യങ്ങളാകുന്നു. ചുററിനെ അൎദ്ധിച്ചു്, അതിനെ പതിനൊന്നു കൂറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ഏഴു കൂറുകൊണ്ടു ദീൎഘവും കല്പിച്ചാൽ അതിനു 'പാദോനം' എ

ന്നു പേർ എന്നു് അർത്ഥസിദ്ധമാകയാൽ അതുകൂടി ധരിക്കേണ്ടതാകുന്നു. അതുകൊണ്ടുള്ള പ്രയോജനം അടുത്ത ശ്ലോകത്തിൽത്തന്നെ വരുന്നതാണ്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മേൽപറഞ്ഞവയുടെ ഗ്രാഹ്യത്യാജ്യതാനിയമത്തെ പറയുന്നു.

പാദാധികോ മനുജസദ്മനി ഗൃഹ്യതേ ത-
ത്രാവശ്യകേ സമതതായതികോऽപി കൈശ്ചിൽ
അർദ്ധാധികോऽത്ര നഹിതോ മുനിഭിസ്സമസ്ത-
പാദോനതാപി കഥിതാഖിലനാശിനീതി. വ്യ

വ്യാ—പൂർവ്വശ്ലോകത്തിൽ പറഞ്ഞപ്രകാരമുള്ളതിൽ പാദാധികമെന്ന ഗുണവ്യാസം മനുഷ്യാലയത്തിങ്കൽ അത്യാവശ്യത്തിൽ ചിലരാൽ ഗ്രഹിക്കപ്പെടുന്നു. സമതതായതികം എന്ന തുല്യതുഷ്ടശ്യവിസ്താരവും അങ്ങനെത്തന്നെ ആചാര്യാധിയായി കൊള്ളുന്നുണ്ടു്. അർദ്ധാധികമെന്നതു മനുഷ്യാലയത്തിങ്കൽ ഹിതമല്ല. എല്ലാ പാദോനതയും വിനാശത്തെ ചെയ്യുന്നതാണെന്നു മുനികളാൽ പറയപ്പെട്ടിരിക്കുന്നു. ഇവിടെ 'സമസ്തപാദോനതാ' എന്നതിലെ 'സമസ്ത' എന്ന ശബ്ദംകൊണ്ടു്, നാഹാദ്ധത്തെ പതിനൊന്നു കൂറിട്ടു നാലംശം വിസ്താരവും ഏഴംശം ദീർഘവുമായിട്ടുള്ള ഗുണവ്യാസത്തെ മാത്രം പോരാ, അടുത്ത ശ്ലോകത്തിൽ 'തത്തത്തുഷ്ടപ്രാഹീണൈഃ' എന്ന പദംകൊണ്ടു പറവാൻ പോകുന്നവയായ എല്ലാം പാദോനങ്ങളേയും വർജ്ജിച്ചുകൊള്ളണമെന്നു സൂചിപ്പിച്ചിരിക്കുന്നു എന്നു ഗ്രഹിക്കേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗുണവ്യാസത്തെ വിധിക്കുന്നു.

നാഹാർദ്ധേ ഷോഡശാദ്യൈസ്ത്രിഭിരപി ച വിഭ-
ക്തേऽഥവാ ഷോഡശാദ്യൈ-
ർവിംശത്യാദ്യൈശ്ച തദ്വാദിഭിരപി മനുയ-
മാദിഭിർദ്രന്തസംഖ്യൈഃ

തത്തത്തുഷ്ടപ്രവീണൈരഥ വിതതിരുദ-
ധ്യംശതശ്ശേഷഭാഗൈ-
ർദ്ദീർഘോ വസ്വങ്കപങ്ക്ത്യാദിഭിരിതി മുനയ-
സ്തം ഗുണവ്യാസമാഹുഃ. വൃവ.

വ്യാ— നാഗാദ്യേ - ദ്വാദശാദ്യൈഃ - അപി - ച - അഥ വാ - ഷോഡശാദ്യൈഃ - ച - തത്വാദിഭിഃ - അപി - മനുയുഗാദിഭിഃ - ഭൂതസംഖ്യൈഃ - തത്തത്തുഷ്ടപ്രവീണൈഃ - ത്രിഭിഃ - വിഭക്തേ - ഉദധ്യംശതഃ - വിതതിഃ - അഥ - വസ്വങ്കപങ്ക്ത്യാദിഭിഃ - ശേഷഭാഗൈഃ - ദീർഘഃ - (ഭവതി) മുനയഃ - തം - ഗുണവ്യാസം - ഇതി - ആഹുഃ - എന്നു് അന്വയം.

നാഗാദ്യും, ദ്വാദശാദ്യങ്ങളായും, അല്ലെങ്കിൽ ഷോഡശാദ്യങ്ങളായും, വിംശത്യാദ്യങ്ങളായും, തത്വാദികളായും, മനുയുഗാദികളായും, ഭൂതസംഖ്യങ്ങളായും, തത്തത്തുഷ്ടപ്രവീണങ്ങളായിട്ടുള്ള മൂന്നുകളെക്കൊണ്ടു വിഭക്തങ്ങളായിരിക്കും സമയത്തിങ്കൽ ഉദധ്യംശങ്ങളെക്കൊണ്ടു വിതതിയും, വസ്വങ്കപങ്ക്ത്യാദികളായിരിക്കുന്ന ശേഷഭാഗങ്ങളെക്കൊണ്ടു ദീൎഘവും ഭവിക്കുന്നു. മുനികൾ അതിനെ ഗുണവ്യാസം എന്നു പറയുന്നു. എന്നു ഭാഷ.

ചുററിന്റെ അദ്ധ്യത്തെ പന്ത്രണ്ടു്, പതിമ്മൂന്നു്, പതിന്നാലു്, പതിനാറു്, പതിനേഴു്, പതിനെട്ടു്, ഇരുപതു്, ഇരിപത്തൊന്നു്, ഇരിപത്തുരണ്ടു്, ഇരിപത്തുനാലു്, ഇരിപത്തഞ്ചു്, ഇരിപത്താറു്, ഇരിപത്തെട്ടു്, ഇരിപത്തൊമ്പതു്, മുപ്പതു്, മുപ്പത്തുരണ്ടു്, മുപ്പത്തുമൂന്നു്, മുപ്പത്തുനാലു്, ഇങ്ങനെ ആറു ഗണത്തിലും അതതിന്റെ നന്നാലാമത്തേതൊഴിച്ചുള്ള ഏതെങ്കിലും മൂന്നു സംഖ്യകളിൽ ഒന്നുകൊണ്ടു പകുത്തു്, അതിൽ നാലു കൂറുകൊണ്ടു വിസ്താരവും, ശേഷമുള്ള കൂറുകളെക്കൊണ്ടു ദീൎഘവും കല്പിക്കുക. എന്നാൽ അതിനെ 'ഗുണവ്യാസം' എന്നു മുനികൾ വിധിച്ചിരിക്കുന്നു. ഇതിനെ തന്നെ ഒന്നുകൂടി സ്പഷ്ടമായി വിവരിക്കാം. ചുററിന്റെ അ

ലത്തെ പന്ത്രണ്ടായി അംശിച്ചാൽ നാലംശം വിസ്താരം. എട്ടംശം ദീൎഘം; പതിമ്മൂന്നായി അംശിച്ചാൽ നാലംശം വിസ്താരം, ഒമ്പതംശം ദീൎഘം; പതിന്നാലംശിച്ചാൽ നാലംശം വിസ്താരം, പത്തംശം ദീൎഘം. ഇങ്ങനെ മറ്റുള്ളവയിലും കണ്ടുകൊൾക. വിസ്താരം കുറഞ്ഞും ദീൎഘം ഏറിയും വരണമെങ്കിൽ പതിനാറു തുടങ്ങിയോ ഇരുപതു തുടങ്ങിയോ മേൽപറഞ്ഞപ്രകാരം വിഭാഗിച്ചുകൊള്ളണം. എന്നാൽ പതിനഞ്ച്, പത്തൊമ്പത്, ഇരുപത്തുമൂന്ന്, ഇരുപത്തേഴ്, മുപ്പത്തൊന്ന്, ഇവ പാദോനങ്ങളാകകൊണ്ട് അവയെ ഒഴിച്ചു ശേഷമുള്ള സംഖ്യകളെ മാത്രമേ ഗ്രഹിക്കാവൂ. ഇവിടെ മേൽപ്രകാരം അംശിക്കുമ്പോൾ ഏതാനും ചില വിരലുകൾ അംശത്തിൽ അറുപോകാതെ ശേഷിക്കുന്നതായി വന്നാൽ അവയെ മുഴുവൻ തന്നെയോ അവയിൽ ഏതാനും ചില വിരലുകളെ മാത്രമോ ദീൎഘത്തിലോ വിസ്താരത്തിലോ അവ രണ്ടിലും കൂടിയോ ഔചിത്യംപോലെ ചേൎത്തുകൊള്ളണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ദീൎഘവിസ്താരകല്പനയിൽ ചില മതാന്തരങ്ങളെ പറയുന്നു.

ദീൎഘാൎദ്ധം വ്യാസമംഘ്ര്യംശകമപി സഹിതം-
　　ഘ്ര്യംശകം ചാപരേകേ
ദീൎഘാൎദ്ധന്നാദിവഞ്ചേരന്ത്യധികതരതതം
　　ഗൎഗ്ഗദക്ഷാദയോऽപി
ദീൎഘോ നിൎദ്ദിഷ്ടഹസ്താദധിക ഇഹ ഭവേ-
　　ദത്ഥനാശായ മൃത്യു-
ൎഹീനസ്ത്വംഗുലീഭിൎവൃദ്ധി ന ഖലു ഭവേൽ
　　ദോഷ ഇത്യാഹുരന്യേ. 　　　　വൃന്ദ

വ്യാ — വിസ്താരം ദീൎഘത്തിൽ പാതിയോ നാലിലൊന്നോ ദീൎഘത്തിന്റെ കാലേഅരക്കാലോ കൊള്ളാമെന്നു ചിലർ പറയുന്നു. ദീൎഘത്തിന്റെ പാതിയിലധികം വിസ്താരം കൊള്ളരുതെന്നു ഗൎഗ്ഗദക്ഷാദികൾ പറയുന്നു. ഇഷ്ടദീൎഘത്തി

ലധികം ദീൎഘം കൊള്ളുന്നതായാൽ അൎത്ഥനാശവും, ഇഷ്ടദീൎഘത്തിൽ കുറഞ്ഞാൽ മരണവും ഫലമാകുന്നു. അവിടെ ഏറുന്നതും കുറയുന്നതും ഏതാനും ചില വിരലുകളെക്കൊണ്ടു മാത്രമാണെങ്കിൽ ദോഷമില്ലെന്നു ചിലർ പറയുന്നു. "തസ്മാന്നിർദ്ദിഷ്ടഹസ്തേഭ്യോ ഹീനാധിക്യം ന കാരയേൽ അംഗുലീഭിൎന്ന ദോഷസ്സ്യാദൂനയത്ര കദാചന" എന്നു 'വാസ്തുവിദ്യം' എന്ന ഗ്രന്ഥത്തിൽ പ്രമാണവും, അപ്രകാരംതന്നെ നടപ്പും കാണുന്നുണ്ടു്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു പാദമാനത്തെ പറയുന്നു.

നൄണാം ധാമനി പാദമാനമുദിതം
തദ്ഗ്രോത്തരോച്ചാനഹോ-
ൎമ്മധ്യം തത്ത്രികരം കരാംഘ്രിസഹിതം
തത്ത്ര്യല്പഗേഹേ ക്വചിൽ
തത്തന്മന്ദിരവിസ്തരേണ ച സമം
തദ്വേദഷട്സപ്തവ-
സ്വങ്കാശാംശവിയുക്തമേതദധികം
വാ തത്തദൗചിത്യതഃ. വ്യർ

വ്യാ—മനുഷ്യാലയങ്ങളിൽ ചെരിപ്പിന്മേൽനിന്നു തുടങ്ങി ഉത്തരത്തോളമുള്ള ഉയരത്തെ പാദമാനമെന്നു പറയുന്നു. അധികം ചെറുതായ ഗൃഹത്തിൽ ചിലെടത്തു പാദമാനം മൂന്നുകാൽ കോൽ എടുത്തുവരുന്നു. പിന്നെ അതതു ഗൃഹത്തിന്റെ വിസ്താരത്തോടു സമമായിട്ടും, വിസ്താരത്തെ നാലോ, ആറോ, ഏഴോ, എട്ടോ, ഒമ്പതോ അംശങ്ങളാക്കി ഭാഗിച്ചു് ഓരോ ഭാഗം കൂട്ടിയും കുറച്ചും അവിടവിടത്തെ ഔചിത്യംപോലെ കൊള്ളുകയും ചെയ്യാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു് ഉപപീഠത്തെ പറയുന്നു.

രക്ഷാർത്ഥം ചോച്ഛ്രായാർത്ഥം സകലനിലയനാ-
ധാരതോധസ്സമന്താൽ
കർത്തവ്യം ചോപപീഠം കരകായുഗളം
ചോരഗാദ്യംഗുലാഢ്യം
അന്തർഭാഗേ തു ഗർത്താങ്കണമഥ വൃഷയോ-
ന്യാന്വിതം കേതുജം വാ
ദിശ്യൈശാന്യാമഥോദങ്മുഖമപി രചയേൽ
പ്രാങ്മുഖം വാംബുമാർഗ്ഗം. വൃത

വ്യാ— ഗൃഹങ്ങൾക്ക് ഉറപ്പും, ഭംഗിയും, ഉയരവും ഉണ്ടാകുന്നതിനു വേണ്ടി, എല്ലാ ഗൃഹങ്ങളുടേയും അധിഷ്ഠാനത്തിന്റെ താഴെ ചുററും ഉപപീഠം ഉണ്ടാക്കേണ്ടതാണ്. അതു് ഒരു കോലോ, രണ്ടു കോലോ, അവ രണ്ടിലും എട്ടുമുതൽ വിരലുകൾ കൂട്ടിട്ടോ കൊള്ളാം. നാലുപുറകളുടേയും അകത്തു് ഈ ഉപപീഠങ്ങൾ തമ്മിൽ കൂട്ടുമ്പോൾ നടുവിൽ ഉണ്ടാകുന്ന കഴിമുററം വൃഷയോനിയോ ധ്വജയോനിയോ ആയിരിക്കണം. (ഉപപീഠത്തിനു കോലായത്തറ എന്നും പറയുമാറുണ്ട്) കഴിമുററത്തിന്റെ ഈശാനകോണിൽ വടക്കോട്ടോ കിഴക്കോട്ടോ മുഖമായിട്ടു വെള്ളം ഒഴുകുന്നതിന് ഓവ് ഉണ്ടാക്കണം.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു ഉപപീഠത്തിന്റെ പൊക്കത്തെ പറയുന്നു.

ഗേഹാധിഷ്ഠാനോച്ചതുല്യോ ഥ സാർദ്ധ്യ-
ഷ്ടാംശാംശൈസ്ത്രിതോ വാ യഥേഷ്ടം
മർത്ത്യാഗാരേഷ്വുപപീഠോച്ഛ്രയസ്സ്യാ-
ത്തത്തൽഭാഗൈഃ പാദുകാദ്യാ വിധേയാഃ. വൃന്ന

മനുഷ്യാലയത്തിൽ ഉപപീഠത്തിന്റെ പൊക്കം, ഗൃഹങ്ങളുടെ തറപ്പൊക്കത്തോളമോ തറപ്പൊക്കത്തിൽ ആറോ, എഴോ, എട്ടോ, ഒമ്പതോ, പത്തോ അംശം കുറവായിട്ടോ ഇ

രിക്കണം. പൊക്കംകൊണ്ട് അംശിച്ച് അതതിനുള്ള അംശങ്ങളെക്കൊണ്ടു പാദുകാദികളായ അവയവങ്ങളുടെയും ഉണ്ടാക്കണം.

അ—ഇനി ഒരു ശ്ലോകംകൊണ്ടു തറയെ പറയുന്നു.

ഭക്തേഽസ്മിൻ പാദമാനേ ത്രികചതുരിഷുഷട്-
സപ്തനാഗാങ്കദിഗ്ഭി-
സ്സ്വേഷ്വേകാംശം തദധിഷ്ഠാനകമിഹ തിഥിഭ-
ക്തേ ധ്രുവം വേദഭാഗം
നന്ദഘ്നം ഭേ ച ബാണാംശകമിനയുഗഭ-
ക്തേഽദ്രിഭാഗം മുനീന്ദ്രൈ-
ർദ്വ്യംശം തിഥ്യംശിതേ വാപ്യുദധിപരിമിതം
ചേധ്മഭക്തേ രസാംശം. വൃ

വ്യാ—മേൽപറഞ്ഞ പാദമാനത്തെ മൂന്ന്, നാല്, അഞ്ച്, ആറ്, ഏഴ്, എട്ട്, ഒമ്പത്, പത്ത്, ഈ സംഖ്യകളിൽ ഏതെങ്കിലും ഒന്നുകൊണ്ട് അംശിച്ചാൽ അതിൽ ഒരംശം കൊണ്ടും, അല്ലെങ്കിൽ പാദമാനത്തെ പതിനഞ്ചംശിച്ചാൽ നാലംശംകൊണ്ടും, പതിനെട്ടംശിച്ചാൽ അഞ്ചംശംകൊണ്ടും, ഇരുപത്തുനാലംശിച്ചാൽ ഏഴംശംകൊണ്ടും, ഏഴംശിച്ചാൽ രണ്ടംശംകൊണ്ടും, പതിമ്മൂന്നംശിച്ചാൽ നാലംശം കൊണ്ടും, ഇരുപത്തൊന്നംശിച്ചാൽ ആറംശംകൊണ്ടും, തറയുടെ പൊക്കത്തെ കല്പിക്കാം.

അവ—ഇനി നാലു ശ്ലോകങ്ങളെക്കൊണ്ടു തറയുടെ ജാതിഭേദങ്ങളെ പറയുന്നു. അവിടെ മുമ്പേതന്നെ ഒരു ശ്ലോകംകൊണ്ടു 'മഞ്ചകം' എന്ന ജാതിയായ തറയെ പറയുന്നു.

ഇഷ്ടാധിഷ്ഠാനതുംഗേഽത്ര തു നവഭജിതേ
ത്ര്യംശതഃ പാദുകോച്ചം
ഷഡ്ഭിഃ കുംഭാബ്ജപട്ടീത്രയമഥ നയനാ-
ദ്ര്യംശകൈഃ കല്പ്യാ ക്രമേണ

നാമെന്നെവം 'മഞ്ചകം' സ്യാൽ പ്രതിഗളരഹിതം
സർവ്വതഃ പാദുകോച്ച-
ത്ര്യംശേനാംശോനപഞ്ചാംശിതഹൃതവഹഭാ-
ഗൈശ്ച തന്നിഷ്ക്രമോ ഹി. വൃവ

വ്യാ—ഇഷ്ടമായിരിക്കുന്ന തറയുടെ പൊക്കത്തെ ഒമ്പതായി അംശിച്ചാൽ മൂന്നംശംകൊണ്ടു പാദുകത്തിന്റെയും, ആറംശംകൊണ്ടു ജഗതിയുടേയും പൊക്കം കല്പിക്കാം. അല്ലെങ്കിൽ ഒമ്പതംശിച്ചാൽ രണ്ടംശംകൊണ്ടു പാദുകത്തിന്റെയും, ഏഴംശംകൊണ്ടു ജഗതിയുടേയും പൊക്കം കല്പിക്കയും ചെയ്യാം. മഞ്ചകം എന്നു പേരായിട്ടുള്ള തറ ഇപ്രകാരമാകുന്നു. ഇതിന്നു ഗളവും പടിയും ആവശ്യമില്ല. ഇപ്പോൾ പറഞ്ഞിട്ടുള്ളതും, ഇനി പറവാൻ പോകുന്നതുമായ എല്ലാം തറകൾക്കും ജഗതിയിങ്കൽനിന്നു പാദുകത്തിന്റെ പുറപ്പാട്, പാദുകത്തിന്റെ പൊക്കത്തോളമോ അതിൽ പാതിയോ മൂന്നിലൊന്നോ കുറച്ചോ പാദുകപ്പൊക്കത്തെ അഞ്ചംശിച്ചു മൂന്നംശമോ കൊള്ളാം.

അവ—ഇനി രണ്ടു ശ്ലോകങ്ങളെക്കൊണ്ടു മൂന്നുവിധം 'ഗളമഞ്ചകം' എന്ന ജാതിയായ തറയേ പറയുന്നു.

ത്രീണി സ്യു'ർഗ്ഗളമഞ്ചകാനി', രവിഭ-
ക്തേ ദ്വ്യംശതഃ പാദുകം
ഷഡ്ഭിസ്തജ്ജഗതിം ഗളം ദ്വിതയതസ്ത-
ദ്വാഭ്യാം ച കുര്യാൽ പ്രതിം
മാസ്സരേ ശരഭാജിതേ വിരചയ-
ദേകാംശതഃ പാദുകം
ദ്വാഭ്യാം തജ്ജഗതിം ഗളം പ്രതിമപി
ദ്വ്യേകൈകശഃ കല്പയേൽ. ൻവൃ

വ്യാ—ഗളമഞ്ചകമെന്നു പേരുള്ള അധിഷ്ഠാനം മൂന്നു പ്രകാരമുണ്ട്. അവയിൽ തറപ്പൊക്കത്തെ പന്ത്രണ്ടംശിച്ചാൽ രണ്ടംശംകൊണ്ടു പാദുകവും, ആറംശംകൊണ്ടു ജഗ

തിയും, രണ്ടംശംകൊണ്ടു ഗളവും, രണ്ടംശംകൊണ്ടു പ്രതി (പടി)യും, കല്പിച്ചിട്ട് ഒരു പ്രകാരം; പിന്നെ തറപ്പൊക്കത്തെ അഞ്ചംശിച്ച് ഒരംശംകൊണ്ടു പാദുകവും, രണ്ടാംശം കൊണ്ടു ജഗതിയും, ഒരംശംകൊണ്ടു ഗളവും, ഒരംശംകൊണ്ടു പടിയും കല്പിച്ചിട്ടു മറെറാരു പ്രകാരവും ഉണ്ടാക്കാം.

മാസ്സൂരേ സ്വരനായകേന ഭജിതേ
ഭോജ്യാമഥോ പാദുകം
ഷഡ്ഭിസ്തജ്ജഗതീമഥോ വിരചയേ-
ദേകാംശതോ വാജനം
അംശാഭ്യാം ഗളമൂർദ്ധ്വവാജനമഥാ-
ത്ത്രൈകേന നേത്രാംശതഃ
പ്രത്യുച്ചം ഗളമഞ്ചകാഭിധമിദം
ഗേഹേഷു സമ്പൽകരം. ൪൦

വ്യാ—തറയുടെ ഉയരത്തെ പതിനാലംശിച്ചാൽ രണ്ടംശംകൊണ്ടു പാദുകവും, ആറംശംകൊണ്ടു ജഗതിയും, ഒരംശംകൊണ്ടു ഗളത്തിന്റെ താഴെയുള്ള വാജനവും, രണ്ടംശംകൊണ്ടു ഗളവും, ഒരംശംകൊണ്ടു ഗളത്തിന്റെ മേലേ വാജനവും, രണ്ടംശംകൊണ്ടു പടിയുടെ കനവും കല്പിക്കാം. ഇങ്ങനെ ഒരു പ്രകാരം 'ഗളമഞ്ചകം'. ഇപ്പോൾ മൂന്നു പ്രകാരം ഗളമഞ്ചകമെന്ന തറയെ പറഞ്ഞു. ഇവ മൂന്നും ഗൃഹങ്ങളിൽ സമ്പത്തിനെ ഉണ്ടാക്കുന്നതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മുൻപറഞ്ഞ ഗളമഞ്ചകങ്ങളായ തറകളുടെ ജഗതിക്കും പടിക്കും ഉള്ള പുറപ്പാടിനേയും, ഗളത്തിന്ന് അകത്തേക്കുള്ള ഗമനത്തിനേയും പറയുന്നു.

ഏവം ത്രിധോക്തേ ഗളമഞ്ചകാഖ്യേ
പ്രത്യേജ്ജഗത്യാ സമനിഷ്ക്രമതാം
കാര്യം ഗളാന്തർഗ്ഗമനം ഗളോത്സേ-
ധാംശത്ര്യംശതസ്സ്യാൽ ഗളമഞ്ചകാനാം. ൪൧

വ്യാ—ഇങ്ങനെ മൂന്നു പ്രകാരം ഗളമഞ്ചകം എന്നാരയെ പറഞ്ഞുവല്ലൊ. ഇവയിൽ എല്ലാററിലും മാനസൂത്രത്തിൽനിന്നു പടിയുടേയും ജഗതിയുടേയും പുറപ്പാടു സമമായിരിക്കണം. ഗളത്തിന്നു് ഇവയിൽനിന്നു് അകത്തേക്കുള്ള ഗമനം, അതിന്റെ (ഗളത്തിന്റെ) പൊക്കത്തിൽ നാലിൽ ഒരു ഭാഗമായിരിക്കണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു കാലെകരത്തെ പറയുന്നു.

കൃതാധിഷ്ഠാനമേവം ദൃഢതരമഥ ത-
 ല്ലക്ഷിതം പാദമാനം
വിഭ്യാദംഘ്രേഃ പൃച്ഛ,മസ്മിന്നുത്തരഗളയോ-
 ഗാംകപങ്ക്തിഭക്ത
ഏകാംശേനാന്വിതം വാ വിരഹിതമഥവേ..
 തീപ്സിതാന്താംഘ്രിദീർഘാ-
ഭോമാസംജ്ഞാംഘ്രിപീഠോച്ഛ്രയമപനയതാൽ
 പോതികായാഘനം ച. ൯൨

വ്യാ—ഇപ്രകാരം വളരെ ഉറപ്പിൽ തറയെ പണിചെയ്തിട്ടു, പിന്നെ പാദമാനത്തിൽനിന്നു തറപ്പൊക്കം കഴിച്ചു ശേഷമുള്ള പൊക്കത്തെ കാലെകരം എന്നു് അറിഞ്ഞുകൊള്ളണം. ആ കാലെകരം പോരാ എന്നോ അധികമായി എന്നോ വരുന്ന പക്ഷം, ആ കാലെകരത്തെ ആറോ, ഏഴോ, എട്ടോ, ഒമ്പതോ, പത്തോ, പതിനൊന്നോ ആയി അംശിച്ചു് ഒരംശം കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാം. ഇങ്ങനെ ഇഷ്ടമായി കല്പിച്ചിരിക്കുന്ന കാൽ നീളത്തിൽനിന്നു് 'ഭാമ' എന്നു പേരുള്ള തൂണിന്റെ ചുവടിന്റേയും, പോതികയുടേയും കനത്തെ കുറയ്ക്കണം. (അതു തൂണിന്റെ നീളമാണെന്നു താല്പര്യം.)

അവ—ഇനി നാലു ശ്ലോകങ്ങളെക്കൊണ്ടു തൂണുകളുടെ ആകൃതിഭേദങ്ങളേയും മററും പറയുന്നു.

കാഷ്ഠാംസ്യുഃ പ്രഘണാനാം യുഗാഷ്ടനൃപകോ-
ണാസ്സപ്തേ വൎത്തുളാം
വിസ്താരത്രിഘ്നണോപരി ത്രിഘ്നണവി-
സ്താരോന്മിതാഷ്ടാശ്രകാഃ
മൂലോത്ഥാംവിതകർണ്ണസൂത്രചതുര-
ശ്രാർദ്ധാംശവൃത്താഃ പുനഃ
ശ്ലക്ഷ്ണാസ്തേ വിചിത്രവൃത്തരുചിരാ
വാരങ്ഗഗേഹോചിതാഃ ൯൩

(ത- സ-)

വ്യാ—തൂണുകൾ, നാല്, എട്ട്, പതിനാറ്, ഇങ്ങിനെയുള്ള പട്ടങ്ങളോടുകൂടിയവയായിട്ടും, എല്ലാടവും ഉരുണ്ടവയായിട്ടും തൂണുകളുടെ ചുവട്ടിലെ വിസ്താരംകൊണ്ടു മൂന്നംശം ചുവട്ടിൽനിന്നു ചെന്ന ശേഷം അത്രയും അഷ്ടാശ്രമായിട്ടും; ശേഷം രണ്ടുഭാഗവും ചതുരശ്രമായിട്ടും, ചുവട്ടിലെ കർണ്ണസൂത്രത്തോളം ചുവടുഭാഗം ചതുരശ്രമായിട്ടും, ശേഷം വൃത്തമായിട്ടും, കഴിഞ്ഞ പട്ടങ്ങളോടുകൂടിയവയായിട്ടും, മനോഹരങ്ങളായ കെട്ടുകളോടുകൂടിയവയായിട്ടും, പണിചെയ്വാൻ ആരംഭിച്ചിരിക്കുന്ന ഗൃഹത്തിനു യോഗ്യങ്ങളായിരിക്കത്തക്കവണ്ണം ഉണ്ടാക്കേണ്ടതാകുന്നു.

സ്തംഭാസ്സന്മൂലകർണ്ണായതിമിതചതുര-
ശ്രാഗ്രമാനാസ്സമസ്താ
മൂലേ വ്യാസസ്യ സാർദ്ധാനലജലധിമിതാ-
ഷ്ടാശ്രകാഃ കർണ്ണതോ വാ
മധ്യേ കർണ്ണോന്മിതാഷ്ടാശ്രകമപി രചയേ-
ദൂർദ്ധ്വഭാഗേഽപ്യധസ്താ-
ദേവാശ്രാ വൎത്തുളാം വാ ശ്രുതിപരിമിതവേ-
ദാശ്രകം വാപി മൂലേ. ൯൪

തൂണുകളെല്ലാം അതിന്റെ ചുവട്ടിലുള്ള ചതുരശ്രത്തിന്റെ കർണ്ണം എത്രയുണ്ടോ അത്രയും നീളത്തിൽ തലക്കലും,

ചുവട്ടിലെ വിസ്താരത്തിന്റെയോ, കണ്ണത്തിന്റെയോ മൂന്നരയോ നാലോ അംശം നീളത്തിൽ ചുവട്ടിലും, തലക്കലെപ്പോലെ കണ്ണത്തോളം നീളത്തിൽ മദ്ധ്യത്തിലും ചതുരശ്രമായിട്ടും, ആ മദ്ധ്യചതുരശ്രത്തിന്റെ മുകളിലും ചുവട്ടിലുമുള്ള ഇടകൾ രണ്ടിലും അഷ്ടാശ്രമായിട്ടോ വൃത്തമായിട്ടോ പണി ചെയ്യണം. ചുവട്ടിലെ ചതുരശ്രം കണ്ണത്തോളം നീളമായിട്ടു (മുകളിലെപ്പോലെ) പണിയുകയും ചെയ്യാം.

സ്തംഭോത്സേധേ വിഭക്തേ രസതുരഗഗജം-
ഗാങ്കദിഗ്രുദ്രസംഖ്യൈ-
സ്തേഷ്വേകാംശാതതുല്യപ്രതതിതരസാം-
ശാഖിഛിന്നാഗ്രതാനാൽ
മാനസ്തംഭാംസ്തുമധ്യേ വിഹിതനതതിമലാ-
ന്ത്യബ്ധിഭാഗോനതാനാൻ
കുഡ്യസ്തംഭാംശ്ച കുഡ്യേ രചയതു ചരണാ-
ഗ്രപ്രതാനോऽത്ര ഖണ്ഡഃ. ൯൫

വ്യാ—തൂണിന്റെ പൊക്കത്തെ ആറുമുതൽ പതിനൊന്നുവരെയുള്ള സംഖ്യകളിൽ ഒന്നുകൊണ്ട് അംശിച്ച് അതിൽ ഒരംശംകൊണ്ടു മരത്തൂണുകളുടെ കടക്കലെ വിസ്താരത്തെയും, എട്ടുമുതൽ പതിനൊന്നുവരെയുള്ള സംഖ്യകളിൽ ഒന്നുകൊണ്ടംശിച്ച് ഒരംശം കുറച്ചു തൂണുകളുടെ അഗ്രത്തിങ്കലെ വിസ്താരത്തേയും കല്പിക്കണം. പിന്നെ ഭിത്തിസ്തംഭങ്ങളെ പണിയേണ്ടുന്ന സ്ഥലങ്ങളിൽ മാനസ്തംഭങ്ങൾക്കു പറഞ്ഞിട്ടുള്ള വിസ്താരത്തിൽ പകുതിയോ മൂന്നിലൊന്നോ നാലിലൊന്നോ കുറഞ്ഞിട്ടുള്ള വിസ്താരത്തോടുകൂടി അവയേയും പണിചെയ്യണം. ഇവിടെ തൂണുകളുടെ തലക്കലെ വിസ്താരത്തിനു 'ഖണ്ണ്'' എന്നു പേരാകുന്നു.

ഏകം വാജനമുത്തരസ്യ യടിതൽ
സ്തംഭാന്തരാദ്ധ്യശ്രകം
നേഷ്ടം, സമതമല്പവാജനയുതേ
പത്രാന്വിതേ ചോത്തമേ

സ്തംഭാ മൌക്തികദാമശുണ്ഡുപലായാ-
ദ്യാഢ്യാസ്സമസ്താസ്തഥൈ-
വോൽപ്പാംഗാന്യപിലാനി ചോത്തരവശാൽ
കല്പ്യാനി സംവൃത്ത ച. ൪൩

വ്യാ—ഉത്തരത്തിന്നു വാജനം മാത്രമുള്ളുവെങ്കിൽ സ്തംഭങ്ങൾക്കു 'മദ്ധ്യേ കർണ്ണേ ന്മിതാശ്ച പ്രശ്രുകം' എന്ന വചനപ്രകാരം മദ്ധ്യചതുരശ്രം ഉണ്ടാക്കരുതു്. ഉത്തരത്തിന്നു് അല്പവാജനവും മഹാവാജനവും പത്രവുമുണ്ടെങ്കിൽ മദ്ധ്യബന്ധവും ഉണ്ടാക്കാം. തൂണുകൾക്കു മുത്തുമാല, കഴിഞ്ഞ പട്ടം, വള, (എടയ്ക്കിടയ്ക്കുള്ള കെട്ടു) മുതലായ അലങ്കാരങ്ങളുമുണ്ടാക്കാം. പിന്നെ ഉത്തരത്തിന്നു വളര്, കപോതം മുതലായ അംഗങ്ങളുണ്ടെങ്കിൽ തൂണുകൾക്കു കുടം, മണ്ഡി, വീരകാണ്ഡം മുതലായ ഉൽപ്പാംഗങ്ങളെല്ലാം ഉണ്ടാക്കുകയും ചെയ്യാം. ഉത്തരത്തിന്റെ അംഗങ്ങളെ അനുസരിച്ചാണു തൂണുകൾക്കും അംഗങ്ങളുണ്ടാക്കേണ്ടതെന്നു സിദ്ധാന്തം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു പാദപീഠം എന്ന തൂണുകളുടെ 'ഓമ'യെ പറയുന്നു.

മാസൂരോപരി 'പാദപീഠ'മഥ തൽ
സ്തംഭസ്യ മൂലപ്രമാ-
കർണ്ണാകല്പിതതാരമുന്നതഘനാൽ-
സേധം തദർദ്ധം തു വാ
കാര്യം, ശിലയാഥവാ ദൃഢതരൈ-
ർവൃക്ഷൈശ്ച തത്ര ന്യസേൽ
സ്തംഭാൽ വിസ്തൃതിയഷ്ടിഭാഗരചിതാ-
ഗ്രാധിക്ഷിപാസംയുതാൻ. ൪൪

വ്യാ—തറയുടെ മീതെ തൂണിന്റെ കടയ്ക്കലെ വിസ്താരത്തിന്റെ കർണ്ണത്തോളം വിസ്താരവും, ഉത്തരക്കനത്തോളമോ അതിൽ പകുതിയോ ഉയരവും ഉള്ള പാദപീഠത്തെ വയ്ക്കണം. ആ പാദപീഠം കരിങ്കല്ലുകൊണ്ടോ ഉറപ്പുള്ള മരം

കൊണ്ടോ ഉണ്ടാക്കിയതായിരിക്കണം. തുണ്ടിന്റെ മൂല വിസ്താരത്തിൽ മൂന്നൊന്നുകൊണ്ടു ചുവട്ടിലും, അഗ്രവിസ്താരത്തിൽ മൂന്നൊന്നുകൊണ്ടു മുകളിലും കുടുമയുണ്ടാക്കപ്പെട്ടിരിക്കുന്ന തുണ്ടിനെ ആ പാദപീഠത്തിന്മേൽ നാട്ടണം. തുണ്ടിന്റെ രണ്ടു തലയ്ക്കലും ഉണ്ടാകുന്ന കുടുമകൾ അതിന്റെ വിസ്താരത്തിന്റെ മധ്യത്തിലായിരിക്കണമെന്നും, ഈ കുടുമകൾ ചെല്ലത്തക്കവണ്ണം ഓമയുടെയും പോതികയുടേയും മദ്ധ്യത്തിൽ തുളകൾ ഉണ്ടാക്കണമെന്നും അർത്ഥാൽ സിദ്ധമാകുന്നു.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു പോതികയെ പറയുന്നു.

സ്തംഭാഗ്രോത്തരതാരയോരഖിലവി-
 സ്താരാം തദർദ്ധോല്ലസ-
ത്തീവ്രാമുത്തരവിസ്തൃതിത്രിഗുണിതാ-
 യാമോജ്ജ്വലാം 'പോതികാം'
സ്തംഭാഗ്രോദിതഖണ്ഡഹന്ത്യുദധിസം-
 ഖ്യായാമയുക്താം ന്യസേൽ
സ്തംഭസ്യോപരി പഞ്ചഖണ്ഡവിഹിതാ-
 യാമാം കചാചിൽ കല്പയേൽ. ൽവ

വ്യാ— തുണ്ടിന്റെ തലയ്ക്കലേ വിസ്താരവും ഉത്തരത്തിന്റെ വിസ്താരവും കൂടിട്ടുള്ളതിൽ പകുതി വിസ്താരവും, ഈ വിസ്താരത്തിൽ പകുതി കനവും, ഉത്തരവിസ്താരത്തിൽ മൂന്നിരട്ടി നീളവും ഉള്ള പോതികയെ തുണ്ടിന്റെ മുകളിൽ വയ്ക്കണം. ചിലേടത്തു് ഈ പോതികക്കു്, സ്തംഭാഗ്രവിസ്താരമാകുന്ന ഖണ്ഡംകൊണ്ടു മൂന്നോ നാലോ അഞ്ചോ ഖണ്ഡം നീളം കല്പിക്കുകയും ചെയ്യാം.

അവ— പോതികയുടെ വിശേഷത്തെ പറയുന്നു.

സ്തംഭമധ്യസമവിസ്തൃതാ നവാ
പാദമൂലവിതതാനലായതിഃ

പോതികേതി കഥിതാ സുശോഭനാ
വാജനാദിബഹുഭൂഷണാന്വിതാ. ൯൯

വ്യാ.—അല്ലെങ്കിൽ പോതികയ്ക്കു തൂണിന്റെ മദ്ധ്യത്തിലെ വിസ്താരത്തോളം വീതിയും, തൂണിന്റെ ചുവട്ടിലെ വിസ്താരത്തിൽ മൂന്നിരട്ടി നീളവും കല്പിക്കുകയും ചെയ്യാം. പോതികാ, വാജനം മുതലായ പല അലങ്കാരങ്ങളെക്കൊണ്ടു ഭംഗിവരുത്തിയതായിരിക്കയും വേണം.

അവ.—ഉത്തരത്തിന്റെ വീതികളെ സാമാന്യമായി പറയുന്നു.

അംഗാദിരുദ്രാവധിഭിർവ്വിഭക്തേ
സ്തംഭോച്ഛ്രയേ വിസ്തൃതിരുത്തരാണാം
ഏകാംശതസ്തത്സമമംഘ്രിഹീന-
മദ്ധ്യാന്വിതം വാ ഘനമത്ര കാര്യം. ൧൦൦

വ്യാ.—കാൽനീളത്തെ ആറുമുതൽ പതിനൊന്നുവരെയുള്ള സംഖ്യകളിൽ ഒന്നുകൊണ്ടു പകുത്തു് അതിൽ ഒരു അംശംകൊണ്ടു് ഉത്തരവിസ്താരത്തെ കല്പിക്കണം. ഈ വിസ്താരത്തോളമോ അതിന്റെ മുക്കാലോ പകുതിയോ കനവും ഉണ്ടാക്കണം.

അവ.—ഉത്തരങ്ങളുടെ വിശേഷങ്ങളെ പറയുന്നു.

ഖണ്ഡോത്തരം ചരണവിസ്തൃതിതുല്യവിസ്താ-
രോത്സേധമുത്തമമതശ്ചരണോനതിവ്രം
പത്രോത്തരം, ദലവിഹീനഘനം കനിഷ്ഠം
രൂപോത്തരം, ഘനതതി വിപരീതതോ വാ. ൧൦൧
(ത. സ.)

വ്യാ.—കാൽവീതിയോടു തുല്യമായ വീതിയും, അത്രതന്നെ കനവും ആയി ഉണ്ടാക്കുന്നതു 'ഖണ്ഡോത്തര'വും, അതു് ഉത്തമവും ആകുന്നു. (ഇതിനു 'ചിവാന്തി'യെന്നു പേർ) അതിൽ നാലൊന്നു കനം കുറഞ്ഞതു 'പത്രോത്തരം'. അതു മദ്ധ്യമം. വിസ്താരത്തിൽ പാതി കനമായിട്ടുള്ളതു 'രൂപോ

ത്തരം. അതു് അധമമാകുന്നു. അതിന്റെ വീതികനങ്ങളെ മറിച്ചുവയ്ക്കുകയും ചെയ്യാം. അതിനെ 'മൂഴിക'യെന്നു പറഞ്ഞുവരുന്നു.

അവ—ആരൂഢോത്തരത്തെ പറയുന്നു.

അല്പേ ധാമനി ബാഹ്യമേവ മഥതി
 ത്വാരൂഢമപ്യുത്തരം
വിഷ്കംഭേ തനയാൽ സ്വഗേഹവിഹിതൈ
 ര്യോന്യാദിഭിസ്സംയുതം
വസ്വഷ്ടപ്രക്ര്യുഗാംഗുലാദിഗതിര
 ന്തസ്സ്യാദലിന്ദസ്തു ത-
ത്താവൽ സ്വോച്ഛ്രയ,മസ്യ കണ്ണസദൃശീ
 വിഷ്കംഭപാദായതിഃ. ൧൦൨

വ്യാ—ചെറിയ ഗൃഹത്തിങ്കൽ പുറത്തെ ഉത്തരംമാത്രം മതിയാകുന്നു. വലിയ ഗൃഹങ്ങളിലാകട്ടെ, അതതു ഗൃഹത്തിന്നു യോഗ്യങ്ങളായ യോന്യാദിലക്ഷണങ്ങളോടുകൂടിയതായിട്ടുള്ള ആരൂഢം എന്ന ഒരു ഉത്തരത്തെ കൂടി വിട്ടത്തിന്മേൽ (കുറിക്കാലും ഭണ്ഡികയും) വയ്ക്കണം. ഇതിന്നു ബാഹ്യോത്തരപ്പുറത്തുനിന്നു് എട്ടു്, പതിനാറു്, ഇരിപത്തുനാലു മുതലായ വിരലുകൾ അകത്തേക്കു ഗമനമുണ്ടായിരിക്കണം. അതു് അളിന്ദം (ഇറയം അല്ലെങ്കിൽ തിണ്ണ) ആകുന്നു. ബാഹ്യോത്തരപ്പുറത്തുനിന്നു് ആരൂഢോത്തരത്തിന്നു് എത്രത്തോളം അകത്തേക്കു വലിപ്പുണ്ടോ അത്രയും അതിന്നു് ഉയരവും ഉണ്ടായിരിക്കും. ഈ അളിന്ദത്തിന്റെ കണ്ണത്തോളം വിട്ടത്തിന്റെ കുറിക്കാലിന്നു നിളമുണ്ടായിരിക്കണം. (വിഷ്കംഭം—വിട്ടം; എടവട്ടം എന്നും പറയും.)

അവ—ഇനി ഉത്തരങ്ങൾക്കു വാജനം (കൊത) ഉണ്ടാക്കുവാനുള്ള വിധിയെ പറയുന്നു.

ഏകം ചേദ്വാജനം സ്യാത്കരജിതഘന-
 ദ്വ്യംശതസ്തദ്വിധേയം
പട്ടം തച്ഛിഷ്ടഭാഗൈസ്ത്രിഭിരഥ വസുഭ-
 ക്തേ ഘനേ വാജനം തു

യമാംശൈഃ കല്പയേദല്പകമപി വിധുനാ
വാജനം ശിഷ്ടഭാഗൈഃ
പട്ടം ത്വത്രോത്തരസ്യോച്ഛ്രയഗജവിഭാ-
ഗസ്തു ദ്വയോ നിഷ്ക്രമസ്സ്യാൽ. ൱൩

വ്യാ.— വാജനം ഒന്നു മതിയെങ്കിൽ ഉത്തരകനത്തെ അഞ്ചായി അംശിച്ച് രണ്ടംശംകൊണ്ടു വാജനത്തേയും ശേഷം മൂന്നംശംകൊണ്ടു പട്ടത്തേയും ഉണ്ടാക്കണം. വാജനം രണ്ടു വേണമെങ്കിൽ ഉത്തരത്തിന്റെ കനത്തെ എട്ടംശിച്ച് മൂന്നുകൊണ്ടു മഹാവാജനവും, ഒന്നുകൊണ്ടു അല്പവാജനവും, നാലുകൊണ്ടു പട്ടവും ഉണ്ടാക്കണം. ഉത്തരകനത്തെ എട്ടംശിച്ച് ഓരോ അംശംകൊണ്ട് അവ രണ്ടിനും പുറപ്പാടു കല്പിച്ചുകൊള്ളുക.

അവ.— ഇനി ഒരു ശ്ലോകംകൊണ്ട് ഉത്തരവാജനങ്ങളെ മറെറാരു പ്രകാരത്തിൽ ഉണ്ടാക്കുവാനും, ഉത്തരപട്ടികയെന്ന ചിറുത്തരത്തെ വയ്പാനും പറയുന്നു.

ഉത്സേധേ വിശിഖാംശിതേ ദ്വിതയതോ
രൂപോത്തരേ വാജനം
ഷഡ്ഭക്തേ ദ്വല്പമിളാംശതോ ദ്വിതയതോ
വാ സ്യാന്മഹാവാജനം
ഏതന്നിർഗ്ഗമനം നിജാംഘ്രിരഹിതം,
ന്യസ്യേദുപര്യുത്തര-
സ്യൈതത്തിപ്രസമുച്ഛ്രയോച്ഛ്രയദലാം-
ശവ്യാതതാം പട്ടികാം. ൱൪

(ത. സ.)

വ്യാ.— മുൻപറഞ്ഞ മൂന്നുവിധം ഉത്തരങ്ങളിൽ കനം കുറഞ്ഞതായ രൂപോത്തരത്തിനു വാജനമുണ്ടാക്കുമ്പോൾ ഉത്തരകനത്തെ അഞ്ചംശിച്ച് രണ്ടംശംകൊണ്ട് ഒരു വാജനം ഉണ്ടാക്കാം. രണ്ടു വാജനം വേണമെങ്കിൽ ഉത്തരകനത്തെ ആറംശിച്ച് ഒരംശംകൊണ്ടു ചെറിയ വാജനത്തേയും, രണ്ടം

ശംകൊണ്ടു വലിയ വാജനത്തേയും ഉണ്ടാക്കാം. വാജനംകഴിച്ചു ശേഷമുള്ള അംശം പട്ടമാക്കേണമെന്നുള്ളതു് അത്ഥസിദ്ധമാണല്ലോ. വാജനങ്ങൾക്ക് അതിന്റെ പൊക്കത്തിൽ മുക്കാൽഭാഗം പുറപ്പാടു വേണം. പിന്നെ ഉത്തരത്തിന്റെ മീതെ, ഉത്തരക്കനത്തോളം പൊക്കവും, ആ പൊക്കത്തിൽ പാതി കനവും ഉള്ള 'ഉത്തരപട്ടിക' എന്ന ചിററുത്തരത്തെ ഉറപ്പിച്ചു വയ്ക്കണം.

ഇനി ഗൃഹങ്ങളുടെ ഉള്ളിലുള്ള മുറികൾക്കു തട്ടിടുവാനുള്ള വിധിയെ പറയുന്നു.

ഏകാംഘ്ര്യൂനാംഘ്രിമേഢാപ്ത്യയ്യുപരി നിധാ-
യോത്തരേ വാജനം പ്രാ-
ക്തിഷ്വംശേഢാഷ്ട്യംഘ്ര്യന്തിതബഹുതുലാ-
സ്ഥാസ്യ വംശാനുവൃത്ത്യാ
സപ്താർദ്ധാക്രാന്തം ജയന്തിസ്തദുപരി സുസമീ-
കൃത്യ ഭൂതാർദ്ധവംശം
നിഷ്പിഷ്ടം ഖണ്ഡയേത്ത്വാചിതഘനഫലകാ-
പ്രാന്തരേണോർദ്ധഭാഗം. ൨൰൩

(ത. സ.)

വ്യാ—മുൻപറഞ്ഞ തൂണുകളുടെ അഗ്രത്തിങ്കലെ വിസ്താരമാകുന്ന ദണ്ണുകൊണ്ടു ഒരു ദണ്ണോ മുക്കാൽ ദണ്ണോ ഉയരമുള്ളതായി 'വാജനം' (വളര്) എന്നു പേരായ ഒരു അവയവത്തെ ഉത്തരത്തിന്റെ അകത്തെ അരികിൽ മീതെ, പുറത്തെ അരികിൽ ചിററുത്തരം ഉറപ്പിച്ചിരിക്കുന്നതുപോലെ ഉറപ്പിച്ചു വയ്ക്കണം. അതിന്നു് ഉത്തരത്തിന്റെ അകത്തേക്കു പുറപ്പാടുണ്ടായിരിക്കണം. ഇതു് ഉത്തരത്തിന്റെ മീതെ വാജനംപോലെ ഇരിക്കുന്നതാണു്. ഇതിനു 'വെള്ളെഴുത്തു്' എന്നും പേരുണ്ടു്. പിന്നെ ഒരു ദണ്ണു് ഉയരവും മുക്കാൽ ദണ്ണു കനവും ഉള്ള തുലാങ്ങളെ ആ വെള്ളെഴത്തിന്മേൽ വിലങ്ങത്തിൽ വയ്ക്കണം. ആത്തുലാങ്ങളുടെ മുകളിൽ അവയിൽ

പാതി അറുത്തു 'ജയന്തി'കളെ ഇരുത്തണം. ഈ ജയന്തികൾ മോന്തായം നീണ്ടിരിക്കുന്ന ദിക്കിലേക്കു നീണ്ടിരിക്കയും വേണം. ഇവയുടെ മേലെ ഭാഗം ചെത്തി നിരപ്പുവരുത്തി അതിന്മേൽ അവിടേയ്ക്കു ഉചിതമായ കനത്തോടുകൂടിയ പലകകളെ, ജയന്തികളിൽ സന്ധി വരത്തക്കവണ്ണം വിടവുകൂടാതെ നിരത്തി തുലാങ്ങളിൽ ആണികൾ തറച്ചു ഉറപ്പിച്ചുകൊള്ളണം. ഇതിനു 'പ്രസ്തരം' അല്ലെങ്കിൽ തട്ടു എന്നു പേർ. (വംശം=മോന്തായം. ഉത്തരമെന്നും പറയും, ജയന്തികൾ=കണ്ടിത്തുലാങ്ങൾ; കഴികൾ എന്നും പറയും.)

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മോന്തായത്തെ പറയുന്നു.

പാർശ്വപ്രാപ്തലൂപാഗ്രയോഗവശതോ
　　വംശാഖ്യയാ ചാഗ്രധാ-
ന്യുക്താ സോത്തരതാമപാദരചിത-
　　വ്യാസോച്ഛ്രയാ ചാഥവാ
ഷഡ്ഭൃമ്യംഗുലതാരനിപ്രസഹിതാ
　　പത്രൈർല്ലുപാനീപ്രവ-
ഹ്ന്യൂങ്ഘ്രംശപ്രമിതൈർല്ലുപാപദഗതൈ-
　　യ്യുക്താ ലസദ്ഭാജനാ. ൧൦൬

വ്യാ—മോന്തായം, ഇരുപുറത്തുനിന്നും വരുന്ന കഴുക്കോലുകളുടെ തലകളിൽ കൊണ്ടിരിക്കുന്നതിനാൽ അതിനു 'വംശം' എന്നു പേർ പറയുന്നു. (ജന്തുക്കളുടെ നട്ടെല്ലുപോലെയാകയാൽ നട്ടെല്ലിന്റെ പേരായ 'വംശം' എന്ന സംജ്ഞ ചെയ്തതായിരിക്കാം.) അതു—മോന്തായം—ഉത്തരത്തിന്റെ വിസ്താരത്തിൽ മുക്കാൽ ഭാഗം പൊക്കമായ വിസ്താരത്തോടുകൂടിയതായും, ഏഴു വിരലോ ആറു വിരലോ കനത്തോടുകൂടിയതായും, കഴുക്കോലുകളുടെ തല ചെന്നുചേരുന്നേടത്തു കഴുക്കോൽകനത്തിന്റെ മൂന്നംശമോ നാലംശമോ ഉള്ള പത്രങ്ങളോടും (പത്രം=കട്ട) ഭാജനങ്ങളോടും കൂടിയതായും ഇരിക്കണം. (അഗ്രധാനി=മോന്തായം)

അവ— ഇനി ഒരു ശ്ലോകംകൊണ്ടു കഴുക്കോലുകൾക്കു ഉത്തരത്തിൽനിന്നു കീഴ്പ്പട്ടുള്ള ഇറത്താഴ്ചയെ (പാദതാഴ്ച എന്നു ആശാരിഭാഷ) പറയുന്നു.

കഴ്യുദ്ഗുത്തരപട്ടയോരഖിലലുപാ-
ലംബം തദൗചിത്യതഃ
സ്തംഭോച്ചേ ശരഭാജിതേ ദ്വിതയതോ
യദ്വാംഘ്രിഭക്തേഽദ്രിഭിഃ
അഷ്ട്യംശൈസ്ത്രിഗുണാംശിതേ ച ഹൃതഭാഗ്-
ഭാഗൈസ്സ്ഥാംഘ്ര്യുച്ഛ്രയ-
ത്ര്യംശാർദ്ധാംശത ഏവ വാഭിലഷിതം
ഷോഢേധാഭിതേഷ്വപ്യുത. ൫൦൩

വ്യാ— കാലുയരത്തെ അഞ്ചുകൂറിട്ട രണ്ടുഭാഗമോ, ഒമ്പതുകൂറിട്ട നാലുഭാഗമോ, ഏഴോ എട്ടോ കൂറിട്ട മൂന്നുഭാഗമോ, മൂന്നുകൂറിട്ട് ഒരു ഭാഗമോ, കാലുയരത്തിൽ പാതിയോ ഇങ്ങനെ ആറു വിധത്തിൽ ഔചിത്യംപോലെ ഏതെങ്കിലും ഒരു പ്രകാരം ഉത്തരത്തിങ്കൽനിന്നു കഴുക്കോലുകളുടെ താഴ്ച കല്പിക്കാം.

അവ— ഇതിനുമുമ്പിൽ മോന്തായത്തെപ്പററി പറഞ്ഞുവല്ലോ. ചിലേടത്തു മോന്തായത്തിന്റെ സ്ഥാനത്തു 'കൂടം' വച്ചു കഴുക്കോലുകളെ അതിന്മേൽ ചേർക്കേണ്ടതായിവരും. അതിനാൽ ഇനി രണ്ടു ശ്ലോകംകൊണ്ടു കൂടത്തിന്റെ ലക്ഷണങ്ങളെ പറയുന്നു.

യാവന്ത്യോ വികൃതാ ലുപാഃ ഖലു ഭവ-
ന്ത്യശ്രാണി താവന്തി തൽ
കൂടസ്യാഥ സമസ്തവൃത്തമഥവാ
ധുത്തൂരപുഷ്പോപമം
വിസ്താരദ്വിഗുണായതം തദുദഗാം-
ശാംഘ്ര്യംശഹീനം തു വാ
യത്തത്സർവ്വലുപാഗ്രസന്നാനഹിതമിതി-
സ്ഥാവച്ച വൃത്തം വിദുഃ. ൫൦൪

വ്യാ — കൂടത്തിങ്കൽ ചെല്ലുന്ന വികൃതലുപകൾ (ചരിവുകഴുക്കോലുകൾ) എത്ര എണ്ണമുണ്ടോ, കൂടത്തിന്നു അത്രയും പട്ടങ്ങളുണ്ടായിരിക്കണം. അല്ലെങ്കിൽ കൂടം, എല്ലാഭാഗവും ഉരുണ്ടതായിട്ടും, ഉമ്മത്തിൻപൂവിന്റെ ആകൃതിയിലുള്ളതായിട്ടും ഇരിക്കയും ചെയ്യാം. കൂടത്തിന്നു, അതിന്റെ വിസ്താരത്തിൽ രണ്ടിരട്ടിയോ, അതിൽ നാലൊരംശമോ എട്ടൊരംശമോ കുറഞ്ഞിട്ടുള്ളതോ ആയ നീളവും, എല്ലാ കഴുക്കോലുകളുടെയും കനം കൂടിയേടത്തോളം വണ്ണവുമുണ്ടായിരിക്കണം.

യോന്യാദ്യംഗുലകൈസ്തഥാ ജലധിഷ-
ഷ്ഠാദ്യൈര്യ്യൈഃ കല്പയേൽ
പട്ടം, തത്ര ലുപായിതാനതതിര്യ-
ഗ്ല്യോദ്ധ്വായതം പട്ടതഃ
ഉദ്ധ്വാഗ്രം നിയമേന കല്പിതമധോ-
മൂലം ച കൂടം തഥാ
സ്തംഭാസ്സുർവ്വലുപാസ്തുലാസ്ഥചരണാ
വിഷ്കംഭപാദാദയഃ. ൧൦൯

വ്യാ — കൂടത്തിന്നു യോനിമുതലായത്തു് അംഗുലങ്ങളെക്കൊണ്ടു വരുത്തണം. അപ്രകാരംതന്നെ നാലോ ആറോ എട്ടോ തോരകൊണ്ടു് അതിന്നു പട്ടവുമുണ്ടാക്കണം. പട്ടത്തിൽനിന്നു മേല്പട്ടുള്ള നീളം കഴുക്കോലിന്റെ വിസ്താരത്തോളം വേണം; കൂടത്തിന്റെ മൂലം (മുരട്, = കട) കീഴ്പട്ടായിട്ടും, അഗ്രം (തല) മേല്പട്ടായിട്ടും ഇരിക്കണം. തൂണുകൾ, കഴുക്കോലുകൾ, വിട്ടത്തിന്മേലെ കുറിക്കാൽ മുതലായവയൊക്കയും, (നില്ക്കുന്ന സാധനങ്ങൾക്കു് എന്നു സിദ്ധാന്തം) മൂലം കീഴ്പട്ടും, അഗ്രം മേല്പട്ടുമായിരിക്കണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ചൂഴിയും, വിട്ടവും, കന്തക്കാലുമായിട്ടുള്ള പണിയെ പറയുന്നു.

ചൂളീ വാ കചചിദല്പമന്ദിരവിധൌ
തത്രാപി യുഗ്മാസ്സ്മൃതാ
വിഷ്കംഭാശ്ച തദർദ്ധസമ്മിതതരം-
ഗ്ര്യഗ്രേഷു വംശോഽപി ച
തസ്മാദംഘ്രിസമുച്ഛ്രയാത്ത്യജതു വാ
കചാഷ്ട്യദ്രിനാഗാങ്കദി-
ഗ്രുദ്രാംശം ത്വിഹ ചൂളികോപരിലുപാ
സ്സ്യുസ്സ്വാഗ്രധാന്യാഞ്ചിതാഃ. ൨൨൧

വ്യാ — ചെറിയ ഗൃഹങ്ങളിൽ ഉത്തരത്തിന്റെ സ്ഥാനത്തു ചൂഴികയായിട്ടും പണിചെയ്യാം. അവിടെ രണ്ട്, നാലു മുതലായി ഇരട്ടപ്പെട്ട സംഖ്യകളോടുകൂടിയ വിട്ടങ്ങളേയും, ആ വിട്ടങ്ങളിൽ വിട്ടങ്ങളുടെ നീളത്തിൽ പാതി പൊക്കമുള്ള കന്തക്കോലുകളേയും, ആ കന്തക്കോലുകളുടെ മുകളിൽ മോന്തായത്തേയും ഇരുത്തണം. കന്തക്കോലുകളുടെ പൊക്കം, അതിൽ ഏഴോ എട്ടോ ഒമ്പതോ പത്തോ പതിനൊന്നോ അംശം കുറച്ചും ചിലേടത്തു കൊള്ളാം. (ഇങ്ങനെ കുറക്കുന്നതിന്ന് 'അവിച്ചൽ' എന്നു ആശാരിഭാഷ.) ഇവിടെ ചൂഴികയുടെ മീതെ ചിറുത്തരത്തിന്മേൻ എന്നപോലെ കഴുക്കോലുകളെ വെട്ടി ഇരുത്തി മോന്തായത്തിങ്കൽ ചെല്ലുമാറു പണി ചെയ്യണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു കഴുക്കോലുകളുടെ ഭേദങ്ങളേയും അവയുടെ സംജ്ഞകളേയും പറയുന്നു.

ഋജ്വഞ്ചാഖ്യാസ്തുല്യാഃ
പ്രകൃതിലുപാഃ പാർശ്വസംസ്ഥിതാസ്സർവ്വാഃ
കോട്യുപകോട്യോ യാസ്സ്യു-
ർവ്വികൃതിലുപാസ്താസ്സ്വതുല്യദീർഗ്ഘതതാഃ. ൨൨൨

വ്യാ — ഗൃഹത്തിന്റെ നീളഭാഗത്ത് (മോന്തായത്തിന്റെ ഇരുപുറത്തു്) ഇറങ്ങുന്ന കഴുക്കോലുകൾക്ക് 'ഋജ്വഞ്ചങ്ങൾ' എന്നും പ്രകൃതിലുപകൾ എന്നും പേരാകുന്നു. അവ

ള്ള നീളവും വീതിയും എല്ലാററിനും തുല്യമായിരിക്കും. ഗൃഹത്തിൻെറ മൂലകളിൽ ഇറങ്ങുന്ന കോടിക്കഴുക്കോലുകൾക്കും, അവയുടെ ഇരുപുറത്തും ചരിഞ്ഞുചരിഞ്ഞ് ഇറങ്ങുന്ന ഉപകോടികൾക്കും 'വികൃതിലുപകൾ' എന്നു പേർ. അവറ്റിന്റെ നീളവും വീതിയും ഓരോന്നിനും ഓരോ വിധത്തിലായിരിക്കും.

അവ.—ഇനി ഒരു ശ്ലോകംകൊണ്ട് അവയെ ഗൃഹത്തിന്മേൽ എങ്ങിനെ കൊണ്ടുചെല്ലണമെന്നു പറയുന്നു.

കാര്യ്യാ ലുപാശ്ചോത്തരപട്ടികോർദ്ധ്വം
കൂടാർപ്പിതാഗ്രാ വികൃതാസ്സമസ്താഃ
പാർശ്വാർപ്പിതാസ്സ്യുഃ ഖലു നിർവ്വികാരാ
നിവേശിതാഗ്രാഃ പുനരഗ്രധാമ്നി. ൧൧൨

വ്യാ—വികൃതലുപകൾ എന്നു പറയുന്ന ചരിവുകഴുക്കോലുകളെല്ലാം ചിററുത്തരത്തിൽ വെട്ടിയിരുത്തി തല കൂടത്തിൽ കേറിയിരിക്കത്തക്കവണ്ണം യോജിപ്പിക്കേണ്ടതാകുന്നു. പ്രകൃതിലുപകൾ (നേർകഴുക്കോലുകൾ) ഗൃഹത്തിൻെറ നെടിയ പാർശ്വങ്ങളിലുള്ള ചിററുത്തരങ്ങളിൽ വെട്ടിയിരുത്തി, തല മോന്തായത്തിൽ കേറിയിരിക്കത്തക്കവണ്ണം ചേർക്കേണ്ടതാകുന്നു.

അവ—ഇനി നാലു ശ്ലോകംകൊണ്ടു കഴുക്കോലുകളുടെ നീളം നിർണ്ണയിപ്പാൻ തൊടങ്ങുന്നതിന്നുള്ള പ്രകാരങ്ങളെ പറയുന്നു. അവിടെ മുമ്പിൽ ഒരു ശ്ലോകംകൊണ്ടു ഭുജാകോടികർണ്ണങ്ങളെ പറയുന്നു.

സർവ്വത്രേഷ്ടാബ്ധ്യശ്രേ
തിര്യ്യഗധഃ കല്പിതാത്ര രേഖാ യാ
സാഹി ഭുജാഥോർദ്ധ്വാഗ്രാ
കോടിസ്സ്യാൽ കോണഗാമിനീ കർണ്ണഃ ൧൧൩

വ്യാ—എവിടേയും അവനവന് ഇഷ്ടംപോലെയുള്ള ഒരു ചതുരശ്രം വരച്ചാൽ അതിൽ ചുവട്ടിൽ വിലങ്ങത്തിൽ വരക്കുന്ന രേഖയ്ക്കു 'ഭുജാ' എന്നു പേരാകുന്നു. ആ ഭുജയിൽനിന്നു മേല്പട്ടു വാല്ക്കുന്ന രേഖയ്ക്കു 'കോടി'യെന്നു പേർ. ഈ ഭ

ജാകോടികളുടെ കോണുകളിലേയ്ക്കു വരയ്ക്കുന്ന രേഖയ്ക്കു 'കൎണ്ണം' എന്നു പേർ. ഈ സംജ്ഞ സാമാന്യമായിട്ടുള്ളതും, താഴെ പറയുന്നവയിൽ തെററുവരാതെ ഓൎമ്മവെക്കേണ്ടതുമാകുന്നു.

സുശ്ലക്ഷ്ണ ഫലകാതലേ ക്ഷിതിതലേ
വാ ഗേഹതാരാൎദ്ധമാ-
നാൎദ്ധ്യശ്രം, തദധോഭുജാപരിമിളൽ
ക്ഷുദ്രോത്തരോച്ചോന്മിതം
തസ്യാധോഘനമുത്തരസ്യ ച ലുപാ-
ലംബം ച തിൎയ്യഗ്ഗതൈഃ
സൂത്രൈഃ കല്പയതൂത്തരോപരി ലുപാ-
പങ്‌ക്തിം ച യുജ്യാത്തതഃ. ൧൧൫

വ്യാ—നല്ലവണ്ണം ചെത്തി നിരപ്പവരുത്തിയ പലകത്തട്ടിന്മേലോ, സമനം മുതലായ യന്ത്രങ്ങളെക്കൊണ്ടു സമീകരിച്ചിട്ടുള്ള നിലത്തോ, പണിചെയ്വാൻപോകുന്ന ഗൃഹത്തിന്റെ വിസ്താരത്തിൽ പകുതി അളവായിട്ട് ഒരു ചതുരശ്രം വരയ്ക്കുക; ആ ചതുരശ്രത്തിന്റെ ഭുജാരേഖയുടെകീഴെ ചിററുത്തരത്തിന്റെയും ഉത്തരത്തിന്റെയും പൊക്കം എത്രയുണ്ടോ അത്രയും കീഴ്പട്ടിറക്കി രണ്ടു വരകളും, അതിനു താഴെ കഴുക്കോലിന്നു നിശ്ചയിച്ചിരിക്കുന്ന ഏറത്താഴ്ച എത്രയെന്നാൽ അത്രയും കീഴ്പട്ടിറക്കി ഒരു വരയും വരയ്ക്കുക. ഈ രേഖകളെല്ലാക്കയും ഭുജാരേഖപോലെ വിലങ്ങത്തിലായിരിക്കണം. പിന്നെ ഈ ചതുരശ്രത്തിന്റെ താഴെ ആദ്യം വരച്ചിട്ടുള്ള ഭുജാരേഖയെ ഉത്തരസ്ഥാനത്തു കല്പിച്ച് അതിന്മേൽ കഴുക്കോലുകളുടെ പാതിയിട്ട് അടയാളപ്പെടുത്തുകയും വേണം.

അവ—ഇനി പന്തിയിടേണ്ടും പ്രകാരം പറയുന്നു.

സംഖ്യാഃ കോട്യപകോടികാദിവികൃതാ-
നാം യാ ലുപാനാം തത-
സ്താസ്സംഖ്യാദ്വിഗുണൈകസംഖ്യരഹിതാഃ
കല്പ്യാസ്തു സൎവ്വത്ര ച

ഭേദഭേദകോട്യുപകോടികാദിവികൃതാ-
നാമന്തരാള്ളേ പൃഥക്
തന്ത്രൈകാ ഗൃഹതാരമധ്യനികടേട.
ഷ്യേവം വിഭാഗോ മതഃ. ൧൧൭

വ്യാ—പിന്നെ ഇവിടെ ഉണ്ടാക്കുവാൻ ഭാവിക്കുന്ന ഗൃഹത്തിന്നു കോടി, ഉപകോടി മുതലായ ചരിവുകഴക്കോലുകളുടെ സംഖ്യ എത്രവേണമെന്നു നിശ്ചയിച്ച്, ആസ്സംഖ്യയെ എരട്ടിച്ച അതിൽനിന്ന് ഒന്നു കുറച്ചാലുണ്ടാകുന്ന സംഖ്യ എത്ര എന്നു നിണ്ണയിക്കുക. ഇതു് എല്ലായിടത്തും സാമാന്യമായിട്ടുള്ള നിയമമാണ്. ഇതു് എങ്ങനെയെന്നാൽ ചരിവുകഴക്കോൽ രണ്ടാണെങ്കിൽ ഈ സംഖ്യ മൂന്നായിരിക്കും. കഴക്കോൽ മൂന്നാണെങ്കിൽ സംഖ്യ അഞ്ചു്; നാലാണെങ്കിൽ എഴ്; ഇങ്ങനെ സവ്വത്ര കണ്ടുകൊൾക. ഇനി ഈസ്സംഖ്യയിൽ കോടിയുടേയും ഉപകോടിയുടേയും എടയിൽ രണ്ടും, ഉപകോടിയുടേയും അതിനടുത്ത ചരിവുകഴക്കോലിൻേറയും എടയിൽ രണ്ടും, ഇങ്ങനെ ഓരോ കഴക്കോൽപ്പഴുതിൽ ഈ രണ്ടു സംഖ്യവീതം നിശ്ചയിച്ചു പന്തിയിട്ടുകൊൾക. എന്നാൽ ഗൃഹത്തിൻേറ വിസ്താരമദ്ധ്യത്തിന്നു് അടുത്ത പന്തി ഒരംശമായിട്ടു വരും. ഇതെങ്ങനെ എന്നു് ഒരു ഉദാഹരണം കൊണ്ടു തെളിയിക്കാം. ഇഷ്ടമായ ഗൃഹത്തിൻേറ വിസ്താരം എഴുകോലെന്നു കല്പിക്കുക. അപ്പോൾ ഗൃഹവിസ്താരത്തിൽ പകുതി മൂന്നരക്കോൽ. ഈ ഗൃഹത്തിന്നു കോടിയോടുകൂടി ചരിവുകഴക്കോൽ നാലാണെന്നു കല്പിക്കുക. ആസ്സംഖ്യയെ എരട്ടിച്ച് ഒന്നു കുറക്കുമ്പോൾ വരുന്ന സംഖ്യ എഴ്. വിസ്താരാർദ്ധമായ മൂന്നരക്കോലിനെ എഴുകൊണ്ടു് അംശിക്കുമ്പോൾ ഓരോ അംശം അരക്കോൽ വീതമുണ്ടായിരിക്കും കോടിക്കഴക്കോലിൻേറ സ്ഥാനത്തുനിന്നു് ഈരണ്ടംശം ചെല്ലുന്നേടത്തു് ഓരോ പന്തിയിട്ടു് അടയാളം കല്പിച്ചുകൊൾക. എന്നാൽ കോടിക്കഴക്കോൽ കൂടാതെ അതിൻേറ ഇരുപാശ്വങ്ങ

ളിലും മുമ്മൂന്നു ചരിവുകഴുക്കോലുകളുടെ സ്ഥാനങ്ങൾ വരും. അവ കഴിച്ച ഗൃഹവിസ്താരാർദ്ധമായ കൂടമധ്യത്തിനടുത്തു് ഒ രംശം ശേഷിച്ചുകിടക്കും. ഇതുപോലെ മററെ കോടിക്കൽ നിന്നും പന്തിയിട്ടുവരുമ്പോൾ അവിടേയും ഓരോ കഴുക്കോ ലുകളുടെ ഇടയിൽ ഈരണ്ടംശംവീതം കഴിച്ച കൂടമധ്യത്തി ൻെറ മറേറ ഭാഗത്തും ഓരംശം ശേഷിച്ചുവരും. അപ്പോൾ രണ്ടു കോടിക്കഴുക്കോലുകളുടേയും എടയിൽ രണ്ടുഭാഗത്തും മു മ്മൂന്നുവീതം ആറു ചരിവുകഴുക്കോലുകളും അവക്കു് ഏഴു് എ ടകളും, ഓരോ എടയിൽ ഈരണ്ടംശം വീതമുള്ള പന്തിക ളും ശരിയായിരിക്കും. ഇതുപോലെ എല്ലാ ഗൃഹങ്ങൾക്കും കണ്ടുകൊൾക.

അവ—ഇനി ഈച്ചരിവുകഴുക്കോലുകൾ ഓരോന്നിനും പ്രത്യേകം പ്രത്യേകം നിളം നിർണ്ണയിപ്പാനുള്ള വിധിയെ പ റയുന്നു.

ഇതി വികൃതിലുപാനാം പങ്ക്തിമാകല്പ്യ തത്തൽ-
സ്ഥിതിനിയമകൃതാങ്കോ യസ്തദാക്രാന്തകർണ്ണഃ
നിയതകൃതലുപാലംബാദധാക്കൂടപാർശ്വം
ഭവതി പൃഥഗമീഷാം ദീർഗ്ഘമാനം ലുപാനാം. ൧൬

വ്യാ—ഇപ്രകാരം ചരിവുകഴുക്കോലുകൾക്ക പന്തിയിട്ടു് അതതു കഴുക്കോലുകളുടെ സ്ഥാനത്തു് അടയാളം കുറിക്കുക. പിന്നെ അതതു് അടയാളത്തിങ്കലേക്ക പ്രത്യേകം ഓരോ ക ർണ്ണരേഖ വരക്കുക. അങ്ങനെ വരക്കുമ്പോൾ ഗൃഹവിസ്താര ത്തിൽ പകുതിയായിട്ടു മുമ്പേ വരച്ചിട്ടുള്ള ചതുരശ്രത്തിൽ ഉ ത്തരസ്ഥാനത്തു കല്പിച്ചിരിക്കുന്ന ഭുജാരേഖയുടേയും മോന്താ യത്തുക്കായിക്കല്പിച്ചിരിക്കുന്ന കോടിരേഖയുടേയും അഗ്രങ്ങൾ തമ്മിൽ യോജിപ്പിച്ചു വരച്ചിരിക്കുന്ന കർണ്ണരേഖതന്നെ നേർ മഞ്ചക്കഴുക്കോലിൻെറ നിളമാകുന്നതു്. ആ കർണ്ണരേഖയുടെ നിളത്തിനൊപ്പിച്ചു് ഒരു തോതുണ്ടാക്കി ആ തോതിനെ മുൻ പേ വരച്ചിട്ടുള്ള ഭുജാരേഖമേൽകൂടി അതിൻെറ മൂലത്തിങ്കൽ

നിന്നു വലത്തുഭാഗത്തേക്കു നീട്ടിവച്ച് അവിടെ ഒരു അടയാളം കുറിക്കുക. പിന്നെ കോടിരേഖയുടെ അഗ്രത്തിങ്കൽനിന്ന് ഈ അടയാളത്തിൽ തട്ടിച്ചുകൊണ്ട് അതിനു കിഴെ എറത്താഴ്ക്കു വരച്ചിട്ടുളള രേഖയിൽ എത്തുമാറ് ഒരു കർണ്ണരേഖ വരച്ചാൽ ആ കർണ്ണരേഖയുടെ നീളം കോടിക്കഴുക്കോലിന്റെ നീളമായിരിക്കും. പിന്നെ ഇതുപോലെ ഉപകോടി (കോടാവണ) എന്ന കോടിക്ക് അടുത്ത ചരിവുകഴുക്കോലിന്റെ സ്ഥാനത്തു കുറിച്ചിരിക്കുന്ന അടയാളത്തിങ്കൽനിന്നു കോടിരേഖയുടെ അഗ്രത്തിങ്കലേക്കുളള കർണ്ണദീർഘത്തെ ഭുജയാക്കി അതിന്റെ അഗ്രത്തിങ്കൽ അടയാളം കുറിച്ച് ആ അടയാളത്തിൽ തട്ടിച്ചുകൊണ്ടു കോടിയുടെ അഗ്രംമുതൽ എറത്താഴ്വരെ ഒരു കർണ്ണരേഖ വരച്ചാൽ അതിന്റെ നീളം കോടാവണക്കഴുക്കോലിന്റെ നീളമായിരിക്കും. ഇങ്ങനെ എല്ലാച്ചരിവുകഴുക്കോലുകൾക്കും തോതെടുത്തു നീളം നിർണ്ണയിച്ചാൽ അതു്, അതതു ചരിവുകഴുക്കോലുകൾക്കു വെവ്വേറെ എറത്താഴ് മുതൽ കൂടാഗ്രം അല്ലെങ്കിൽ മോന്തായമേൽവായവരെയുളള നീളമായി വരും.

ഗ്രന്ഥകാരൻ വിവക്ഷിച്ചിട്ടുള്ളതും, 'വാസ്തുവിദ്യ' മുതലായ പൂർവ്വഗ്രന്ഥങ്ങളിൽ വിധിച്ചിട്ടുള്ളതും, യുക്തിക്കു ശരിയായിട്ടുള്ളതും ഇങ്ങനെയാണെങ്കിലും, ഈ മൂലശ്ലോകത്തിലെ പദങ്ങളുടെ അർത്ഥം ശരിയായി ആലോചിച്ചാൽ അതിൽനിന്ന് ഈ അർത്ഥം വിശദമാകുമെന്നു തോന്നുന്നില്ല.

മേല്പറഞ്ഞ വിധം ഗൃഹവിസ്താരത്തിൽ പകുതി അളവായിട്ടുള്ള ഒരു ചതുരശ്രം പലകമേലോ നിലത്തോ വരച്ചു ശരിയാക്കുവാൻ വളരെ പ്രയാസമുള്ളതിനാൽ നാലോ ആറോ വിരൽ ചതുരശ്രത്തിൽ മട്ടത്തിന്റെ പുറത്തോ മറ്റൊരു പലകമേലോ ഒരു തളം വരച്ച് അതിന്മേൽ പന്തിയിട്ടു കർണ്ണം വരച്ചു തോതെടുത്ത് അളത്തോതുകൊണ്ടു, ത്രൈരാശികപ്രകാരം ആവശ്യമുള്ള ഗൃഹത്തിന്റെ കഴുക്കോലുകളുടെ

നീളം നിർണ്ണയിക്കുന്നത് അധികം സൌകൎയ്യപ്രദമാകുന്നു. അതിനാൽ ആശാരിമാരുടെ ഇടയിൽ അങ്ങനെ നടപ്പായിരിക്കുന്നു. എന്നാൽ ചെറിയ തോതുകൊണ്ട് അധികം നീളം അളക്കുമ്പോഴം സൂക്ഷ്മക്കുറവുകൊണ്ടു രേഖാമാത്രമെങ്കിലും പലേടത്തും കൂടുതൽകുറവു വരുന്നതായാൽ കൂട്ടിൽ വലിയ വ്യത്യാസം വന്നേക്കാവുന്നതാകകൊണ്ട് അതിൽ പ്രത്യേകം ശ്രദ്ധയുണ്ടായിരിക്കുകയും വേണം.

അവ — ഇനി രണ്ടു ശ്ലോകങ്ങളെക്കൊണ്ടു കഴക്കോലുകളുടെ വീതി നിശ്ചയിപ്പാൻ പറയുന്നു. അവിടെ ആദ്യശ്ലോകംകൊണ്ടു നേർമഞ്ചങ്ങളുടെ വീതിയെ പറയുന്നു

സർവ്വത്രോത്തരതാരതുല്യമൃജുമ-
ഞ്ചാനാം ലുപാനാം തതം
ത്വേ സപ്തിര സംഖ്യഗാഖ്യ്രനലഭാ-
ഗൈകോനിതം വാനിതം
ചോൽപം ചോത്തരതാരതോംഗുലിരഥിത
ദ്വിഘ്നം ച സാദ്ധം പുനഃ
കാൎയ്യം തൽഘനമംഗുലേന യവവൃ-
ദ്ധ്യാ യാവദ്രതാംഗുലം. ൧൬൭

വ്യാ — നേർമഞ്ചകഴുക്കോലുകളുടെ വീതി എപ്പോഴയിടത്തും ഉത്തരവീതിയോടു സമമായിട്ടു കല്പിക്കാം. അല്ലെങ്കിൽ ഉത്തരവിസ്താരത്തെ എട്ടുമുതൽ മൂന്നുവരെ കീഴ്പോട്ടുള്ള സംഖ്യകളെക്കൊണ്ട് അംശിച്ച് ഒരംശം, ഉത്തരവിസ്താരത്തിൽ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്താൽ കിട്ടുന്ന വിസ്താരവും കല്പിക്കാം. ഉത്തരവിസ്താരത്തിൽ എരട്ടിയോ ഒന്നേമുക്കാലോ വിസ്താരമായിട്ടും കൊള്ളാം. ആ കഴുക്കോലുകളുടെ കനം ഒന്നര വിരൽ സാമാന്യമായിട്ടു കൊള്ളാം. പിന്നെ ഓരോ തോരം കൂട്ടി ഔചിത്യംപോലെ ആറുവിരൽവരെ കൊള്ളുകയുമാം.

അവ — ഇനി ചരിവുകഴുക്കോലുകളുടെ വീതി അറിവാനുള്ള ഉപായത്തെ പറയുന്നു.

അഷ്ട്യസ്രം മഞ്ചകസ്യ പ്രതതിമിതമഥാ-
കല്പ്യ തൽക്കർണ്ണമർദ്ധി-
കൃത്യ ന്യസ്യേൽ ഭുജായാമഥ വികൃതലുപാ-
ങ്ക്തിമത്രൈവ കുര്യാൽ
തത്തൽക്കർണ്ണപ്രമാണം ഖലു വികൃതലുപാ-
നാം പൃഥഗ്വിസ്തൃതിസ്സ്യാൽ
പാർശ്വേ കാര്യം ധ്വജാദിത്രയമപി ച വിതാ-
നം ച ലംബം ച സൂത്രം. ൧൧൫

വ്യാ. നേർമഞ്ചക്കഴക്കോലിൻെറ വീതിയോടു തുല്യമായിട്ട് (ഒരു പലകമേലോ നിലത്തോ) ഒരു ചതുരശ്രം വരയ്ക്കുക. പിന്നെ ആ ചതുരശ്രത്തിൻെറ കർണ്ണരേഖ വരച്ച്, അതിൻെറ പാതി നീളത്തിൽ ഒരു തോതുണ്ടാക്കി, ആത്തോതിനെ ആ ചതുരശ്രത്തിൻെറ ഭുജാരേഖയിൽക്കൂടി നീട്ടി വയ്ക്കുക. പിന്നെ ആ ഭുജാരേഖയിൽത്തന്നെ ചരിവുകഴക്കോലുകളുടെ പന്തിയിട്ട് അതതിൻെറ സ്ഥാനത്ത് അടയാളം കറിക്കുക. ആ അടയാളങ്ങളിൽ തട്ടുമാറ് ഓരോ കർണ്ണരേഖ വരച്ചാൽ അതതു കർണ്ണരേഖയുടെ നീളംതന്നെ അതതു ചരിവുകഴക്കോലുകളുടെ വീതിയാകുന്നതു് എന്നറിഞ്ഞുകൊൾക. ഈ ചതുരശ്രത്തിൻെറ മൂലയോടുമൂലയിട് തട്ടുന്ന കർണ്ണരേഖയുടെ നീളത്തോളം കോടിക്കഴക്കോലിൻെറ വീതി; അതിനടുത്ത കർണ്ണരേഖയുടെ നീളം കോടോവണയെന്ന ഒന്നാമത്തെ ചരിവുകഴക്കോലിൻെറ വീതി; അതിനടുത്തതു രണ്ടാമത്തേതിൻെറ വീതി; ഇങ്ങനെ മറ്റെല്ലാററിനും കണ്ടുകൊൾക. (ഇവിടെ മൂലശ്ലോകത്തിൽ "തൽകർണ്ണമർദ്ധീകൃത്യ ന്യസ്യേൽ ഭുജായാം" എന്നുള്ള വാക്യത്തിൻെറ പ്രയോജനമെന്തെന്നു മനസ്സിലാകുന്നില്ല.) പിന്നെ മേൽപറഞ്ഞപ്രകാരം കഴക്കോലുകളുണ്ടാക്കുവാനായി ശരിയാക്കി ചെത്തിവച്ചിരിക്കുന്ന കഴപ്പലകകളുടെ രണ്ടു പാട്ടിലും നെടുനീളത്തിൽ ധ്വജരേഖയും (കോടിനൂലും) പാർശ്വരേഖകളും, വിലങ്ങത്തിൽ ലം

ബരേഖയും (തൂക്കവരയും) വിതാനരേഖയും മൂന്നനെ അഞ്ചു രേഖകളെ വരയ്ക്കുന്നു.

അവ—ഇനി രണ്ടു ശ്ലോകംകൊണ്ട് ആ രേഖകളെ വരപ്പാൻ പറയുന്നു; അവിടെ ആദ്യശ്ലോകംകൊണ്ടു നിമ്മത്തിലുള്ള മൂന്നു രേഖകളെ വരയ്ക്കേണ്ട പ്രകാരം പറയുന്നു.

വ്യാസേ ട്കാംശിന്യധോഽസ്മിന്പ്രമിതമുപരിബാ-
ണോന്മിതം കല്പയിത്വാ
മദ്ധ്യേ സൂത്രം ധ്വജാഖ്യം വിരചയതു ലുപാ
പാർശ്വയുഗ്മേ സമന്താൽ
അദ്ര്യംശിന്യപ്യധസ്താദനലമിതമഥ-
ധ്യുന്മിതം ചോർദ്ധ്വഭാഗം
യദ്വാ ബാണാംശിതേഽഗ്നിപ്രമിതമുപരിത-
ന്ദ്രോന്മിതം ചാപ്യധസ്താൽ. ൧൨൦

വ്യാ—കഴുക്കോലുകളുടെ വീതി എത്രയെന്നാൽ അതിനെ ഒമ്പതായിട്ട് അംശിച്ച്, താഴത്തെ ഭാഗം നാലംശവും മുകളിലെ ഭാഗം അഞ്ചംശവുമായി കല്പിച്ച്, കഴുപ്പലകകളുടെ രണ്ടു പാട്ടിലും നിമ്മത്തിൽ നടുവേ കൊടിനൂൽ വരയ്ക്കണം. അല്ലെങ്കിൽ വിസ്താരത്തെ ഏഴംശിച്ച്, താഴെ മൂന്നംശവും മേലേ നാലംശവും കല്പിച്ചിട്ടും, അഥവാ വിസ്താരത്തെ അഞ്ചംശിച്ച്, മൂന്നംശം മുകളിലും രണ്ടംശം കീഴിലും കല്പിച്ചിട്ടും കൊടിനൂൽ വരയ്ക്കണം.

അവ—ഇനി തൂക്കം വിതാനവും വരപ്പാൻ പറയുന്നു.

കൃത്വാ വേദാംഗുലാദ്യൂ ക്രമകമഖിലലുപാ-
പാർശ്വയോർമ്മദ്ധ്യസൂത്രേ
തദ്വൈദാശ്രോത്ഥകർണ്ണദ്വിതയമിഹ വിതാ-
നം ച ലംബം ച വിദ്യാൽ
സർവ്വത്രൈതദ്വിധേയം ദ്വയമപി വലയ-
സ്ഥാനകൂടാവസാന-
സ്ഥാനേഷ്വപ്യുത്തരാദ്യർപ്പണനിയമപദേ
നിപ്രലംബാന്തതോഽപി. ൧൨൧

വ്യാ—മേൽപ്രകാരം കൊടിഞ്ഞിയും പാർശ്വരേഖകളും വരച്ചിട്ടുള്ള കഴുക്കോലുകളുടെ രണ്ടു പാട്ടിലും നാലു വിരൽ പ്രമാണത്തിൽ ഒരു ചതുരശ്രം വരച്ച്, ആ ചതുരശ്രത്തിന്റെ കോണുകളിൽ തട്ടിച്ചു രണ്ടു കൎണ്ണരേഖകൾ വരച്ചാൽ അവ, ലംബരേഖ (തൂക്കം) യും വിതാനരേഖയും ആയിട്ടു വരും എന്നറിഞ്ഞുകൊൾക. പിന്നെ കൂടസ്ഥാനം അല്ലെങ്കിൽ മോന്തായസ്ഥാനം എന്ന അവസാനത്തിങ്കലും, വളകൾ, ഉത്തരങ്ങൾ, വാമട, ഇവയുടെ സ്ഥാനങ്ങളിലും ഇപ്രകാരം തൂക്കം വിതാനവും എല്ലാ കഴുക്കോലുകളുടേയും രണ്ടുപാട്ടിലും വരച്ചുകൊള്ളണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വളകളുടെ പ്രമാണത്തെ പറയുന്നു.

മനുയവചതുരശ്രം ദ്വ്യംഗുലം തത്ര തു ദ്വി-
ദ്വയയവപരിവൃദ്ധ്യാ ത്ര്യംഗുലാന്തം ക്രമേണ
വലയമിതി മുനിശ്രേഷ്ഠൈഃ ഷഡ്വിധം ദർശിതം തേ-
ഷ്വപിഹ വിഹിതലൂപൗചിത്യേന തൽ കല്പനീയം ൨൫

വ്യാ—വളകൾ, പതിന്നാലു തോരയോ രണ്ടു വിരലോ ചതുരമായിട്ടും, അതിൽനിന്ന് ഈരണ്ടുതോര വീതം കൂട്ടി മൂന്നു വിരൽ ചതുരംവരെ ആറു വിധത്തിൽ കൊള്ളാമെന്നു മുനിശ്രേഷ്ഠന്മാരാൽ വിധിക്കപ്പെട്ടിരിക്കുന്നു. അവയിൽവച്ച് അവിടവിടെ കഴുക്കോലുകളുടെ വലിപ്പത്തിനു തക്കവണ്ണം ഔചിത്യംപോലെ വളകളുടെ വലിപ്പം കല്പിക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാമടയുടെ വീതികനങ്ങളെ വിധിക്കുന്നു.

വിസ്താരേ പുനരുത്തമസ്യ ദശധാ
ഭക്തേ രസാദ്യഷ്ടഭി-
ർഭാഗൈർവ്വോത്തരതാരതോംഘ്രിരഹിതം
വാമട്യംശിതേഗ്ന്യംശകൈഃ

വിസ്താരം പ്രകരോതു നീവ്രഫലക-
സ്ത്യൈതത്ത്രിഭാഗം ഘനം
വിസ്താരേ ശരഭാജിതേടപി ച ഘനം
ചോഭ്യം പ്രകൃഷ്ടംൽ കചചിൽ. ൧൨൩

വ്യാ—ഉത്തരത്തിന്റെ വീതിയെ പത്തുക്കൂറിട്ട് ആറോ, ഏഴോ, എട്ടോ, പത്തോ കൂറുകളെക്കൊണ്ടോ, ഉത്തരവീതിയിൽ നാലിലൊന്നു കുറച്ചിട്ടോ, ഉത്തരവീതിയെ ഏഴു കൂറിട്ട മൂന്നംശംകൊണ്ടോ വാമടക്കു വീതി കല്പിക്കാം. ഈ പ്രകാരത്തെ വയിൽ ഏതു പ്രകാരം വീതി കല്പിച്ചാലും ആ വീതിയിൽ മൂന്നിലൊന്നോ, വീതിയെ അഞ്ചംശിച്ച രണ്ടംശമോ കനവും കല്പിക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാമട കൊത്തുവാനുള്ള വിധിയെപ്പറയുന്നു.

നീവ്രവ്യാസേ ശരാംശിന്യഥ തട്ടയേതഃ
പട്ടമൂല്പം തലം ച
ചോഭ്യാഭകേന പട്ടം പരമപി ച വിധേ-
യം തഥാ ഷഡ്വിഭക്തേ
ചോഭ്യാം തസ്യാൽപ പട്ടം ത്രിഭിരപി ച തലം
സ്യാദധഃ പട്ടമേകേ-
നൈവം വാ നാഗഭക്തേ ജ്വലനനിഗമഭൂ-
മ്യംശതഃ കല്പനീയം. ൧൨൪

വ്യാ—വാമടയുടെ വിസ്താരത്തെ അഞ്ചംശിച്ചാൽ രണ്ടംശംകൊണ്ടു മേലെപ്പട്ടവും, രണ്ടംശംകൊണ്ടു തളവും, ഒരംശംകൊണ്ടു കീഴേപ്പട്ടവും, അല്ലെങ്കിൽ വാമടവിസ്താരത്തെ ആറംശിച്ചാൽ രണ്ടംശംകൊണ്ടു മേലേപ്പട്ടവും, മൂന്നാംശം കൊണ്ടു തളവും, ഒരംശംകൊണ്ടു കീഴേപ്പട്ടവും, അഥവാ വാമടവിസ്താരത്തെ എട്ടംശിച്ചാൽ മൂന്നംശം മേലേപ്പട്ടവും നാലംശം തളവും ഒരംശം കീഴേപ്പട്ടവും ഇങ്ങനെ മൂന്നുപ്രകാരത്തിൽ കല്പിക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു കഴുക്കോലുകളിന്മേൽ വാമട വെട്ടി ഇരുത്തുവാനുള്ള വിധി പറയുന്നു.

നീവ്രവ്യാസേ വിഭക്തേ ശരഗിരിനവഭി-
സ്സ്യുഷ്ഠതോ വഹ്നിഭാഗം
നീവ്രസ്ഥാനാച്ചിതാനാദുപരി തദുചിതം
കോടികണ്ണാമധഃസ്ഥാനാത്ര
നീത്വാ നീപ്രം ലുപാസു സ്വനുമിഹ വിധിനാ
ധ്യൂളിസംരോധയോഗ്യം
കൃത്വാ വായവ്യഹോമാദ്യവഹിതഹൃദയഃ
കാരുഭിഃ കീലയേത്തൽ. ൧൨

വ്യാ—വാമടയുടെ വിസ്താരത്തെ അഞ്ചോ ഏഴോ ഒമ്പതോ അംശിച്ചാൽ എല്ലാററിലും അതതിന്റെ മൂന്നംശകം, വാമട ഇരുത്തേണ്ടുന്ന സ്ഥാനത്തു കഴുക്കോലുകളിന്മേൽ വരച്ചിട്ടുള്ള വിതാനരേഖയിൽനിന്നു മേല്പട്ടു കോടികണ്ണമാൎഗ്ഗത്തിൽകൂടി (അതായതു് വിതാനരേഖയിൽനിന്നു മേല്പട്ടു പൊക്കുന്നതു് എത്രയോ അതിനെ കോടിയെന്നും വിതാനരേഖയെ ഭുജയെന്നും കല്പിച്ചു് ആ ഭുജകോടികളുടെ അഗ്രങ്ങളിൽ തട്ടിച്ചു് ഒരു കണ്ണരേഖ വരച്ചു് ആ രേഖയിൽകൂടി എന്നു സാരം.) മാററിയിട്ടു് അവിടെ കഴുക്കോലുകളിന്മേൽ വെട്ടിയിരുത്തണം. അങ്ങനെ വാമട വയ്ക്കുന്നതു്, നല്ല പൊഴുതുനോക്കി വിധിപ്രകാരം ആചാൎയ്യൻ ധ്യൂളിസംരോധയോഗ്യമായ വായവ്യഹോമാദികളെ ചെയ്തു് ഏററവും ചിത്താവധാനത്തോടുകൂടി ശില്പികളെക്കൊണ്ടു് ആണിവച്ചുതറപ്പിക്കയും വേണം. ഈ ക്രിയയെ വാസ്തുവിദ്യാദിഗ്രന്ഥങ്ങളിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതു നോക്കുക.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു പട്ടികകളെ പറയുന്നു.

തത്ര സപ്തദശഭിസ്തൈവെസ്സ്മൃതാ
പട്ടികാവിതതി, രങ്കസമ്മിതൈഃ

തല്ഘനം, ഘനപദോനമന്തരം
സന്ദധീത ച ലുപാസു കീലകൈഃ. ൧൦൩

വ്യാ.—പട്ടികകൾക്കു പതിനേഴുതോരവീതി വേണമെന്നു പൂർവ്വാചാര്യന്മാർ വിധിച്ചിരിക്കുന്നു. അതിന്റെ കനം കമ്പത്തു തോര വേണ്ടതാകുന്നു. പട്ടികകൾ തമ്മിലുള്ള അന്തരം (അകലം=വിടവു്) പട്ടികയുടെ കനത്തിൽ നാലിലൊന്നു കുറഞ്ഞിരിക്കണം. പട്ടികകളെ കഴുക്കോലുകളുടെ മുതുകിൽ ആണി തറച്ചു് ഉറപ്പിക്കുകയും വേണം.

അവ.—ഇനി ഒരു ശ്ലോകംകൊണ്ടു് അപിധാനം എന്ന അവസാനത്തെ പറയുന്നു.

ശിരഃപ്രദേശസ്ത്വപിധാനമുക്തം
വേശ്മാഖ്യപുംസസ്ത്വധോമുഖം സ്യാൽ
മാസ്തൃത്തുംഗാർദ്ധപദോനിതം ത-
ദ്വിസ്താരമാദ്യംഗഘനാൽ ഘനം ച. ൧൦൪

വ്യാ.—ഗൃഹമാകുന്ന പുരുഷന്റെ ശിരസ്സ് അപിധാനം (അവസാനം) ആകുന്നു. അതിനാൽ അതിനെ കമഴ്ത്തിവയ്ക്കേണ്ടതാകുന്നു. (ഉത്തരം മുതലായതു മലർത്തി വയ്ക്കണമെന്നുകൂടി ഇതുകൊണ്ടു സിദ്ധിക്കുന്നു.) അതിന്റെ വീതി, ഗൃഹത്തിന്റെ തറപ്പൊക്കത്തിൽ പാതിയോ മുക്കാലോ കൊള്ളാം. കനം പാദുകത്തിന്റെ പൊക്കത്തിൽ പാതിയോ മുക്കാലോ വേണ്ടതാകുന്നു.

അവ.—ഇനി ഗൃഹങ്ങൾക്കു ഭിത്തി കെട്ടി മുറികൾ തിരിക്കേണ്ടതിലേക്കു ദ്വാരങ്ങൾ ആവശ്യമാകകൊണ്ടു ദ്വാരവിധി പറയുന്നു അവിടെ അങ്കണത്തിലേക്കുള്ള ദ്വാരത്തെ മുമ്പേ പറയുന്നു.

ശേഷവ്യാസഗജാംശേകുഡ്യമിഹിരാംശേഷപ്രിബാണാംശകാൻ
കൃത്വാന്തശ്ച ബഹിശ്ച കല്പിതസിരാ-
വിന്യസ്തയോഗാന്മുഖ

ദ്വാരന്യങ്കണഗേഹമദ്ധ്യസിരയോ-
ർമ്മദ്ധ്യസ്ഥമദ്ധ്യം ന്യസേ-
ദ്ദ്വാരാംഗുലകല്പിതാഗമവയോ
യോനീനി പൂർവ്വാദിതഃ. ൧൨൭

വ്യാ—പുരകൾക്കു ഭിത്തിവണ്ണം അധികം വേണമെങ്കിൽ ആപ്പുരയുടെ വിസ്താരത്തിൽ എട്ടിലൊന്നു കല്പിക്കാം. അപ്പോൾ ഭിത്തിവണ്ണത്തോളം കട്ടിളക്കാലിന്നു വീതിയുണ്ടാക്കുവാൻ സാധിക്കാതെ വന്നേക്കാം. അങ്ങിനെ വരുമ്പോൾ ഭിത്തിവണ്ണത്തെ പന്ത്രണ്ടംശിച്ച് ഏഴംശം അകത്തേക്കും അഞ്ചംശം പുറത്തേക്കും വച്ച് ഒരു സൂത്രമിട്ടു കട്ടിളക്കാലിന്റെ വീതിയുടെ മദ്ധ്യം ആ സൂത്രത്തിൽ വരുമാറും, അങ്കണമദ്ധ്യസൂത്രങ്ങളും ഗൃഹമദ്ധ്യസൂത്രങ്ങളും തമ്മിലുള്ള അന്തരത്തിന്റെ നടുവിൽ ദ്വാരമദ്ധ്യം വരുമാറും കിഴക്കിനി മുതലായ ഗൃഹങ്ങൾക്ക് അങ്കണത്തിലേക്കുള്ള പ്രധാനദ്വാരങ്ങളെ വച്ചുകൊൾക; ആ ദ്വാരങ്ങളുടെ ഉള്ളിന് അംഗുലംകൊണ്ടു ചുററു കല്പിച്ച് ആയാധിക്യവും, നല്ല വയസ്സും, അഭീഷ്ടദിഗ്യോനിയും വരുത്തുകയും വേണം.

അവ—ഇനി പുറത്തേക്കുള്ള ദ്വാരത്തെ പറയുന്നു.

ആശാഹർപ്പതിസൂത്രഭേദിനി ഗൃഹേ
ഷഷ്ഠേഥവാ സപ്തമേ
സൂത്രേ ദ്വാരമഥാപരം വിതനുയാ-
ച്ഛാലാസു സവ്യാദികേ.
പ്രാദക്ഷിണ്യവശേന തദ്വിഹിതയോ-
ന്ന്യായാദിഭിസ്സംയുതം
ചൈകശ്ചേദഥ നിർഗ്ഗമേഽത്ര തു കവാ-
ടോ വാമപാദാശ്രിതഃ ൧൨൮

വ്യാ—കിഴക്കിനിമുതലായ ഗൃഹങ്ങൾക്ക് അതതു ഗൃഹത്തിന്റെ ദീർഘത്തെ പത്തായി പകുത്താൽ ആറാമത്തെ സൂത്രത്തിലോ, പന്ത്രണ്ടായി പകുത്താൽ ഏഴാമത്തെ

സൂത്രത്തിലോ മദ്ധ്യം വരുമാറു പുറത്തേക്കുള്ള ദ്വാരങ്ങളെ വയ്ക്കണം. ഇങ്ങനെ വയ്ക്കുന്നതു പ്രദക്ഷിണമായിട്ടു വരുമ്പോൾ അതതു ഗൃഹങ്ങളുടെ ഇടത്തെ പാതിയിലായി വരികയും വേണം. എല്ലാ ഗൃഹങ്ങളുടേയും മുഖം അങ്കണത്തിലേക്കാകകൊണ്ടു കിഴക്കിനിയുടെ പൃഷ്ഠദ്വാരം പാതിക്കു തെക്കോട്ടു നീങ്ങീട്ടും തെക്കിനിയുടേതു പടിഞ്ഞാട്ടു നീങ്ങീട്ടും പടിഞ്ഞാററിനിയുടേതു വടക്കോട്ടു നീങ്ങിയിട്ടും വടക്കിനിയുടെ കിഴക്കോട്ടു നീങ്ങിയിട്ടും വരും. ഈ ദ്വാരങ്ങൾക്കും അതതിന്റെ പറയപ്പെട്ടിരിക്കുന്ന യോനിയും, ആയാധിക്യവും, വയോഗുണവും ഉണ്ടായിരിക്കേണം. അതിന്നു വാതിൽ ഒററക്കതകായിട്ടാണെങ്കിൽ അതു പുറത്തേക്കിറങ്ങുമ്പോൾ ഇടത്തെ കട്ടിളക്കാലിന്മേൽ വരുമാറു വയ്ക്കയും വേണം.

ഭാ —ഇനി രണ്ടു ശ്ലോകംകൊണ്ടു കട്ടളയുടെ ദ്വാരനീളം മുതലായതിനെ പറയുന്നു.

കുഡ്യാൽ സർവ്വഗൃഹേഷു ശൈലവസുന-
ന്ദാംശാംശിതേഽഭ്യുച്ഛ്രയേ
ദ്വാരോത്സേധമഥൈകഭാഗരഹിതം
വിസ്തീർണ്ണമാത്മാർദ്ധതഃ.
യോഗൈഃ സ്തംഭസമാധിപാദദലവി-
സ്തീർണ്ണൈഃ സ്ഫുരദ്വാജനൈഃ
വിസ്താരാർദ്ധഘനൈശ്ച ഭുവംഗമപതം-
ഗാദ്ധ്യേഷു ച മൂലാഗ്രയോഃ. (ത. സ) ഫലം

വ്യാ...എല്ലാ ഗൃഹങ്ങൾക്കും അതതിന്റെ കാലെകരത്തെ ഏഴോ എട്ടോ ഒമ്പതോ ആയിട്ടംശിച്ചതിൽ ഒരംശം കളഞ്ഞു ശേഷം കട്ടിളകൾക്കു ദ്വാരനീളം കല്പിക്കാം. ആ ദ്വാരനീളത്തിൽ പാതി വിസ്താരവും ആവാം. കട്ടിളക്കാലുകളുടെ വീതി സ്തംഭവിസ്താരത്തോളമോ അതിൽ നാലൊന്നുകൂടിയോ പകുതി കൂടിയോ ആയിരിക്കണം. കട്ടിളക്കാലുകൾ പുറത്തെ അരുകിൽ വാജനങ്ങളെക്കൊണ്ടു ഭംഗി

നായിരിക്കണം. കട്ടിളക്കാലുകൾക്ക വീതിയിൽ പാതി കനവും, ചോട്ടിൽ 'ഭുവംഗമാ' എന്ന ചോറുപടിയും മുകളിൽ 'പതംഗം' എന്ന കറുമ്പടിയും ഉണ്ടായിരിക്കണം.

ദ്വാരോത്സേധനിയുക്തശേഷചരണോൽ
 സേധേ ശാംശികൃതേ
ദ്വ്യംശേനാധരപട്ടികാം മിതഘനാം
 സാർദ്ധനവാംശാംശിതേ.
ഹീനാം വാജനകേന യോഗവിതതാം
 ശിഷ്ടാംശതഃ പട്ടികാം
മൂർദ്ധ്നി ധാമഥ മംഗലാഢ്യഫലകാം
 യുക്ത്യാർദ്ധ്വപട്ട്യൂർദ്ധ്വതഃ. (ത. സ) ൩൨൩

വ്യാ—കാലുയരത്തിൽനിന്നു ദ്വാരദീർഘത്തിന് എടുത്തു കഴിച്ചുള്ള ശേഷത്തെ അഷ്ടാംശിച്ച രണ്ടംശംകൊണ്ടോ ഒമ്പതംശിച്ച് ഒന്നര അംശംകൊണ്ടോ താഴത്തെ പടിയെ ഉണ്ടാക്കാം. അതു വാജനമില്ലാത്തതും കട്ടിളക്കാലോളം വീതിയുള്ളതുമായിരിക്കണം. ശേഷമുള്ള അംശംകൊണ്ടു യുക്തിപോലെ മുകളിലെപ്പടിയും, അതിന്റെ മീതെ ശ്രീഭഗവതി മുതലായ മൂർത്തികളെ കൊത്തിയ 'മംഗലപ്പലക' എന്ന കുറുമ്പലകയും ഉണ്ടാക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാതിലും സൂത്രപട്ടികയും ഉണ്ടാക്കുവാൻ പറയുന്നു.

ദൈർഘ്യാഷ്ട്യംശമതംഗജാംശബാഹളം
 താവദ്ദ്യുതദ്വാർദ്ദള-
വ്യാസം മൂലശിഖായുതം ദൃഢതരം
 കാഷ്ഠം കവാടദ്വയം
കാഷ്ഠാ വാമകവാടരോപിതപരാ-
 ഗ്ഭാഗാർദ്ധനീവ്രാതതാ-
സ്തദ്വിഷ്ണുപ്രതതാ ച സൂത്രഫലകാ
 സൂത്ര്യത് സ്ഥലാത്ത്യുജ്ജ്വലാ. (ത. സ) ൩൨൪

വ്യാ—സ്തംഭാഗ്രവിസ്താരമാകുന്ന ദണ്ഡിന്റെ നാലിലൊന്നോ എട്ടിലൊന്നോ കനവും, ഈ കനത്തോളവും ദ്വാരവിസ്താരത്തിൽ പകുതിയോളവും കൂടിയ വീതിയും, ചുവട്ടിലും മുകളിലും കട്ടമയും ഉള്ളതായി നല്ല ഉറപ്പോടുകൂടിയതായ രണ്ടു വാതിലുണ്ടാക്കണം. കനത്തിൽ ഇരട്ടി വീതിയും, സ്തനാദികളായ അലങ്കാരങ്ങളും ഉള്ളതായ സൂത്രപട്ടികയെ എടുത്തുഭാഗത്തുള്ള കതകിന്മേൽ അതിന്റെ പകുതി വീതി കയറിയിരിക്കത്തക്കവണ്ണം തറച്ചിരിക്കുകയും വേണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു സൂത്രപട്ടികയെത്തന്നെ പറയുന്നു.

ദ്വാരവ്യാസാബ്ധിബാണൎത്ത്വവനിധരഭുജം–
ഗാംശൈകാംശനീവ്ര–
വ്യാസാ വ്യാസാൎദ്ധപാദോന്നിതബഹളമിതാ
ദ്വാരതുല്യായതിശ്ച.
കൎത്തവ്യാ സൂത്രപട്ടീജലനശരമഹീ–
ധ്രാദികൈൎജ്ജസ്തനാഢ്യാ
മുക്താദാമാദിപത്മസ്ഥിതമഹിതരമാ–
കൃഷ്ണവിഘ്നേശയുക്താ. ൧൩൩

വ്യാ—ദ്വാരവിസ്താരത്തെ നാലുമുതൽ എട്ടുവരെയുള്ള സംഖ്യകളെക്കൊണ്ടംശിച്ചു ഒരംശം കനവും അത്രതന്നെ വീതിയും ഉള്ളതായിട്ടോ അല്ലെങ്കിൽ വീതിയിൽ പാതിയോ മുക്കാലോ കനമുള്ളതായിട്ടോ ദ്വാരനീളത്തോളം നീളമുള്ളതായും മൂന്ന്, അഞ്ച്, ഏഴ് മുതലായി ഒററപ്പെട്ട മുലകളോടും മുത്തുമാല മുതലായവയോടും, താമരപ്പൂവിൽ ഇരിക്കുന്ന ലക്ഷ്മീദേവി, ശ്രീകൃഷ്ണൻ, ഗണപതി എന്നീ മൂൎത്തികളുടെ രൂപങ്ങളോടും കൂടിയതായും ഇരിക്കുന്നതായ സൂത്രപട്ടികയെ ഉണ്ടാക്കണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാതിലുകളുടെ അവയവങ്ങളേയും അലങ്കാരങ്ങളേയും പറയുന്നു.

ഉദ്ധർദ്ധാധഃക്രമേണകാഗ്ളസന്ധിപാലി-
പ്രക്ഷേപണീയവലയാന്യപി പത്രകാണി.
തിര്യഞ്ച്യുർദ്ധ്വപുളകാത്തവകട്മളാനി
സശ്രീമുഖേന്ദുശകലാനി കവാടയോസ്സ്യുഃ. എന്നൎ (ത. സ)

വ്യാ — വാതിലുകൾ രണ്ടിനും, മുകളിലും താഴത്തും തിരികാഠികളും, തഴുതുകൾ, താക്കിഴകൾ, സൂത്രപട്ടിക, ചീപ്പു, വട്ടകണ്ണി, കീഴ്മേലായിട്ടും വിലങ്ങത്തിലായിട്ടും തകിടു കൊണ്ടുള്ള കെട്ടുകൾ, പോളകൾ, പൂക്കൾ, പൂമൊട്ടുകൾ (മൊട്ടും മലരുമായിട്ടുള്ള ആണികൾ) ശ്രീഭഗവതിയുടെ മുഖത്തോടുകൂടിയ ചന്ദ്രകലകൾ എന്നിവയെല്ലാം ഉണ്ടായിരിക്കണം.

അവ— ഇനി കട്ടിളവാതലുകൾക്കുള്ള മരത്തിന്റെ നിയമത്തെ പറയുന്നു.

യോഗൌ കവാടൌ വിഹിതൈകദാരു-
സമുത്ഭവൌ സർവ്വസമൃദ്ധിദൌ ച.
തതോऽന്യഥാ സ്യാദ്ഭിന്നതാജനനാം
ദുശ്ശീലതാസ്ത്വന്ന ച മിശ്രതേഷു. എന്നു

വ്യാ— കട്ടിളയും വാതിലുകളും, അതിനു വിധിക്കപ്പെട്ടിരിക്കുന്ന മരങ്ങളിൽ ഏതെങ്കിലും ഒരു ജാതി മരംകൊണ്ടു തന്നെ ഉണ്ടാക്കപ്പെട്ടതായാൽ സർവ്വസമൃദ്ധിയെ ചെയ്യുന്നതാകുന്നു. കട്ടിളയും വാതിലുകളും ഭിന്നജാതിമരങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ടതായിരുന്നാൽ ആ ഗൃഹത്തിലുള്ള സ്ത്രീകൾക്കു ദുശ്ശീലത സംഭവിക്കുന്നതാകകൊണ്ട് അങ്ങനെ ചെയ്യുന്നതു് ഇഷ്ടമായിട്ടുള്ളതല്ല.

അവ— വാതിലുകളുടെ സ്വഭാവത്തെ പറയുന്നു.

വിദ്യാൽ കവാടാവിഹ മാതൃപുത്രൌ
വാമേ തു മാതാ ത്വപരത്ര പുത്രീ.
മാതൃപ്രരൂഢാ ഖലു സൂത്രപട്ടി-
രേകഃ കവാടോ യദി വാമതോऽയം. എന്നു

വ്യാ— ഇരട്ടക്കതകായിട്ടുള്ള വാതിലുകളിൽ ഒന്നു മാതാവും മറ്റേതു പുത്രിയുമാകുന്നു. അവയിൽ ഇടത്തുഭാഗത്തുള്ളതു മാതാവും മറുഭാഗത്തുള്ളതു പുത്രിയുമാണ്. മാതാവായിട്ടുള്ളതിന്മേൽ സൂത്രപ്പട്ടിക തറക്കേണ്ടതാകുന്നു. വാതിൽ ഒററയാണെങ്കിൽ അതു് ഇടത്തുഭാഗത്തായിരിക്കണം.

അവ— ഇനി രണ്ടു ശ്ലോകംകൊണ്ടു് 'അരമ' എന്ന താക്കിഴമതികത്തെ പറയുന്നു.

ദ്വാരോച്ചവഹ്ന്യുദധിസായകഭാഗതസ്സ്യാൽ
കാഷ്ഠാരമായതി, രഥായതിബാണഭാഗഃ.
അംഘ്ര്യംശതോഽപി വിതതിർബഹളശ്ച മധ്യാ-
ന്മധ്യം വ്യതീത്യ കലയേത കവാടപൃഷ്ഠേ. ൧൩൨

വ്യാ— വാതിലിന്റെ നീളത്തിൽ മൂന്നിലൊന്നോ നാലിലൊന്നോ അഞ്ചിലൊന്നോ താക്കിഴമതികത്തിന്നു നീളമുണ്ടായിരിക്കണം. നീളത്തിൽ അഞ്ചിലൊന്നോ നാലിലൊന്നോ അതിന്നു വിസ്താരവും കനവും വേണം. ഇതിന്റെ മധ്യത്തെ വാതിലിന്റെ നീളത്തിന്റെ മധ്യത്തിൽനിന്നു് അല്പം കീഴ്പ്പട്ടോ മേല്പട്ടോ നീക്കി വാതിലിന്റെ പിൻഭാഗത്തു തറയ്ക്കുകയും വേണം.

തത്സന്ധിതശ്ചോർദ്ധ്വമധസ്തദംഗുല-
പ്രമാണരൂപാം കുബളീം പ്രകല്പയേൽ.
ഊർദ്ധ്വാർഗ്ഗളം തത്ര തു പുത്രികാഗതം
ചാധോർഗ്ഗളം മാതൃകവാടസംസ്ഥിതം. ൧൩൩

വ്യാ— ആ താക്കിഴമതികത്തിന്റെ മേലും കീഴും രണ്ടു് അറുപ്പുണ്ടാക്കണം. ആ അറുപ്പുകളുടെ വിസ്താരം താക്കിഴ (തഴുതു) യുടെ വിസ്താരത്തോളവും താഴ്ച താക്കിഴയുടെ കനത്തോളവും ആയിരിക്കണം. മേലെയുള്ള താക്കിഴ വലത്തെ കതകിന്മേലും കീഴത്തെത്തഴുതു് ഇടത്തെ കതകിന്മേലും വരത്തക്കവണ്ണം മതികത്തിന്റെ അറുപ്പുകളിൽവെച്ചു തറച്ചുകൊൾകയും വേണം.

അവ — ഇനി താക്കിഴയെ പറയുന്നു.

കവാടവിസ്താരസമാഗ്ദ്ധമായതി-
ഷ്ഠദാ തദംഘ്ര്യർദ്ധിഗജാംശവർജ്ജിതാ.
ദീൎഘാഷ്ടമാംശേന കരോതു വിസ്തൃതിം
ഘനം തദർദ്ധേന ഘനേന ഖണ്ഡകൈഃ. ൧൩൯

വ്യാ — താക്കിഴയുടെ നീളം വാതിലിന്റെ വിസ്താരത്തോളമോ അതിൽ നാലൊരംശമോ ആറൊന്നോ എട്ടൊന്നോ കുറഞ്ഞിട്ടോ കൊള്ളാം. നീളത്തിൽ എട്ടൊന്നു വീതിയും വീതിയിൽ പാതി കനവും കനത്തോളം രണ്ടു തലക്കല്ലും കട്ടകളും ഉണ്ടായിരിക്കണം.

അവ — ഇനി ഒററക്കതകായിട്ടുള്ള വാതിലിന്റെ താക്കിഴയെ പറയുന്നു.

ഏകഃ കവാടോയദി യോഗമദ്ധ്യാ-
ദധസ്തഥൈവോപരിവാരമാസ്യാൽ.
തദഗ്ദ്ധേഷ്ഠോ വർത്തുളകമ്പ തലേ-
ഭേദാശ്രകോവാപി ച ശൃംഖലാ വാ. ൧൪൦

വ്യാ — ഒററക്കതകായിട്ടുള്ള വാതിലിന്റെ താക്കിഴമതികം, വലത്തുഭാഗത്തുള്ള കട്ടിളക്കാലിന്മേൽ മദ്ധ്യത്തിൽ നിന്ന് അല്പം കീഴ്പ്പട്ടോ മേല്പട്ടോ നീക്കിത്തറയ്ക്കണം. അതിന്റെ തഴുത് ഉരുണ്ടിട്ടോ ചതുരത്തിലോ ആവാം. തഴുതു വസ്തുത്തപക്ഷം ചങ്ങലയും കുററിയുമായിട്ടും കൊള്ളാം. (അഗ്ദ്ധളം-തഴുതു-താക്കിഴ-സാക്ഷ ഇവയെല്ലാം ഏകാത്മകമാകുന്നു.)

അവ — ഇനി ഭിത്തിയെ പറയുന്നു.

സ്തംഭാധസ്താരതോപ്യുച്ഛ്രയരസതുരഗാ-
ഷ്ടാംശതോ വാ പ്രതോ-
പ്യുത്സേധേനാപി സാദ്ധാവനിയുഗമഥതാ-
ശോന്മിതൈർവ്വേദികാത്ര.
കർത്തവ്യാ കട്ടിമോർദ്ധ്വം തദുപരിചരണൈ-
ഷ്ട്യുന്മസംഖ്യൈശ്ച ഭാഗൈഃ
സ്തംഭാർദ്ധാംഘ്ര്യാന്തുല്യപ്രതതിഭിരുദിതഃ
സോപാന്തരാഖ്യൈശ്ച ഭിത്തിഃ

വ്യാ—ഗൃഹങ്ങളുടെ തറ പടുപ്പാനുള്ള വിധി മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. അതുപ്രകാരം തറ പടുത്തു കഴിഞ്ഞാൽ തറയ്ക്കുമേൽ ഉത്തരംവരെയുള്ള ഇടയിൽ മരംകൊണ്ടു നിരയ്ക്കുകയോ, കല്ല്, ഇഷ്ടകമുതലായതുകൊണ്ടു ഭിത്തി കെട്ടുകയോ വേണ്ടുന്നേടത്തു മുൻപറഞ്ഞ പ്രകാരം അതതു സ്ഥാനങ്ങളിൽ കട്ടിളവച്ചു തറപ്പുറത്തു വേദികയുണ്ടാക്കണം. വേദികയുടെ ഉയരം, മുൻവിധിച്ചിട്ടുള്ള സ്തംഭത്തിന്റെ ചുവട്ടിലെ വിസ്താരത്തോളമോ, സ്തംഭത്തിന്റെ ഉയരത്തെ ആറോ ഏഴോ എട്ടോ അംശിച്ച് ഒരംശത്തോളമോ, പടിയുടെ ഉയരത്തോളമോ, അതിൽ ഒന്നരയോ രണ്ടോ മൂന്നോ ഇരട്ടിയോ ഉണ്ടായിരിക്കണം. പിന്നെ ആ വേദികയുടെ മേലെ, മരത്തൂണുകൾക്കു പറഞ്ഞിട്ടുള്ള വിസ്താരത്തിൽ പാതിയോ മുക്കാലോ സമമോ വിസ്താരമുള്ളവയും ഇരട്ടപ്പെട്ടവയും ആയ കാലുകളോടും ഉത്തരം വളര കപോതം മുതലായവയോടും കൂടി ചുററും ഭിത്തി കെട്ടുകയും ചെയ്യണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വേദികയുടെ പുറപ്പാടിനെ പറയുന്നു.

പത്രമാനവശതോംഗുലവൃദ്ധ്യാ
വേദികാവിഹിതനിഷ്ക്രമണം സ്യാൽ.
സാർദ്ധയുഗ്മദഹനാദ്രിമിതൈർവ്വാ-
ംഗുലൈർവ്വിഹിതമുത്തരലംബാൽ. ൧൪൨

വ്യാ—ഉത്തരത്തുക്കിൽനിന്നു പത്രമാനംപോലെ അംഗുലവൃദ്ധികൊണ്ടു വേദികക്കു വിഹിതമായ പുറപ്പാടു കല്പിക്കണം. ആപ്പുറപ്പാടു രണ്ടരവിരലോ മൂന്നു വിരലോ ഏഴു വിരലോ ആക്കുകയും ചെയ്യാം. ഈ വേദികയെ അരഞ്ഞാൺ പടി എന്നും, നിരപ്പടി എന്നും പറയുന്നു.

അവ—വേദിക പണിയുന്നതിൽ സാധനഭേദത്തെക്കുറിച്ചുള്ള മതഭേദത്തെ പറയുന്നു.

സപരുവൈവ്യേവവേദീതി ച കഥിചിദുശ-
ന്തീഷ്ടകാമൃത്സിലാദ്യൈ-
ർവ്വൃക്ഷൈർവ്വാ, ഭിന്നജാത്യൈരപി ച വിരചിതം
ദൃശ്യതേ കാപി പൂർവ്വൈഃ.
അന്തസ്താരേണ യോന്യന്വിതമവനവിധൌ
ശർഗേഹോക്തരീത്യാ
ദ്വാരം തൽപാദുകോർദ്ധ്വം ന്യസതു ച തദധ-
സ്താൽ പ്രതൈസ്തിഗേഹേ. ൧൪൧

വ്യാ—ഇഷ്ടക, മണ്ണ്, കല്ല്, മരം എന്നിവയിൽവച്ച് ഭിത്തിയുണ്ടാക്കുന്നതു് ഏതു സാധനംകൊണ്ടോ അതേസാധനംകൊണ്ടുതന്നെ വേദികയുണ്ടാക്കിക്കൊള്ളണം എന്നു ചില ആചാര്യന്മാർ സിദ്ധാന്തിക്കുന്നു. എന്നാൽ വേദികയും ഭിത്തിയും വെവ്വേറെ സാധനങ്ങളെക്കൊണ്ടുതന്നെ പണ്ടുള്ളവർ ഉണ്ടാക്കീട്ടുള്ളതായി ചിലേടത്തു കാണപ്പെടുന്നുണ്ട്. വേദിക കരിങ്കല്ലും, ഭിത്തി വെട്ടുകല്ലുമായിട്ടും, വേദിക കല്ലും, ഭിത്തി മരവും ആയിട്ടും കാണപ്പെടുന്നു എന്നു സിദ്ധാന്തം. ഉള്ളിലെ ചുററുകൊണ്ടു യോനി വരുത്തിയുണ്ടാക്കുന്ന അറ, കിടപ്പുമുറി മുതലായവക്കു ഗർഭഗൃഹത്തിന്നു പറഞ്ഞപോലെ കല്പിച്ചുകൊള്ളണം. ശാന്തഗേഹം എന്ന നിലവറയ്ക്കു് അവയുടെ അധിഷ്ഠാനം താഴ്ത്തി ഉള്ളിൽ യോന്യാദികളെല്ലാം വരുത്തി അതിന്റെ പാദുകത്തിന്മേൽ വാതിൽ വയ്ക്കണം. അധിഷ്ഠാനത്തിന്റെ പടിക്കു കീഴെ ദ്വാരം അവസാനിക്കുകയും വേണം. പടിയും പാദുകവും മുറിയരുതെന്നു സിദ്ധാന്തം.

ഭാഷ—ഇനി ഒരു ശ്ലോകംകൊണ്ടു ദ്വാരാംശം, തൂണുകൾ മുതലായവയുണ്ടാക്കുന്നതിൽ ഒരു സാമാന്യനിയമം പറയുന്നു.

യുഗ്മാസ്തുലാസ്തംഭപാദയസ്സ്യുഃ
സർവ്വാസ്ത്വയുഗ്മാഃ ഖലു പങ്ക്തയസ്താഃ.
ഗൃഹേഷ്ടിഷ്ടകാധികാരശ്ച യൽ
പാദാന്തരാസ്താസ്തു വിനാശദായൽ!! ൧൪൨.

വ്യാ—ഉത്തരങ്ങൾ, തൂണുകൾ, കഴുക്കോലുകൾ മുതലായവ എരട്ടപ്പെട്ടിരിക്കണം. അവയുടെ പന്തികളെല്ലാം ഒററപ്പെട്ടും വരണം. തൂണുകളുടെ എടയിലുള്ള കാൽപ്പന്തികൾ, ഇഷ്ടദീൎഘവിധിയിൽ പറഞ്ഞിരിക്കുന്ന കോലിന്റെ സംഖ്യയിൽ ഏറിയിരിക്കരുതു്. (ആറുകോലിൽ കവിഞ്ഞും, ഒരുകോലിൽ കുറഞ്ഞും ഇരിക്കരുതെന്നു സാരം) ഇങ്ങനെ വന്നാൽ നാശത്തെ ചെയ്യുന്നതാണെന്നു പൂൎവ്വാചാൎയ്യന്മാർ പറയുന്നു. "അയുഗ്മാഃ പങ്‌ക്തയസ്തത്ര യുഗ്മാസ്തംഭാദയ സ്മൃതാഃ നിൎദ്ദിഷ്ടകരതോഹീനാ നാശായ പരികീൎത്തിതാഃ തദാധിക്യം വിനാശായ പാദപങ്‌ക്തേൎന്ന സത്തമനി" എന്നു വാസ്തുവിദ്യ.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു നടുമുററത്തു മുല്ലത്തറയുണ്ടാക്കുവാനുള്ള വിധി പറയുന്നു.

ത്യക്ത്വാ ചായാമതോ മധ്യാങ്കണമുഭയതോ ഗവാക്
തച്ചതുഷ്ഷഷ്ടികോഷ്ഠം
കൃത്വാ പ്രാക്കോഷ്ഠമേകം ത്യജതു തദുഭയം
ത്വുത്തരേ വ്യത്യയാദ്വാ
തന്മധ്യേ മല്ലികാകുട്ടിമമിഹ നിഗമാ—
ശ്രം ധ്വജോത്ഥം സമോത്സ—
ധായാമം പാദഹീനോച്ഛ്രയമിദമുപപീ
ഠാദിമൽ ഗേഹരീത്യാ. ൧൮.

വ്യാ—നടുമുററത്തിന്റെ വിസ്താരം കഴിച്ച് അധികമുള്ള ദീൎഘത്തെ തെക്കും വടക്കും സമം നീക്കി നടു ചതുരശ്രമായി കല്പിച്ച് ആ ച്ചതുരശ്രത്തെ അറുപത്തുനാലായി ഖണ്ഡിച്ചു കിഴക്കുനിന്ന് ഒരു ഖണ്ഡവും, വടക്കുനിന്നു രണ്ടു ഖണ്ഡവും നീക്കി പിന്നത്തെ ഖണ്ഡത്തിൽ മദ്ധ്യം വരത്തക്കവണ്ണം മുല്ലത്തറയുണ്ടാക്കണം. അല്ലെങ്കിൽ കിഴക്കുനിന്നു രണ്ടു ഖണ്ഡവും വടക്കുനിന്ന് ഒരു ഖണ്ഡവും നീക്കി പിന്നത്തെ ഖണ്ഡത്തിൽ മദ്ധ്യം വരത്തക്കവണ്ണവും ഉണ്ടാക്കാം.

ഈ മുല്പത്തറ ചതുരശ്രമായും ധ്വജയോനിയായും, നീളത്തോളമോ അതിൽ നാലൊന്നു കുറച്ചോ ഉള്ള പൊക്കത്തോട കൂടിയതായും ഇരിക്കണം. ഇതു ഗൃഹത്തെപ്പോലെ ഉപപീഠം മുതലായ അവയവങ്ങളോടുകൂടിയതായിരിക്കയും വേണം.

അവ — ഇതുവരെ ഗൃഹനിർമ്മാണത്തിൽ എല്ലാടത്തും ആവശ്യമായിട്ടുള്ള സാമാന്യവിധികളെ പ്രസ്താവിച്ചു. ഇനിച്ചില വിശേഷവിധികളെ പറയുന്നു. അവയുടെ മുമ്പിൽ ഗൃഹങ്ങളുടെ പ്രാധാന്യക്രമത്തേയും അവയുടെ യോനികളേയും പറയുന്നു.

ഏകം സ്യാദ്യദി ദക്ഷിണം ഗൃഹമഥേ
ചേത്തച്ച പാശ്ചാത്യകം
തേ സൌമ്യം ച ഗൃഹത്രികേ ഗൃഹചതു-
ഷ്കേ പ്രാച്യമേതാനി ച
*പ്രാച്യാം കേതുജമേണരാജജമിദം
ചാപത്യവാച്യാമഥോ-
ദീച്യാം തേ ഗജജം ച താനി വൃഷജം
ചാഹുഃ പ്രതീച്യാം ഗൃഹം ഫർന്ന

---

* ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിന്നു താഴെ കാണുന്നപ്രകാരം ഒരു പാഠാന്തരമുണ്ട്.

വാഞ്ഛന്തി കചിദേകമേവ ഭവനം
യദ്യത്ര പാശ്ചാത്യകം
ശ്രേഷ്ഠം, ശേഷഗൃഹാദിനിർമ്മിതിവിധൌ
പ്രാഗുക്തവൽ കല്പ്യതാം

അർത്ഥം — ഒരു പുരമാത്രമുണ്ടാക്കുമ്പോൾ പടിഞ്ഞാറ്റിനിയാണുണ്ടാക്കേണ്ടത് എന്നു ചിലേടത്തു ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് ഒറ്റപ്പുര പണിയുമ്പോൾ തെക്കിനിതന്നെ വേണമെന്നില്ല; പടിഞ്ഞാറ്റിനിയും ആവാമെന്നു സിദ്ധമാകുന്നു. പലവിധസൌകര്യങ്ങളുണ്ടാകകൊണ്ട് ഈ മതം മലയാളത്തിൽ പരക്കെ നടപ്പായിട്ടും കാണുന്നുണ്ട്. രണ്ടോ മൂന്നോ പുരകൾ കൂട്ടിച്ചേർത്തു പണിയുമ്പോൾ മുമ്പു പറഞ്ഞപ്രകാരം ചെയ്കയും വേണം.

വ്യാ—ഒരു പുരമാത്രം ഉണ്ടാക്കുന്നുവെങ്കിൽ തെക്കിനിയുണ്ടാക്കണം. പുര രണ്ടു വേണമെങ്കിൽ തെക്കിനിയും പടിഞ്ഞാററിനിയും കൂടി വേണം. മൂന്നെങ്കിൽ ഇവ രണ്ടും വടക്കിനിയും കൂടി വേണം. നാലു പുരയും ഉണ്ടാക്കുമ്പോൾ ഇവ മൂന്നും കിഴക്കിനിയും കൂടി കൊള്ളാം. കിഴക്കിനിയായിട്ടുണ്ടാക്കുന്ന ഗൃഹം ധ്വജയോനിയായിരിക്കണം. തെക്കിനിക്കു സിംഹയോനി വേണം. നിർവ്വാഹമില്ലെങ്കിൽ ധ്വജയോനിയും കൊള്ളാം. വടക്കിനിക്കു ഗജയോനി വേണം. അത്യാവശ്യത്തിങ്കൽ ധ്വജസിംഹങ്ങളും കൊള്ളാം. പടിഞ്ഞാററിനിക്കു വൃഷയോനിയായിരിക്കണം. ധ്വജസിംഹഗജങ്ങളും എടുക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മൂന്നു കെട്ടുകളായിട്ടു പണിയുന്ന ഗൃഹങ്ങളുടെ ഗുണദോഷങ്ങളെ പറയുന്നു.

പ്രാക്ശാലാരഹിതം ഗൃഹത്രികമഹോ
സുക്ഷേത്രമൃദ്ധിപ്രദം
ചുല്ലീ ദക്ഷിണമന്ദിരേണ രഹിതം
തദ്വിത്തഹാനിപ്രദം.
ധ്വംസഃ പശ്ചിമശാലയാ വിരഹിതം
പുത്രക്ഷയാരിപ്രദം
സൌമ്യോനം ച ഹിരണ്യനാഭിരിതി ത–
ദ്വിത്തപ്രദം സർവ്വദാ ൧൪൭

വ്യാ—കിഴക്കിനി കൂടാതെ മററു മൂന്നു കെട്ടുകളുമുണ്ടാക്കിയാൽ ആ ഗൃഹത്തിന്നു 'സുക്ഷേത്രം' എന്നു പേരാകുന്നു. അതു സർവ്വസമൃദ്ധിയെ ഉണ്ടാക്കും. തെക്കിനി കൂടാതെ മറേറവ മൂന്നുമുണ്ടാക്കിയാൽ അതിന്നു 'ചുല്ലി' എന്നു പേർ. അതു ധനനാശത്തെ ചെയ്യും. പടിഞ്ഞാററിനിയൊഴിച്ചു മററുള്ളവ മൂന്നുമുണ്ടാക്കിയാൽ ആ ഗൃഹത്തിന്നു 'ധ്വംസം' എന്നു പേരാകുന്നു. അതു സന്താനനാശത്തെയും, ശത്രുപീഡ

യേയും ചെയ്യും. വടക്കിനിയൊഴികെ മററു മൂന്നു ഗൃഹങ്ങളുമുണ്ടാക്കിയാൽ അതിന്നു 'ഹിരണ്യനാഭി' എന്നു പേരാകുന്നു. അതു് എല്ലാനാളും ധനസമൃദ്ധിയെ ഉണ്ടാക്കും.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു രണ്ടുകെട്ടുകളായിട്ടുണ്ടാകുന്ന ഗൃഹങ്ങളുടെ ഗുണദോഷങ്ങളെ പറയുന്നു.

പ്രാക്പാശ്ചാത്യവിഹീനകേ കലഹമു-
ദ്വേഗം ച കാചാഭിധേ
യാമ്യോദഗ്ഗൃഹിതേऽർത്ഥസിദ്ധിരുദിതാ
സിദ്ധാർത്ഥകാഖ്യേ ദ്വികേ!
പ്രഗംഭിദചിതയോനിതേ ക്രമവശാ-
ന്മൃത്യും ഭയം വിഗ്രഹം
ചാർത്ഥാപ്തിം പ്രവദന്ത്യതഃ ക്രമവശാ-
ദ്യാമ്യാദികം കല്പയേൽ

ഹർവ്യ

വ്യാം—കിഴക്കിനിയും പടിഞ്ഞാററിനിയും കൂടാതെ മററുള്ള രണ്ടുകെട്ടുകളും ഉണ്ടാക്കിയാൽ അതിന്നു 'കാചം' എന്നു പേരാകുന്നു. അതിൽ വസിക്കുന്നവൎക്കു കലഹവും ഭയവും ഫലം. തെക്കിനിയും വടക്കിനിയും കൂടാതെ മററുള്ളവ രണ്ടും ഉണ്ടാക്കിയാൽ അതിന്നു 'സിദ്ധാൎത്ഥം' എന്നുപേർ. അതിന്നു ധനലാഭം ഫലം. കിഴക്കിനിയും തെക്കിനിയുമില്ലാതെ മറേറവ രണ്ടുമുണ്ടാക്കിയാൽ മരണവും, തെക്കിനിയും പടിഞ്ഞാററിനിയുമില്ലാതെ മററു രണ്ടു കെട്ടുകളുമുണ്ടാക്കിയാൽ ഭയവും, പടിഞ്ഞാററിനിയും വടക്കിനിയും ഒഴികെ മറേറവ രണ്ടുമായാൽ കലഹവും, വടക്കിനിയും കിഴക്കിനിയും ഒഴിച്ചു തെക്കിനിയും പടിഞ്ഞാററിനിയുമുണ്ടാക്കിയാൽ ധനലാഭവും ഫലം. അതിനാൽ തെക്കിനി മുതലായ ഗൃഹങ്ങളെ ക്രമത്താലെ ഉണ്ടാക്കേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങളുടെ പത്രമാനത്തെ വിധിക്കുന്നു.

സർവ്വത്രോത്തരബാഹ്യപാർശ്വവിഹിതാൽ
ലംബാൽ ബഹിഃകുട്ടിമ-
ന്യാഷ്ടാഷ്ടാംഗുലനിഷ്ക്രമോ യ ഉദിത-
സ്സൽ പത്രമാനം വിദുഃ!
യദ്വാ തദ്വിഗുണം ച തത്ത്രിഗുണിതം
വാ തദ്വിധേയം, തഥൈ-
വാവാച്യുത്തരയോഃ ഷഡംഗുലമഥോ
ദ്വാദശം പ്രതീച്യാം ക്വചിൽ ഫർൻ

വ്യാം — എല്ലാടവും ഉത്തരപ്പുറത്തുനിന്നു തറയ്ക്കു് എട്ടെട്ടു വിരൽ പുറപ്പാടു വേണമെന്നു പറയപ്പെട്ടിരിക്കുന്നതിന്നു പത്രമാനമെന്നു പേരാകുന്നു. അല്ലെങ്കിൽ ആപ്പുറപ്പാടു പതിനാറു വിരലോ [illegible] ആയിട്ടും കൊള്ളാം. (ഇതിനെ കോലായം എന്നും, കോലിറയം എന്നും പറയാറുണ്ടു്.) ഈ പത്രമാനം തെക്കിനിക്കും വടക്കിനിക്കും ആറാറുവിരലും, പടിഞ്ഞാറ്റിനിക്കു പന്ത്രണ്ടുവിരലും ചിലേടത്തു് എടുത്തുവരുന്നു. ഇതിൽനിന്നു പത്രമാനത്തിന്റെ ആകെച്ചുറ്റുനോക്കുമ്പോൾ ഇഷ്ടയോനി വരത്തക്കവണ്ണം എടുക്കാമെന്നു സിദ്ധമാകുന്നു. ഇങ്ങനെ നടപ്പും കാണുന്നുണ്ടു്.

ഇവിടെ ചില ഗ്രന്ഥങ്ങളിൽ താഴെ എഴുതുന്ന പ്രകാരം ഒരു ശ്ലോകവും കൂടി കാണുന്നുണ്ടു്.

തൽ പത്രമാനമസമം ച സമം ച ബാഹ്യേ-
ഷ്വന്തശ്ച തദ്വിഹിതയോനികനാഥയുക്തം!
മർത്ത്യാലയേഷു വിഹിതം, സുരമന്ദിരേഷ്വന്ത-
ഹാരപ്രദീപനിലയേഷു ച ഗോപുരേഷു

അർത്ഥം — മനുഷ്യാലയത്തിൽ ആ പത്രമാനം നാലുകെട്ടായിട്ടുള്ള ഗൃഹങ്ങളിൽ അകത്തു് അങ്കണത്തിലും, പുറത്തും സമമായിട്ടോ സമമല്ലാതെയോ വിധിക്കപ്പെട്ട യോനി വരത്തക്കവണ്ണം ചുറ്റുകല്പിച്ചു് എടുത്തുവരുന്നു. ദേവാലയത്തിൽ ചുറ്റമ്പലത്തിന്നും വിളക്കുമാടത്തിന്നും ഗോപുരത്ത

ന്നും ഇങ്ങിനെ തന്നെ ചെയ്തുവരുന്നു. ഈ വിധിയനുസരിച്ചും സാധാരണ നടപ്പ് കാണുന്നുണ്ട്.

അ:—ഇനി ഒരു ശ്ലോകംകൊണ്ടു നാലുകെട്ടായിട്ടുള്ള ഗൃഹങ്ങളുടെ അങ്കണത്തെ വിധിക്കുന്നു.

പ്രോക്തം ഗേഹചതുഷ്കപാദുകബഹി-
ർഭാഗം ബുധൈരങ്കണം
തുര്യശ്രം ധ്വജയോനികം യമധരാ-
ശാശാമുഖായാമകം
ഭ്രമ്യശ്ച്യംബ്വധിനാഗരന്ധ്രദിനനാ-
ഥാഷ്ടദിസംഖ്യാംഗുലൈ-
രേകദ്വിത്രികരൈസ്തഥൈവ ച ഗുണ-
വ്യാസാദിദീർഘായതിഃ. ൧൩൦

വ്യാ:—നാലുപുരയുമുണ്ടാക്കുന്നേടത്ത് അവ നാലും കൂടുമ്പോഴുള്ള ഒരു കെട്ടിന്റെ പാദുകപ്പുറത്തുനിന്നും അതിന്റെ എതിർഭാഗത്തുള്ള കെട്ടിന്റെ പാദുകപ്പുറംവരെയുള്ള സ്ഥലത്തിന്ന് അങ്കണമെന്നു വിദ്വാന്മാരാൽ പറയപ്പെട്ടിരിക്കുന്നു. അതു ചതുരശ്രവും ധ്വജയോനിയും തെക്കുവടക്കു നിളമേറിയതും ആയിരിക്കണം. ഈ അങ്കണത്തിന്ന് ഒന്നോ, രണ്ടോ, നാലോ, എട്ടോ, ഒമ്പതോ, പന്ത്രണ്ടോ, പതിനാറോ വിരലുകളോ ഒന്നോ, രണ്ടോ, മൂന്നോ കോലുകളോ വിസ്താരത്തെക്കാൾ ദീർഘം ഏറിയിരിക്കണം. അല്ലെങ്കിൽ ഗുണവിസ്താരംകൊണ്ടും ദീർഘവിസ്താരങ്ങളെ കല്പിക്കാം.

അവ:—ഇനി ഏതാനും ചില ശ്ലോകങ്ങളെക്കൊണ്ടു ശാലാഭേദങ്ങളെ വിധിക്കുന്നു. അവിടെ മുമ്പെ തന്നെ ഒരു ശ്ലോകംകൊണ്ട് അവയുടെ സാമാന്യസ്വരൂപത്തെ പറയുന്നു.

ചതസൃഷ്വത്ര തു ദിശ് ഗൃഹാണി ച പൃഥക്-
കോണാലയാശ്ചാപ്യമീ-
ത്യക്താന്യഷ്ട നൃണാം ഗൃഹാണി മുനിഭിഃ
സംസ്ഥാനഭിന്നാന്യഥ

ന്ത്യത്രാന്യേവ ച മാനനാമവശതഃ
　　പഞ്ചപ്രകാരാണി സ-
ന്ത്യേതേഷാം ക്ഷിതലാദിലക്ഷണവിധൌ
　　മാനാനി താന്യേവ ച. ൧൭൧

വ്യാ—അത്ര-തു- ഇവിടെ (ഈ കേരളദേശത്തിൽ) എന്നാൽ കട്ടെ. 'തു' ശബ്ദം വിശേഷത്തെ കാണിക്കുന്നതിനാൽ ഈ ശാലാനിർമ്മാണവിഷയത്തിൽ വിശേഷമുണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നു. കിഴക്കുമുതലായ നാലു ദിക്കുകളിലും വെവ്വേറെ നാലു ദിഗ്ഗൃഹങ്ങളും, അഗ്നികോണു മുതലായ നാലു കോണുകളിലും നാലു കോൺഗൃഹങ്ങളും ഇങ്ങനെ മനുഷ്യർക്ക് എട്ടു ഗൃഹങ്ങൾ മുനികളാൽ വിധിക്കപ്പെട്ടിരിക്കുന്നു. പിന്നെ ഈ ശാലകൾതന്നെ ആകൃതിഭേദംകൊണ്ടും അളവിന്റെ വ്യത്യാസംകൊണ്ടും വെവ്വേറെ പേരുകളോടുകൂടി അഞ്ചു വിധത്തിലുള്ള ശാലകളായിട്ടും ഭവിക്കുന്നു. ഇവയെല്ലാം രണ്ടോ മൂന്നോ നിലകളുണ്ടാക്കുമ്പോൾ അളവും പേരും അതതിന്നു കല്പിക്കപ്പെട്ടതുതന്നെ ആയിരിക്കുകയും ചെയ്യും.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു 'ഭിന്നശാല'യെ വിധിക്കുന്നു.

ശാലാസ്സ്വന്യോന്യഭിന്നാ നിജവിഹിതഗതി-
　　വ്യാസയോന്യാദിയുക്താഃ
പശ്ചാദ്യൽപത്രമാനാവധി വിഹിതലസൽ-
　　പാദുകാ 'ഭിന്നശാലാഃ'
സർവ്വാഹ്സ്താ വിശേഷാദവനിസുരഹിതാഃ
　　കോണവേശ്മപ്രഹീണാ-
സ്തത്രാപി പ്രാങ്കണം കേതുജമപി ച ശുഭാ-
　　യാദിമത് കല്പനീയം. ൧൭൨

വ്യാ—തങ്ങളിൽതങ്ങളിൽ കൂടാതെ ചേർവിട്ടും, തനിക്കുതനിക്കു വിധിച്ചിരിക്കുന്ന ഗമനം, വിസ്താരം, യോനി മുതലായവയോടുകൂടിയും നാലുഭാഗത്തും പത്രമാനത്തോളം ഉ

ണ്ടാക്കപ്പെട്ടിരിക്കുന്ന പാദുകത്തോടുകൂടിയും ഉണ്ടാക്കപ്പെട്ടന്ന ശാലകൾ 'ഭിന്നശാലകൾ' ആകുന്നു. കോൺഗൃഹങ്ങളില്ലാത്തവയായ ഈ ഭിന്നശാലകൾ എല്ലാം വർണ്ണങ്ങൾക്കും കൊള്ളാം. ബ്രാഹ്മണനു് വിശേഷിച്ചും നല്ലതാകുന്നു. അവിടെയും അങ്കണം ധ്വജയോനിയായിട്ടും, ആയാധിക്യം മുതലായ നല്ല ഗുണങ്ങളുള്ളതായിട്ടും കല്പിക്കപ്പെടേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു പ്രകരണവശാൽ പ്രസ്താവിക്കപ്പെട്ടതായ ഗമനത്തെ വിധിക്കുന്നു.

സൂത്രൈഃ പ്രാങ്കണഗേഹമധ്യവിഹിതൈ-
രന്യോന്യവിദ്ധൈശ്ചേൽ
തൽഗേഹസ്ഥിതപുത്രപൌത്രവിലയ-
സ്സ്യസ്മാൽ ഗൃഹാണാം ക്രമാൽ
കർത്തവ്യം ഗമനം പ്രദക്ഷിണതയാ
പ്രാഗാദിതോ വഹ്നിര-
ദ്ര്യാദ്രീഷ്വംഗുലകൈസ്സ്വയോനിസഹിതൈ-
രാവശ്യകേ വാ യവൈഃ. ഹമ്പ

വ്യാ—അങ്കണത്തിന്റെ മധ്യത്തിൽകൂടി തെക്കുവടക്കും കിഴക്കുപടിഞ്ഞാറും ഉള്ള രണ്ടു സൂത്രങ്ങളും കിഴക്കിനി മുതലായ ദിഗ്ഗൃഹങ്ങളുടെ മധ്യത്തിൽകൂടിയുള്ള സൂത്രങ്ങളും തങ്ങളിൽ വേധിച്ചാൽ ആ ഗൃഹത്തിൽ വസിക്കുന്നവർക്കു് പുത്രപൌത്രാദിസന്താനനാശം ഭവിക്കും. അതിനാൽ കിഴക്കിനി മുതലായി നാലു ഗൃഹങ്ങൾക്കും ക്രമത്താലെ മൂന്നു്, ഒമ്പതു്, ഏഴു്, അഞ്ചു് ഇങ്ങനെ തന്റെ തന്റെ യോനിയോടുകൂടിയിരിക്കുന്ന അംഗുലങ്ങളെക്കൊണ്ടു പ്രദക്ഷിണമായിട്ടു ഗമനമുണ്ടാക്കണം. അതെങ്ങനെയെന്നാൽ കിഴക്കിനിയുടെ മധ്യം അങ്കണമധ്യസൂത്രത്തിൽനിന്നു മൂന്നംഗുലം തെക്കോട്ടു നീക്കണം, തെക്കിനിയുടെ മധ്യം അങ്കണമധ്യ

ത്തിൽ തെക്കുവടക്കുള്ള സൂത്രത്തിൽനിന്ന് ഒമ്പതംഗുലം പടിഞ്ഞാട്ടു നീക്കണം. പടിഞ്ഞാററിനിയുടെ മദ്ധ്യം അങ്കണ മദ്ധ്യസൂത്രത്തിൽനിന്ന് ഏഴംഗുലം വടക്കോട്ടു നീക്കണം. വടക്കിനിയുടെ മദ്ധ്യം അങ്കണമദ്ധ്യസൂത്രത്തിൽനിന്ന് അഞ്ചംഗുലം കിഴക്കോട്ടു നീക്കണം. ഇങ്ങനെ ഗമനം അംഗുലങ്ങളെക്കൊണ്ടു നീക്കുവാൻ കഴിവില്ലാതെ വന്നാൽ അത്രയും തോരകളെക്കൊണ്ടും നീക്കാവുന്നതാണ്. ഇവിടെ പറഞ്ഞ ഗമനാംഗുലത്തിൻെറ സംഖ്യ, മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ അതതു ദിഗ്യോനിസംഖ്യ ശേഷിക്കുന്നതുകൊണ്ടാണ് ഇവയെ 'സ്വയോനിസഹിതങ്ങൾ' എന്നു പറഞ്ഞിട്ടുള്ളത് എന്നറിഞ്ഞുകൊൾക.

അവ ...എല്ലാ വർണ്ണങ്ങൾക്കും കൊള്ളാവുന്നതായ ഭിന്നശാലയെ മുമ്പേ വിധിച്ചിട്ട്, ഇനി ഒരു ശ്ലോകംകൊണ്ടു ബ്രാഹ്മണർക്കു യോഗ്യമായ ഭിന്നതുഷ്ശ്രുശാലയെ വിധിക്കുന്നു.

> ദിഗ്ഗേഹാനി തഥാങ്കണം ച വിധിവൽ
> കൃത്വാഥ കോണാലയം
> സിംഹോക്ഷദ്വിപകേതുയോനിവിഹിതം
> ചാശ്യാദികം കല്പയേൽ
> ദ്വേഷ്യം വഹ്നിജമത്ര ഭൂസുരഗൃഹേ
> സർവ്വം തദന്യാച്ഛുഭം
> മിത്രേ ദക്ഷിണപശ്ചിമേ പുനരുദക്
> പ്രാച്യേ ച ഗേഹേ മിഥഃ.

ഹര്യാ—തെക്കിനി മുതലായ ദിഗ്ഗൃഹങ്ങൾ നാലും അങ്കണവും മുൻപറഞ്ഞ വിധിപ്രകാരം ഉണ്ടാക്കണം. പിന്നെ അഗ്നികോണിൽ സിംഹയോനിയായിട്ടും, നിരൃതികോണിൽ വൃഷയോനിയായിട്ടും, വായുകോണിൽ ഗജയോനിയായിട്ടും, ഈശകോണിൽ ധ്വജയോനിയായിട്ടും കോൺഗൃഹങ്ങൾ നാലും ഉണ്ടാക്കണം. എന്നാൽ ബ്രാഹ്മണർക്കുള്ള ഗൃഹത്തിൽ അഗ്നികോൺഗൃഹം ഉണ്ടാക്കരുത്. മറേറവ മൂ

ന്നും ഉണ്ടാകാം. എന്തെന്നാൽ തെക്കിനിയും പടിഞ്ഞാറ്റിനിയും തങ്ങളിലും വടക്കിനിയും കിഴക്കിനിയും തങ്ങളിലും ബന്ധുക്കളാകുന്നു. അതിനാൽ അവയിൽ ഒന്നിനു വല്ല അശുദ്ധിയും സംഭവിച്ചാൽ മറ്റതിനും ആ അശുദ്ധി ബാധിക്കും എന്നു കല്പിച്ചിട്ടാകുന്നു. "ശൂദ്രാദിസൂതികാദീനാം പ്രവേശസ്പൃഷ്ടിസംഭവാൽ। ഏകസ്ഥായേന തേ ദ്വേ ച വർജ്ജയേൽ ഭൂസുരാലയേ" എന്നു 'വാസ്തുവിദ്യ'യിലും, "ദക്ഷിണം ചൈവ പാശ്ചാത്യം മിഥോ മിത്രഗൃഹം ഭവേൽ। തഥാ പൂർവ്വോത്തരഗൃഹം മിത്രമന്യോന്യമേവ ച തഃക്ഷേ പ്രവിഷ്ടേ ചൈകസ്മിൻ ബന്ധൗരപ്യശുചിർഭവേൽ തസ്മാദന്യഗൃഹേ വാസം മോചയേത്തു കദാചന" എന്നു 'മനുഷ്യാലയലക്ഷണം' എന്ന ഗ്രന്ഥത്തിലും ഉള്ള വചനങ്ങളിൽനിന്നു ഇതു സ്പഷ്ടമാകുന്നു.

ഭാവ — ഇങ്ങനെ ദിഗ്ഗൃഹങ്ങളേയും കോൺഗൃഹങ്ങളേയും വേർതിരിച്ചുണ്ടാക്കുമ്പോൾ അവയുടെ എടയിൽ വരുന്ന അന്തരാളങ്ങളെ ഒരു ശ്ലോകംകൊണ്ടു പറയുന്നു.

ദിക്കോണാലയഭേദകാനി ച ഭവ-
 ന്ത്യഷ്ടാന്തരാളാനി തത്-
ബാഹുല്യം തു ധനക്ഷയായ ഹി ഭവേ-
 ദത്യല്പതാ വ്യാധയേ
മൃത്യുർഭിത്തിവിരോധനാദപിമഹിതാ
 തൽ പാദതഃ പ്രായശോ
നേഷ്ടം ഗേഹരസാംശതോധികതരം
 ദചിത്ര്യംഗുലമല്പോന്നിതം. ൧൭൭

വ്യാ — മുൻപറഞ്ഞപ്രകാരം ദിഗ്ഗൃഹങ്ങളും കോൺഗൃഹങ്ങളും ഉണ്ടാകുമ്പോൾ അവയെ തങ്ങളിൽ വേർപെടുത്തുന്നതായിട്ട് എട്ട് അന്തരാളങ്ങളുണ്ടാകുന്നതാകുന്നു. അവ അധികം വലുതായാൽ ധനനാശവും ഏറെച്ചുരുങ്ങിയാൽ വ്യാധിയുമുണ്ടാകും. അന്തരാളങ്ങളില്ലായ്കകൊണ്ടു കാലിന്നു

ഇടമില്ലാതെ ദിഗ്ഗൃഹങ്ങളുടേയും കോൺഗൃഹങ്ങളുടേയും ഭിത്തികൾ തമ്മിൽ കേറി മുട്ടിപ്പോയാൽ മരണം ഫലം. അതിനാൽ ഗൃഹദീൎഘത്തിൽ ആറിലൊന്നിൽ ഏറീട്ടും രണ്ടോ മൂന്നോ അംഗുലത്തിൽ കുറഞ്ഞിട്ടും അന്തരാളങ്ങൾ ഉണ്ടാകരുതു്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ക്ഷത്രിയൎക്കു യോഗ്യമായിട്ടുള്ള ചതുരശാലയെ വിധിക്കുന്നു.

പൎയ്യന്തം ധ്വജമാദധീത ബഹിര-
ന്തഃ പത്രമാനം തഥാ
തുല്യാതാനവിതാനമങ്കണമഥോ
ദിക്ഷൂത്തരാഭ്യന്തരം
തത്തുല്യശ്രയുജോത്ഥകോണചതുര-
ശ്രേഷൂത്തരാന്തൎദ്ധ്വജം
യുക്ത്യാചോത്തരവിസ്തൃതിം 'ചതുരശാ-
ലാ'കല്പനേ ഭൂഭുജാം.
എന്നു

വ്യാ—രാജാക്കന്മാൎക്കു യോഗ്യമായ 'ചതുരശാല' ഉണ്ടാക്കുമ്പോൾ, പുറത്തെ ഉത്തരത്തിന്റെ പുറത്തെ ചുററും, അകത്തെ അങ്കണോത്തരത്തിന്റെ അകത്തെ ചുററും, അകത്തേയും പുറത്തേയും പത്രമാനപ്പുറവും, ധ്വജയോനിയായിരിക്കണം. അങ്കണം സമചതുരശ്രമായിരിക്കണം. പിന്നെ ദിഗ്ഗൃഹങ്ങളുടേയും, സമചതുരശ്രങ്ങളായ കോൺഗൃഹങ്ങളുടേയും ഉത്തരത്തിന്റെ ഉള്ളുചുററും ധ്വജയോനിയായി വരണം. ഇപ്രകാരമെല്ലാം ചേൎന്നു വരത്തക്കവണ്ണം യുക്തികൊണ്ടു ഉത്തരവിസ്താരത്തേയും കല്പിക്കണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മേൽപറഞ്ഞ പ്രകാരം ചതുരശാലയുടെ കണക്കുണ്ടാകുവാൻ എളുപ്പത്തിലുള്ള ഒരു ക്രിയാമാൎഗ്ഗത്തെ പറയുന്നു.

മാനാൽ ബാഹ്യാന്നിജേഷ്ടാദ്രഹയതുമിതിമാ-
ഭ്യന്തരീം ശേഷമാനാൽ
കോണാബ്ധ്യശ്രാദഥോഭ്യൽ ഭുജമപി ശിതധീ-
രഷ്ടനിഘ്നം വിജഹ്യാൽ

തദ്വ്യഷാട്ടത്തരാണാമപി ജനയതു വി
ഷ്കുംഭമഷ്ടാംശതോട്ടമ്യ-
ന്യാപശ്യന്തായതാന്യാകലയതു ച ചതുർ-
ട്ടിക്ഷു ബാഹ്യാന്തരാണി.

ഏതൊ

വ്യാ—തങ്ങൾക്ക് ഇഷ്ടമായിട്ടും ഏകയോനിയായിട്ടും അകത്തെ ചുററും പുറത്തെ ചുററും നിശ്ചയിച്ചാൽ പുറത്തെ ചുററിൽനിന്ന് അകത്തെ ചുററിനെ കളയണം. ശേഷമുള്ള സംഖ്യയിൽനിന്നു സമചതുരശ്രമായ കോൺഗ്രഹത്തിന്റെ ഉള്ളിൽ ഏകയോനിയായി കല്പിച്ചിരിക്കുന്ന ചുററിന്റെ നാലൊന്നായ ഭുജയെ എട്ടിൽ പെരുക്കിയാലുണ്ടാകുന്ന സംഖ്യയേയും കളയണം. ശേഷിച്ച സംഖ്യയെ പതിനാറിൽ ഹരിച്ചാൽ ഒരംശംകൊണ്ട് ഉത്തരങ്ങളുടെ വീതിയെ കല്പിക്കണം. ആ ഉത്തരങ്ങളെല്ലാം പുറത്തോട്ടപുറംവരെ എത്തത്തക്കവണ്ണം നീളം സമമായിത്തീർത്ത് അകത്തേയും പുറത്തേയും ഉത്തരങ്ങളെ തമ്മിൽ വിധിപ്രകാരം വെട്ടിക്കവരിച്ചുകൊൾകയും വേണം.

ഇനി ഇതിൻപ്രകാരം ചില ചതുരശാലകളുടെ കണക്കുകളെ ഉദാഹരിച്ചുകാണിക്കാം. ഇവിടെ എണ്പത്തുകോൽ എട്ടുവിരൽ പുറത്തെ ഉത്തരച്ചുററ്; നാല്പത്തുമൂന്നുകോൽ അകത്തെ ഉത്തരച്ചുററ്. ഈ അകത്തെ ചുററിനെ പുറത്തെ ചുററിൽനിന്നു വാങ്ങിയാൽ ശേഷം മുപ്പത്തേഴുകോൽ എട്ടുവിരൽ; അതിന്റെ അഷ്ടാംശം നാലുകോൽ പതിനാറുവിരൽ; ഇതു കെട്ടുകളുടെ ഉത്തരപ്പുറവിസ്താരമാകുന്നു. ഇതിനെ ചതുരശ്രമാക്കുമ്പോൾ പതിനെട്ടുകോൽ പതിനാറുവിരൽ; ഇതു കോൺഗ്രഹങ്ങളുടെ പുറത്തെ ചുററാകുന്നു; അകത്തെ ചുററ് ഏകയോനിയായി വരേണമെങ്കിൽ ഈ പുറത്തെ ചുററിനോട് ഒാട്ടത്ത ഏകയോനിയായിട്ടുള്ള കണക്കു പതിനാറുകോൽ എട്ടുവിരൽ ആണല്ലോ; ഇങ്ങനെ ബുദ്ധികൊണ്ട് ഊഹിച്ചെടുത്ത് അതിനെ അകത്തെ ചുററെന്നു

കല്പിച്ച്, അതിന്റെ നാലൊന്നായ ഭുജ നാലു കോൽ രണ്ടു വിരൽ ഉള്ളതിനെ എട്ടിൽ പെരുക്കിയാൽ മുപ്പത്തിരുകോലേ പതിനാറു വിരൽ; ഇതിനെ, മുമ്പേ പുറച്ചുററിൽനിന്ന് അകച്ചുററു വാങ്ങിശ്ശേഷിച്ചിരിക്കുന്ന മുപ്പത്തേഴുകോൽ എട്ടുവിരലിൽനിന്നു കളഞ്ഞാൽ ശേഷം നാലു കോൽ പതിനാറു വിരൽ ഉണ്ടാകും; അതിനെ പതിനാറിൽ ഹരിച്ചാൽ ഒരംശം ഏഴു വിരൽ; അതു് ഇവിടെ ഉത്തരവിസ്താരമാകുന്നു. ഇതിന്ന് ഒക്കെയുള്ള പുറത്തെ ഉത്തരത്തിനും ഇരുപത്തു കോൽ രണ്ടു വിരലിൽനിന്നു, കോൺഗൃഹങ്ങൾ രണ്ടിന്റെയും കൂടി ഉത്തരപ്പുറം ഒമ്പതുകോൽ എട്ടുവിരൽ ഉള്ളതു കളഞ്ഞാൽ ശേഷം പത്തു കോൽ പതിനെട്ടു വിരൽ; അതു ദിഗ്ഗൃഹങ്ങളുടെ ഉത്തരത്തിന്റെ ഉള്ളിൽ വരുന്ന ദീർഘമാകുന്നു; വിസ്താരം കോൺഗൃഹങ്ങളുടെ ഉള്ളിലെ ഭുജയായ നാലു കോൽ രണ്ടു വിരൽ തന്നെ. ഈ ദീർഘവിസ്താരങ്ങൾ കൂട്ടി ഇരട്ടിച്ചാൽ ഇരുപത്തൊമ്പതു കോൽ പതിനാറു വിരൽ; അതു ദിഗ്ഗൃഹങ്ങളുടെ ഉള്ളിലെ ചുററാകുന്നു. ഇവിടെ പുറത്തെ പര്യന്തവും അങ്കണവും ദിഗ്ഗൃഹങ്ങളുടേയും കോൺഗൃഹങ്ങളുടേയും ഉള്ളിലെ ചുററും എല്ലാം ധ്വജയോനിയായി വരികയും ചെയ്തു.

ഇനി ഇതിലും വലുതായിട്ടു വേറെ ഒരു ചതുരശാലയുടെ കണക്കുംകൂടി ഉദാഹരിക്കാം. പുറത്തെ ഉത്തരപ്പുറം ചതുരശ്രം കോൽ ൨൩ വിരൽ ൨൰൮ പര്യന്തം ചുററുകോൽ ൱൨ വിരൽ ൩; ധ്വജയോനി; അങ്കണം ചതുരശ്രം കോൽ ൱൪ വിരൽ ൨൰൮ ചുററുകോൽ ൭൩ വിരൽ ൩; ധ്വജയോനി; കോൺഗൃഹങ്ങളുടെ ഉള്ള ചതുരശ്രം കോൽ ൩ വിരൽ ൨൮ ചുററുകോൽ ൨൪ വിരൽ ൩; ധ്വജയോനി; ദിഗ്ഗൃഹങ്ങളുടെ ഉള്ളദീർഘം കോൽ ൱൪ വിരൽ ൨ വിസ്താരം കോൽ ൩ വിരൽ ൨; ചുററുകോൽ ൪൦ വിരൽ ൩. ധ്വജയോനി; ഉത്തരവിസ്താരം വിരൽ ൱൱. ഇങ്ങനെ പല പ്രകാരത്തിലും


ചതുരശ്ശാല
കിഴക്കു്
മൂററം
സൂത്രം
മൂററസ്സൂത്രം
കിഴക്കിനി
പടിഞ്ഞാററിനി
കുഴിയങ്കണം
സമചതുരം
ഉത്തരവീതി
വിരൽ

# ഭിന്നത്ര്യശ്ര ശാലാ

കിഴക്ക്



ചതുരശാലകളെ കല്പിക്കാം. അവയിൽ അവിടവിടത്തെ ആവശ്യത്തിന്നു തക്കവണ്ണമുള്ളവയെ ഔചിത്യംപോലെ എടുത്തുകൊൾക.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു സമചതുരശ്രശാലയെ വിധിക്കുന്നു.

കൃത്വാ ബാഹ്യാന്തരമിതിമിമാ-
  മുക്തകൢപ്ത്യാ തതോദ്വ്യാ
ദിക്കോണാദ്യൈർഗൃഹപരിമിതിം
  യോനിഭേദോപപന്നാം
കൢപ്ത്വാ യുക്ത്യാ മിതിഷു കുശല-
  സ്ഥാപതിർഗത്യനൂനാം ച
പ്രാഗ്വന്മധ്യേങ്കണവിലസിതാം
  സംതു തുല്യാശ്രശാലാം. ഫരെച്ച

വ്യാ— പുറത്തെ ഉത്തരപ്പുറവും, അങ്കണവും മുൻപറഞ്ഞ പ്രകാരംതന്നെ ധ്വജയോനിയായിട്ടും, ദിഗ്ഗൃഹങ്ങളേയും കോൺഗൃഹങ്ങളേയും അതാതിന്നു വിധിച്ചിട്ടുള്ള യോനിഭേദത്തോടും ഗമനത്തോടും കൂടിയവയായിട്ടും, ഗൃഹങ്ങളെ നിർമ്മിക്കുന്നതിൽ സമർത്ഥനായ ശില്പി യുക്തികൊണ്ടു കല്പിക്കണം. എന്നാൽ അതു തുല്യാശ്രശാലയായി ഭവിക്കും. "പ്രാഗ്വന്മധ്യേങ്കണവിലസിതാം" എന്ന വിശേഷണംകൊണ്ട്, ഇതിന്നടുത്തു മുമ്പിൽ വിധിച്ചിട്ടുള്ള 'ചതുരശാല'യിൽ "തുല്യാതാനവിതാനമങ്കണം" എന്നു പറഞ്ഞിട്ടുള്ളപ്രകാരം അങ്കണം ദൈർഘ്യായാമമില്ലാതെ സമചതുരശ്രമായിരിക്കണമെന്നു സിദ്ധമാകുന്നു.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു മിശ്രചതുരശ്രശാലയെ വിധിക്കുന്നു.

കേതുസ്ഥാനി ച കോണഗാനി നിജയോ-
  ന്യാഢ്യാനി ദിങ്മന്ദിരാ-
ണ്യന്തസ്ഥധ്വജയോനികാങ്കണശിരാ-
  നീത സ്വമധ്യാനി ച

പൎയ്യന്തേ ബഹിരന്തശ്ചതുൎദ്വയേ
തൽപത്രമാനം തഥാ
കേതുസ്ഥാന്യഥ നേഷ്യതേ ദ്വിജഗൃഹേ
സാ മിശ്രചതുശ്ശ്രകാ. ൧൦൯

വ്യാ—കോൺഗൃഹങ്ങൾ ധ്വജയോനിയായിട്ടും, ദിഗ്ഗൃഹങ്ങൾ തന്റെതന്റെ യോനികളോടുകൂടിയവയായിട്ടും, ധ്വജയോനിയായിട്ടു കല്പിക്കപ്പെട്ടിരിക്കുന്ന അങ്കണത്തിന്റെ മദ്ധ്യസൂത്രത്തിൽനിന്നു തന്റെ തന്റെ ഗമനം അനുസരിച്ചു മാററപ്പെട്ടിരിക്കുന്ന മദ്ധ്യസൂത്രങ്ങളോടുകൂടിയവയായിട്ടും, പുറത്തേയും അകത്തേയും ഉത്തരപ്പുറമായ പൎയ്യന്തങ്ങളും അവയുടെ പത്രമാനങ്ങളും ധ്വജയോനിയായിട്ടും ഉണ്ടാക്കപ്പെടുന്നതു 'മിശ്രചതുശ്ശ്രശാല'യാകുന്നു. അതു ബ്രാഹ്മണൎക്കു കൊള്ളരുതു്.

ഇതുവരെ ഇവിടെ പ്രസ്താവിച്ച അഞ്ചുവിധം ശാലകളെപ്പററി ഇതരഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള പ്രമാണശ്ലോകങ്ങളെക്കൂടി എടുത്തു കാണിക്കുന്നതു, സന്ദേഹപരിഹാരത്തിനും സംവാദംകൊണ്ടു് അഭിപ്രായസ്ഥിരീകരണത്തിനും ആവശ്യമാകയാൽ അങ്ങനെ ചെയ്യുന്നു.

"മാനവാനാം ഗൃഹാഃ പ്രോക്താ വസവസ്തേ കകുബ്ഗതാഃ
സംസ്ഥാനഭേദേന തേ ജ്ഞേയാഃ പഞ്ചധാ സ്യുഃ പ്രമാണതഃ ൧
സ്വയോനിവ്യാസഗതയോ ദിഗ്വിദിക്ഷു ച സംസ്ഥിതാഃ
ഭിന്ന(1)ശാലാ' ച സാ ജ്ഞേയാ മനുജാനാം ശുഭപ്രദാ. ൨
ദിഗ്വിദിക്ഷേകയോനിസ്ഥാ പൎയ്യന്തേന തഥൈവ ച
ജ്ഞേയാ 'ചതുര(2)ശാലേ'തി ശില്പശാസ്ത്രനിദൎശിഭിഃ. ൩
ഇഷ്ടദിഗ്യോനിയുക്താ ച പൎയ്യന്തൈകലക്ഷണാ
സമചതുശ്ശ്രകാ ജ്ഞേയാ 'ഏക(3)ശാലാ'ഥവായതാ. ൪
ശൂദ്രാദിസ്മൃതികാദീനാം പ്രവേശസ്പൃഷ്ടിസംഭവാൽ
ഏകശാലായനേ തേ ദ്വേ ച വൎജ്ജയേൽ ഭൂസുരാലയേ. ൫

(10)





കിഴക്ക്
ഏകശാലാ
ഉപപീഠം
ഉപപീഠം
2-0
14
9-22
3
2-0
2-8
3-20
2-0
10—18
2-0
4-2
2-8
12
9-8
9-10
11-2
2 7
2-0
11 0
4-12
2-8
2-8
16

ഗജഃ കോണേഷു പൎയ്യന്തേ ദിക്ഷു ദിങ്മാനദേകോഃ
നാമ്നാ 'ത്ര്യശ്രു(4)ഭിന്നാം' യാ നേഷ്ടാ വിപ്രാലയേഽപി സാ. ൫
ദിക്ഷു സ്വയോനിസംയുക്താസ്സ്വവ്യാസഗതയസ്തഥാ
കോണേഷു തദ്യോനിയുതാഃ പൎയ്യന്തം ധ്വജയോനികം ൬
'ഭിന്ന(5)ത്ര്യശ്രകം' നാമ്നാ സാ വിപ്രസ്യാപി സമ്മതാ
ഭിന്നശാലാ ഹി വൎണ്ണാനാം സൎവ്വേഷാം ശുഭകാരിണീ. ൭

(വാസ്തുവിദ്യാ.)

---

“ചതുൎണ്ണാമപി ഗേഹാനാം മദ്ധ്യസ്ഥം ചാങ്കണോത്തരം
ദീൎഘാ ഭവേയുസ്തൽഗേഹം ചതുശ്ശാലമിതീരിതം. ൧
തൽ പഞ്ചധാ പ്രമാണേന വിദുശ്ശില്പവിശാരദാഃ
ത്രയാണാം തു മുഖായാമമുക്തം നൈവാന്യയോൎദ്വയോഃ. ൨

* * * * * * * *

നാഹം ദീൎഘം വിശാലം ച ചതുൎണ്ണാം വേശ്മനാം സമം
അന്തൎയ്യാനം ഭവേത്തേഷാമന്തരാളം ന വിദ്യതേ. ൩
ദിഗ്വിദിക്ഷു ച ഗേഹാനാം ധ്വജയോനിഃ പ്രശസ്യതേ.
മുഖായാമം വിനൈവൈതൽ 'ചതു(1)ശ്ശാലം' നിഗദ്യതേ. ൪
സ്വയോനിവ്യാസഗതയോ ദിഗ്വിദിക്ഷു ച സംസ്ഥിതാഃ
'ഭിന്ന(2)ശാലാ' ഹി സാ പ്രോക്താ മനുജാനാം ശുഭപ്രദാ. ൫
ദിക്ഷ്വേവമേവ കോണേഷു മിഥോ ബദ്ധാശ്ചതുൎഷ്വപി
സംപ്രോക്താ ശില്പശാസ്ത്രേഷു 'ഭിന്ന(8)ത്ര്യശ്ര'സംജ്ഞിതാ.
അന്തരാളം വിനാ ചൈവ 'ഏക(4)ശാലേ'തി കഥ്യതേ
അന്തരാളവിഹീനത്വാന്നേഷ്ടാ വിപ്രാലയേഽപി സാ. ൬
സ്വസ്വയോന്യന്വിതാ ശാലാ ദിക്ഷു കോണേഷു ച ധ്വജഃ
സാ തു 'ത്ര്യശ്ര(5)ഭിന്നാ'ഖ്യാ ദ്വിജാനാം ച ശുഭപ്രദാ. ൭”

(മനുഷ്യാലയലക്ഷണം)

"ശേഷം നാലും മദ്ധ്യതോ മുററവും ചേ-
ർന്നിട്ടുണ്ടാകിൽ പേർ ചതുശ്ശാലമസ്യ
പേരുണ്ടഞ്ചാകാരഭേദേന തേഷാം
വേണം മൂന്നിന്നും മുഖ്യായാമമത്ര. ൧

* * * * *

നാഷം ദീർഘം വിശാലം സദൃശമിവിടെ നാ-
ലാലയഞ്ഞർക്കമെല്ലാം-
മൊന്നത്രേ യോനി കോണാലയവുമത്ര ധ്വജം
തന്നെയെന്നാശ്രിക്കിൽ
വിസ്താരം ദീർഘമെല്ലാമിതിനിഹ പദയോ-
ന്ന്യാന്തരാളങ്ങളില്ല-
ങ്ങുള്ളിന്നത്രേ കണക്കം പ്രഥിത് ചതുര(1)ശാ-
ലം മുഖായാമവും ന. ൨

തന്റെ തന്റെ യോനി, ദീർഘം, വിശാലം
ഗത്യാദ്യെല്ലാം പൂണ്ടു തത്തദ്ദിശാസു
വേറെ വേറെ നില്ക്കിൽ നാലെട്ടതാൻചേൽ
മർത്ത്യാനാം സാ 'ഭിന്ന(2)ശാലാ' പ്രസിദ്ധാ. ൩

കൂട്ടിക്കെട്ടു കോണു നാലും
ഭിന്നശാലയ്ക്കതിന്നുപേർ
'ഭിന്ന(8)ശാലോത്ഥതുശ്ശ്ര-
ശാലയെന്നു ശുഭം നൂനം. ൪

മുഖായാമങ്ങളിട്ടിട്ട-
ങ്ങിവണ്ണം പണിയാകിലും
ഇല്ലന്തരാളമെന്നാകി-
'ലേക(4)ശാല'യതായത്തു്. ൫

കോൺനാലും ധ്വജയോന്യുത്ഥം
സ്വസ്വയോനിദിശാഗതേ

'ത്ര്യശ്ര(5)ശാലയിൽ ഭിന്ന-
ശാലാ' വൈശ്യന്നു നന്നിതു്. ൯

ഏകശാല, ചതുരശ്രശാലയും
ബ്രാഹ്മണന്നുചിതമല്ല കേവലം
അന്തരാളരഹിതത്വഹേതുനാ
തീണ്ടലൊന്നിലുള്ളവാകിലെങ്ങുമാം."

(ഭാഷാശില്പിരത്നം.)

---

"ശാലാ പഞ്ചവിധം പ്രോക്താ
മലനാട്ടിന്നു ചേന്നതു്
മററുള്ള ദേശമൊക്കെക്കും
ഗ്രാമാദ്യേഷൂക്തവർത്മനാ. ൧

'ഭിന്ന(1)ശാലാ' ച വിപ്രന്നു
'ത്ര്യ(2)ശ്രം' ക്ഷത്രിയന്നതാം
വിശാം 'ത്ര്യശ്ര(3)ഭിന്നാ'സ്യാ-
'ദേക(4)ശാലാ' ഹി പാദജേ. ൨

നാനാജനേ ചതുർഭിന്നേ
'ഭിന്ന(5)ത്ര്യശ്ര'ശാലയാം
സാധാരണമിദം പ്രാഹുഃ
സർവ്വജാത്യർഹകം ദ്വിജാഃ. ൩

ഭിന്നശാലകൾ കോൺതൊട്ടി
കെട്ടി ബാഹ്യസമം യുതം
അന്തരാളങ്ങളാം നാലല്ലോ
വന്നീടുന്നു ഭിന്നശാലകേ. ൪

അന്തരാളങ്ങളില്ലല്ലോ
ചതുശ്ശാലയ്ക്കു നിർണ്ണയം
ഏകശാലയ്ക്കുമവ്വണ്ണം
വിധിച്ചു കാശ്യപൻ മുനി. ൫

ഭിന്ന(1)ശാലയ്ക്കു കൊള്ളേണം
തന്റെ തന്റെ ദിശാസു ച
വെവ്വേറെതന്നെ നിന്നിട്ടു
നീക്കേണം വാമതോംഗുലാൻ. ൬

അങ്കണോത്തരസീമയ്ക്കു
നീക്കേണം ഭിന്നശാലകേ
യോനിതന്റെ വീതിവീമ-
മങ്കണാദിൻ പുരോക്തവൽ. ൭

അങ്കണത്തിന്റെ മാനത്തെ-
ക്കളവു പരിയന്തകേ
വീതിയെക്കളയാമെട്ടിൽ
പെരുക്കി,ശ്ശേഷമുത്തരം. ൮

ഉത്തരം ഷോഡശാംശത്താൽ
കൊള്ളു 'ചതുശ്ശാല'കേ
(ഗൃഹങ്ങൾക്കു കണക്കുകളിൽ)
വിസ്താരം പദയോനിയാൽ. ൯

'ത്ര്യശ്രഭിന്നശാല'യ്ക്കു
സ്വസ്വദിഗ്ഗതയോനിയും
അന്തരാളം വിനാ കൊള്ളാ-
'മേകശാല'യതായതു്. ൧൦

അങ്കണം പൂർവ്വവൽകൊണ്ടു
സ്വസ്വദിഗ്ഗതയോനിയും
ഏടക്കെട്ടന്തരാളം ച
സംയുതം 'ഭിന്ന(5)മിശ്ര'കേ. ൧൧

(മാനവവാസ്തുലക്ഷണം.)

അവ — ഇനി ഒരു ശ്ലോകംകൊണ്ടു് അങ്കണത്തിൽനിന്നു പോകുവാനും ഉള്ള വലിയ ഇടക്കെട്ടുവാതിൽ വയ്ക്കാനുള്ള വിധിയെ പറയുന്നു.

കക്ഷ്യാൽ പ്രാങ്കണതോ ഗൃഹാംഗമകൃതേ
    ദ്വാരം മഹൽ പാട്ടകേ
ഹസ്തൈസ്സപ്താംഗുലകൈഃ പ്രകല്പിതശുഭാ
    യാദ്യഗ്രരുദ്ധോത്തരം
സ്വായാമപ്രവിഭക്തരുദ്രദശന-
    ഭേദാംശവിസ്താരത
ദ്വിസ്താരാർദ്ധഘനാംഘ്രിയുഗ്മവിലസ-
    ന്മംഗല്യപട്ട്യാദികം. ൱൩൦

വ്യാ:— അങ്കണത്തിൽ നിന്നു പോകയും വരികയും ചെയ്യുന്നതിനുള്ള വലിയ വാതിൽ, ഉപപീഠത്തിന്മേൽ ശാലകളുടെ പാട്ടകം കെട്ടി അതിന്മേൽ വക്കണം. അതിനെ കോലുകൊണ്ടോ വിരൽകൊണ്ടോ ഇഷ്ടംപോലെ, ആയാധിക്യം മുതലായ ഗുണങ്ങളും കല്പിച്ച്, അഗ്രം ഉത്തരത്തിന്മേൽ കയറിയിരിക്കത്തക്കവണ്ണം ഉണ്ടാക്കണം. ആ ദ്വാരത്തിന്റെ കാലുകൾക്ക് (കട്ടിളക്കാലുകൾക്ക്) തന്റെ നീളത്തെ, പതിനൊന്നോ പത്തോ ഒമ്പതോ എട്ടോ ആയിട്ടംശിച്ച് ഒരംശം വീതിയും, ആ വീതിയിൽ പാതി കനവും, ഉണ്ടായിരിക്കണം. ആക്കട്ടിളയുടെ മേൽപ്പടിക്കുമേൽ മംഗലപ്പലക മുതലായ അലങ്കാരങ്ങളും പണിചെയ്തിരിക്കണം.

അവ:— ഇനി ഒരു ശ്ലോകംകൊണ്ടു പടിപ്പുരകളുടെ സ്ഥാനങ്ങളെ വിധിക്കുന്നു.

ദണ്ഡാൻ പ്രാങ്കണമധ്യതോऽബ്ധിശരഷട്-
    സപ്താദിസംഖ്യാൻ വ്യതി-
ത്യാദ്ധ്യാദഥ പൌഷ്ണദന്തികപദേ
    ദ്വാരം പ്രചാരോചിതം
ഭല്ലാടേന്ദ്രഗൃഹക്ഷതേഷ്വപി മഹാ-
    ദ്വാരാന്യപദ്വാരകാ-
ണ്യഷ്ടാശാസു ദശാതികേഷു പരിതഃ
    പർജ്ജന്യകാദേഷ്വപി. ൱൩൧

(പഞ്ചാശികാ)

വ്യാ—ഗൃഹത്തിന്റെ അങ്കണമദ്ധ്യത്തിൽനിന്നു നാല്, അഞ്ച്, ആറ്, ഏഴ, മുതലായ ദണ്ഡുകൾ (പാമ്പിന്റെ വലിപ്പത്തിനു തക്കവണ്ണം) കഴിച്ചു സഞ്ചാരയോഗ്യമായ പടിപ്പുരയുണ്ടാക്കാം. അതു ഗോപുരങ്ങൾപോലെ മഹാദ്വാരങ്ങളായിട്ടാക്കുകയും ചെയ്യാം. പടിവയ്ക്കുന്നതു പടിഞ്ഞാട്ടാണെങ്കിൽ നേരേ പടിഞ്ഞാറിനടുത്തു തെക്കേതായ പുഷ്പദന്തപദത്തിലും, വടക്കോട്ടാണെങ്കിൽ നേരെ വടക്കിനടുത്തു പടിഞ്ഞാറേതായ ഭല്ലാടപദത്തിലും, കിഴക്കോട്ടാണെങ്കിൽ നേരേ കിഴക്കിനടുത്തു വടക്കേതായ മഹേന്ദ്രപദത്തിലും, തെക്കോട്ടാണെങ്കിൽ നേരേ തെക്കിനടുത്തു കിഴക്കേതായ ഗൃഹക്ഷതപദത്തിലും ആയിരിക്കണം. പിന്നെ ഓരോ ദിക്കിലേക്ക് ഈരണ്ടുവീതം നാലുഭാഗത്തുംകൂടി എട്ടു ചെറുപടികളുമുണ്ടാക്കാം. അവ, അഗ്നികോണിന് അടുത്തു വടക്കേതായ 'ഭൃശ'പദം മുതലായി ഈശകോണിന് അടുത്തു തെക്കേതായ പർജ്ജന്യപദം വരെ ഉള്ള പദങ്ങളിലായിരിക്കുന്നു. ഈ ഉപദ്വാരങ്ങൾ വയ്ക്കാനുള്ള പദങ്ങളെ 'മാനവവാസ്തുലക്ഷണം' എന്ന ഗ്രന്ഥത്തിൽ താഴെ പറയുന്ന പ്രകാരം വ്യക്തമായിപ്പറഞ്ഞിരിക്കുന്നു.

"ഭൃശങ്കലും പൂഷ്ണി ച ഭൃംഗരാജേ
ദൌവാരികേ ശോഷപദേ ച നാഗേ
ദിതൌ തു പർജ്ജന്യപദേ ചമപ്പൂ
ദ്വാരങ്ങളെട്ടും ചെറുതാക്കിവേണം."

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മുമ്പിൽ വിധിച്ച ശാലകളിൽ ഇന്നതു് ഇന്ന ഉപയോഗത്തിനെന്നു പറയുന്നു.

പ്രാച്യാമഗ്നിസമർച്ചനാദികമുദീ
    ചീനേ കുടുംബാദികം
വ്യത്യസ്യ പ്രകരോതു വാ ദ്വയമിദം
    ശയ്യേടതിഥിപ്രീണനം

പാശ്ചാത്യേ ധനസന്നിധാപനമഥോ
പാന്ഥം വിപശ്ചസ്യ വാ
ശേഷാഃസ്തു തയോസ്ത്രയോശ്ശയനവി-
ദ്യാഭ്യാസനം ചാരചരൽ. ൧൩൨

വ്യാ—കിഴക്കിനിയിൽ ഔപാസനം അഗ്നിഹോത്രം മുതലായ ദേവപൂജകളും, വടക്കിനിയിൽ സ്ത്രീകൾ കുട്ടികൾ മുതലായവരുടെ വാസവും ചെയ്യാം. ഇവ രണ്ടും പരസ്പരം മാറിയും ചെയ്യാം. തെക്കിനിയിൽ അതിഥിസൽക്കാരവും, പടിഞ്ഞാററിനിയിൽ ധനം വച്ചു സൂക്ഷിക്കയും ചെയ്യാം. തെക്കിനിയുടേയും പടിഞ്ഞാററിനിയുടേയും നടുവിലുള്ള ദിഗ്ഗൃഹങ്ങളിലേക്കാണ് ഇവിടെ പറഞ്ഞത്. ആ രണ്ടു കെട്ടുകളുടേയും കോൺഗൃഹങ്ങളായിട്ടുള്ള ശേഷിച്ച ഭാഗങ്ങളിൽ ശയനവും വിദ്യാഭ്യാസവും ചെയ്യാം. മലയാളബ്രാഹ്മണഗൃഹങ്ങളിൽ മിക്കതിലും ഇങ്ങനെതന്നെ നടന്നുവരികയും ചെയ്യുന്നു.

അവ—ഇനി എതാനും ശ്ലോകങ്ങളെക്കൊണ്ട് ഉപഗൃഹങ്ങളുണ്ടാക്കുവാനുള്ള സ്ഥാനങ്ങളെ വിധിക്കുന്നു. അവിടെ മുമ്പിൽത്തന്നെ ചെറിയ പറമ്പുകളിൽ പുര പണിയേണ്ടിവരുമ്പോൾ അതിലേക്കു വേണ്ടി ഒരു വിശേഷവിധി പറയുന്നു.

കൃത്വാ ദിങ്നവനാഗവർഗ്ഗപദഭി-
ന്നാം ക്ഷേത്രകേദാരഗാം
രഷ്ട്യംശോരുചിത്രദിഗ്ഭിരമിതഃ
കന്താം പ്രാങ്കണം മദ്ധ്യതഃ
ശാലാഃ പങ്ക്തിയുജാശ്ചകാദികളുഷ-
സ്തൽബാഹ്യതസ്തൽബഹി-
ർഗ്ഗോഷ്ഠോലൂഖലവേശ്മകാദിചിലസൽ
പങ്ക്ത്യാവൃതം കല്പയേൽ. ൧൩൩

വ്യാപുര പണിചെയ്യാനുള്ള പറമ്പു ചെറുതാണെങ്കിൽ അതിനെ ഇരുപതോ എണ്പത്തൊന്നോ അറുപത്തുനാലോ ഖണ്ഡമായി കല്പിച്ച് അവയിൽ നടുവിൽ വരുന്ന ബ്രഹ്മപദത്തെ അങ്കണമാക്കണം. ഒരുനൂറു പദമായി കല്പിച്ചാൽ പതിനാറു ഖണ്ഡം ബ്രഹ്മപദം. എണ്പത്തൊന്നു പദമായാൽ ഒമ്പതു ഖണ്ഡം ബ്രഹ്മപദം. അറുപത്തുനാലായാൽ നാലു ഖണ്ഡം ബ്രഹ്മപദം. അതിന്റെ പുറമേയുള്ള രണ്ടു വരികളിൽ ആര്യകാദിദേവതമാരുടെ പദങ്ങളെക്കൊണ്ടു ശാലകളെ ഉണ്ടാക്കണം. അതിന്റെ പുറമേ ഒരു വരിയുള്ളതിൽ തൊഴുത്ത് ഉരൽപ്പുര മുതലായ ഉപഗൃഹങ്ങളും പ്രധാനഗൃഹത്തിന്നു ചുററുപാടും ഉണ്ടാക്കണം.

ഇവിടെ പ്രസംഗവശാൽ പറമ്പിൽ പുരയ്ക്കു സ്ഥാനനിർണ്ണയം ചെയ്യുന്ന വിഷയത്തെക്കുറിച്ച് അല്പം പറയേണ്ടതുണ്ട്. വീഥിപ്രധാനമെന്നും, പദപ്രധാനമെന്നും, വാസ്തുകല്പനത്തിൽ രണ്ടു മതങ്ങളുണ്ട്; 'മയമതം' 'വാസ്തുവിദ്യ' ഈ ഗ്രന്ഥങ്ങളിൽ പദപ്രധാനമായിട്ടുള്ള വിധിയാണ കാണുന്നത്. പറമ്പിന്റെ ഉച്ചനീചത്വങ്ങളെക്കൊണ്ടു വാസ്തുവിദ്യയിൽ പറയുന്ന ഒരു വീഥീകല്പന വേറെ ഒരു മാതിരിയാണ്; 'നന്ദപന്ദപുടേ' എന്ന് ഈ ഗ്രന്ഥത്തിൽ ഉള്ള ജാതിയല്ല; 'മയമതം' എന്ന ഗ്രന്ഥത്തിൽ പദകല്പനം പലവിധത്തിൽ പറയുന്നു. ഒന്നുമുതൽ മുപ്പത്തുരണ്ടിന്റെ വർഗ്ഗമായ ആയിരത്തിരുപത്തുനാലുവരെ പദങ്ങളുണ്ടെന്നാണ് ആ ആചാര്യന്റെ മതം. അറുപത്തുനാലും എണ്പത്തൊന്നും ആയിട്ടുള്ള പദകല്പനം മിക്ക ഗ്രന്ഥകാരന്മാരും സമ്മതമാണ്. എന്നാൽ 'നന്ദപന്ദപുടേനവാവൃതിതയാ' എന്ന ശ്ലോകപ്രകാരം ഈ ഗ്രന്ഥകാരൻ ചെയ്യുന്ന ആവൃതിരൂപമായ വിഥീകല്പനത്തിന്റെ സ്ഥാപകനായ ആചാര്യൻ ആരെന്നു തിട്ടപ്പെടുത്തി പറവാൻ തരമില്ലെങ്കിലും ഈ ഗ്രന്ഥകാരന് അതിൽ ഒരു പ്രത്യേകപ്രതിപത്തിയുണ്ടെന്ന് ആ ഭാഗംകൊണ്ടു കാ

ണാം. ഈവിധം വീഥിവിധിയനുസരിച്ച ഗൃഹനിർമ്മാണം ചെയ്യുമ്പോൾ 'യാവൽകല്പിതമങ്കണം' എന്ന ശ്ലോകത്തിൽ ഉത്തമമായി വിധിച്ചിട്ടുള്ള വീഥിവിസ്താരം അങ്കണദീർഘത്തിൽ ഒന്നരയിരട്ടിയാണ്. അത്രയും വീഥിവിസ്താരം കല്പിക്കേണമെങ്കിൽ പറമ്പു വളരെ വലുതായിരിക്കണം. അങ്ങനെ കല്പിച്ചാൽ ഗൃഹം, ഗണേശവീഥിയിലും ബ്രഹ്മവീഥിയിലുമായിട്ടു കഴിയുകയും ചെയ്യും. 'മദ്ധ്യേ ഗണേശകമലാസനയോശ്ച വിദ്ധ്യാ' എന്ന ശ്ലോകപ്രകാരമുള്ള വിധി ഈ ഉത്തമപക്ഷത്തിലേയ്ക്കുള്ളതാണ്. 'ക്ഷേത്രേതദങ്കണയോർദ്ധ്വ സമ്മിതതതാം' എന്ന വിധി വീഥീപ്രധാനമായ കല്പനയിൽ അധമപക്ഷത്തിലേയ്ക്കുള്ളതാണ്. അപ്പോൾ അഗ്നിവീഥി ഗൃഹത്തിനുള്ളിൽ പെടും. അതിനാൽ പതിനെട്ടു ദണ്ഡു ചതുരശ്രത്തിൽ കുറവായിട്ടുള്ള പറമ്പുകളിൽ സാമാന്യം ചെറിയ ഗൃഹങ്ങൾക്കുകൂടി വീഥീപ്രധാനമായി കല്പിച്ചുണ്ടാക്കുവാൻ പ്രയാസമാകകൊണ്ടു പദപ്രധാനമായിട്ടുള്ള കല്പന തന്നെ അവിടെ ചെയ്യേണ്ടിവരും. അങ്ങനെയുള്ളേടത്തെല്ലാം പറമ്പിനെ നാലായി ഖണ്ഡിച്ച് ഈശാനഖണ്ഡത്തിലോ നിരൃതിഖണ്ഡത്തിലോ മർമ്മവേധംകൂടാതെ ഗൃഹങ്ങൾക്കു സ്ഥാനം കല്പിച്ചുവരുന്നു. ഇങ്ങനെ ഈശാനാദിഖണ്ഡകല്പനയുംകൂടി ശക്യമല്ലാതെ വരുന്ന അവസരത്തിൽ അങ്ങനെയുള്ള അല്പക്ഷേത്രങ്ങളിൽ ഗൃഹങ്ങളുണ്ടാക്കുവാനുള്ള വിധിയാണ് ഇവിടെ 'കൃതാദിങ്നവനാഗവർഗ്ഗപദഭിന്നക്ഷേത്രകേ' എന്ന ശ്ലോകംകൊണ്ടു പറഞ്ഞിരിക്കുന്നതു്. ഇവിടെ 'ക്ഷേത്രകേ' എന്നതിലെ 'ക' പ്രത്യയം അല്പാർത്ഥത്തിൽ ഉള്ളതാണ്. അപ്പോൾ ഈ വിധി അല്പക്ഷേത്രത്തിലേക്കാണെന്നു സിദ്ധമാകുന്നു. ഇവിടെ ഈശാനാദിഖണ്ഡകല്പനയും ആവശ്യമില്ല. പദകല്പനം മാത്രമേ വേണ്ടു. ഈവിധമുള്ള പദകല്പനംപോലും അസാദ്ധ്യമായിട്ടുള്ള അത്യല്പക്ഷേത്രങ്ങളിലും ചിലപ്പോൾ ഗൃഹമുണ്ടാക്കേണ്ടിവരും. അങ്ങ

ന്നെ വരുമ്പോൾ അവിടസ്ഥമുള്ളതാണു', 'ക്ഷേത്രേടല്പേ കപാപി' എന്ന ഇരുപത്താറാം ശ്ലോകപ്രകാരമുള്ള വിധി; അവിടെ പദകല്പനവും വേണ്ടാ; വാസ്തുമദ്ധ്യത്തിൽനിന്നു ഗമനംമാത്രം നീക്കിയാൽ മതി; പറമ്പു വളരെ വലുതാണെങ്കിൽ ഈശാനാദിഖണ്ഡങ്ങളെ പിന്നെയും നാലാക്കി ഈശാനഖണ്ഡത്തിലെ നിരൃതിഖണ്ഡത്തിലോ, നിരൃതിഖണ്ഡത്തിലെ ഈശാനഖണ്ഡത്തിലോ ഗൃഹമുണ്ടാക്കാമെന്നു ഇരുപത്തിനാലാം ശ്ലോകത്തിൽ വിധിച്ചിട്ടുണ്ടു്. ഇതെല്ലാംകൂടി ആലോചിക്കുമ്പോൾ പറമ്പു വലുതായാലും ചെറുതായാലും ഗൃഹകർത്താവിന്റെ ആവശ്യവും ശക്തിയും നോക്കി ഗൃഹങ്ങളുണ്ടാക്കുവാനുള്ള വിധികളെല്ലാം ഗ്രന്ഥകാരന്മാരായ ആചാര്യന്മാർ ചെയ്തിട്ടുണ്ടെന്നും അവയിൽ യോഗ്യായോഗ്യങ്ങളായവയെ നോക്കിയറിഞ്ഞു് വൈചിത്ര്യംപോലെ ചെയ്യേണ്ടതാണെന്നും, അതിനു കാലദേശാവസ്ഥകളുടെ ജ്ഞാനം അത്യാവശ്യമാണെന്നും സ്പഷ്ടമാകുന്നു.

അവ— ഉപഗൃഹവിധിപ്രകരണത്തിൽ, പലവിധത്തിലുള്ള ഉപഗൃഹങ്ങൾ അധികം വേണ്ടതു രാജാക്കന്മാർക്കാകയാൽ ഇവിടെ ഒന്നാമതു രാജധാനിയിലെ വിശേഷത്തെ പറയുന്നു.

മദ്ധ്യേ ബ്രഹ്മഗൃഹം നൃപസ്ഥിതിഗൃഹം
    മിത്രേ വിഹാരോടനിലേ
വ്യായാമോടഗ്ഗ്ളുകേ ധനം ധനപതൌ
    സ്നാനാദി പർജ്ജന്യകേ
ഈശേടപ്പ്വാപൃഥ ഭക്തിസത്മ വരുണേ
    നൃത്താദി ഗാന്ധർവ്വകേ
ശസ്ത്രാഗാരം നിരൃതൌ ഗൃഹക്ഷതപദേ
    ശയ്യാഗൃഹം ഭൃങ്ഗജാം. ഫന്ദ്ര്

(പഞ്ചാശികാ.)

വ്യാ—പുരോഹിതന്മാർ മുതലായ ബ്രാഹ്മണൎക്കുള്ള ഗൃഹം (പള്ളിത്തേവാരക്കെട്ട്) രാജധാനികളുടെ മദ്ധ്യത്തിൽ (അങ്കണത്തിൽ) ഉണ്ടാക്കണം. ബ്രഹ്മപദത്തിന്റെ നേരെ പടിഞ്ഞാറുള്ള മിത്രപദത്തിൽ രാജാവിന്റെ ആസ്ഥാനഗൃഹം (മന്ത്രിമാരോടുകൂടി രാജ്യകാൎയ്യവിചാരം ചെയ്വാനുള്ള ഗൃഹം) നിൎമ്മിക്കണം. വായുകോണിൽ ക്രീഡാഗൃഹം ചമയ്ക്കണം. പുറത്തെ വരിയിൽ നേരെ വടക്കിന്നടുത്ത കിഴക്കേതായ അൎഗ്ഗളപദത്തിൽ വ്യായാമം (ആയുധാഭ്യാസം) ചെയ്യാനുള്ള ശാലയുണ്ടാക്കണം. നേരെ വടക്ക ധനം സൂക്ഷിക്കാനുള്ള (ഭണ്ഡാരപ്പുര) സ്ഥലം പണി ചെയ്യണം. പുറത്തെ വരിയിൽ ഈശാനപദത്തിന്നു തെക്കേതായ പൎജ്ജന്യപദത്തിൽ കുളിപ്പുരയുണ്ടാക്കണം. അതിന്നടുത്തു വടക്കേതായ ഈശാനപദത്തിൽ ദേവാൎച്ചനം (തേവാരം) ചെയ്വാനുള്ള ഗൃഹം പണിയണം. പുറത്തെ വരിയിൽ നേരെ പടിഞ്ഞാറുള്ള വരുണപദത്തിൽ ഭോജനശാല (അഗ്രശാല=ഊട്ടുപുര) തീൎക്കണം. നേരെ തെക്കിന്നടുത്തു പടിഞ്ഞാറുള്ള ഗന്ധൎവ്വപദത്തിൽ നാടകശാല (നാടകം കഥകളി മുതലായതു നടത്തുവാനുള്ള ഗൃഹം) നിൎമ്മിക്കണം. നിരൃതികോണിൽ ആയുധശാലയുണ്ടാക്കണം. പുറത്തെ വരിയിൽ തെക്കിന്നടുത്തു കിഴക്കേതായ ഗൃഹക്ഷതപദത്തിൽ ശയനഗൃഹം നിൎമ്മിക്കണം.

അവ—ഇനി രണ്ടു ശ്ലോകങ്ങൾകൊണ്ടു സാധാരണജനങ്ങളുടെ ഗൃഹങ്ങൾക്കാവശ്യമായ ഉപഗൃഹങ്ങളുടെ സ്ഥാനങ്ങളെ പറയുന്നു.

പൎജ്ജന്യേ പചനാലയം ശിഖിനി വാ
മേഷേ വൃഷേ വാ തഥാ
കൎക്യാൽ ഭുക്തിഗൃഹം തഥൈവ മകര
കുംഭേ ച ധാന്യാലയം

കാന്താന്ത്യാം കള സത്മ നൈരൃതപദേ
ധാന്യാലയം കർക്കടേ
സിംഹേ വാളിതുലാഗതം ധനഗൃഹം
വായൌ തഥോദൂഖലം. എന്നതു

വ്യാ— ഈശകോണിന്നടുത്തു തെക്കേതായ പൎജ്ജന്യപദത്തിലോ അഗ്നികോണിലോ അടുക്കളയും, മേടം കിഴക്കെഭാഗത്തു വടക്കേതായ മേടംരാശിസ്ഥാനത്തോ അതിന്റെ തെക്കേതായ എടവം രാശിസ്ഥാനത്തോ ഊണിനുള്ള ഗൃഹവും; വടക്കെഭാഗത്തു നേരെ വടക്കിനടുത്തു പടിഞ്ഞാറേതായ മകരംരാശിസ്ഥാനത്തോ അതിന്റെ കിഴക്കുള്ള കുംഭംരാശിസ്ഥാനത്തോ സുഖവാസത്തിനുള്ള ഗൃഹവും, നേരെ തെക്കെ യമപദത്തിൽ കളപ്പുരയും, തെക്കെപടിഞ്ഞാറെ കോണിലുള്ള നിരൃതിപദത്തിൽ നെല്ലറ (പത്തായപ്പുര) യും, നേരെ തെക്കെഭാഗത്തിനടുത്തു കിഴക്കുള്ള കൎക്കടരാശിസ്ഥാനത്തോ അതിനടുത്തു പടിഞ്ഞാറേതായ ചിങ്ങംരാശിസ്ഥാനത്തോ നേരെ പടിഞ്ഞാറിനടുത്തു തെക്കേതായ തുലാംരാശിസ്ഥാനത്തോ അതിനടുത്തു വടക്കേതായ വൃശ്ചികംരാശിസ്ഥാനത്തോ ധനം സൂക്ഷിപ്പാനുള്ള ഗൃഹവും, പടിഞ്ഞാറുവടക്കേ കോണിലുള്ള വായുപദത്തിൽ ഉരൽപ്പുരയും ഉണ്ടാക്കാം.

ഗോശാലാ പ്രാക്പ്രതീച്യാമപി ച വിതഥപൂ-
ഷാന്തരാളേ ച ശോഷേ
കുൎയ്യാദ്വാ ദ്വാരപാലസ്യ ച കഥചിദഥോ
പുഷ്പദന്തസ്യ മധ്യേ
കാന്താന്ത്യാം മാഹിഷം മന്ദിരമിഹ വിഹിതം
ചാപി കാൎയ്യം ഗവാം വാ
ഗോശാലാദൌ വിശേഷാൽ ക്ഷയകൃദിതിരാം
വാസ്തുമൎമ്മ ത്രിശൂലം. എന്നതു

വ്യാ...ഗോശാല കിഴക്ക് ഇന്ദ്രപദത്തിലോ പടിഞ്ഞാറു വരുണപദത്തിലോ അഗ്നികോണിന്നടുത്തു പടിഞ്ഞാറേ

തായ പൂഷാവിൻേറയും വിതഥൻേറയും ഇടയിലോ, വായു കോണിന്നടുത്തു തെക്കു മൂന്നാമത്തേതായ ശോഷപദത്തിലോ, നിരൃതികോണിന്നു വടക്കു മൂന്നാമത്തേതായ സുഗ്രീവപദത്തിലോ ഉണ്ടാക്കാം. ഇവിടെ കാളകൾക്കുള്ള തൊഴുത്തു മുഖ്യമാകുന്നു. തെക്കു യമപദത്തിൽ എരുമത്തൊഴുത്തു (പോത്തുകൾക്കും) ണ്ടാക്കാം. ഇവിടെ പശുത്തൊഴുത്തും വയ്യെന്നില്ല. പിന്നെ പശുത്തൊഴുത്ത്, കതിരപ്പന്തി മുതലായവക്കു 'ത്രിശൂലം' എന്ന വാസ്തുമർമ്മം വിശേഷിച്ചും വർജ്ജിക്കണം.

അവ—പ്രസംഗാനുസാരേണ ഗോശാലയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതായ ചില സംഗതികളെ പറയുന്നു.

ക്ഷേത്രസ്യ കോണഗതരജ്ജുമതീത്യയാനം
നേച്ഛന്തി കേചന ഗവാമഖിലാസു ദിക്ഷു
മുഖ്യോ വൃഷോ ന മൃഗരാട് കരണേഷു സിംഹ-
വ്യാഘ്രൌ ച സർപ്പകരണം ശുനിഗർദ്ദഭാദ്യം. ഏന്നു

വ്യാ—പറമ്പിൻെറ കോണുകളിലേക്കു പോകുന്നതായ രജ്ജുസൂത്രങ്ങളെ അതിക്രമിച്ചു, പശുക്കൾ തൊഴുത്തുകളിലേക്കു പോകയും വരികയും ചെയ്യുന്നതു ശുഭമല്ല. എന്നു ചില ആചാര്യന്മാർ വിധിച്ചിരിക്കുന്നു. അതിനാൽ തൊഴുത്തുണ്ടാക്കുമ്പോൾ അതു പ്രത്യേകം നോക്കേണ്ടതാകുന്നു. തൊഴുത്തിന്നു വൃഷയോനി പ്രധാനമാകുന്നു. സിംഹയോനി കൊള്ളരുത്. അതുപോലെ തന്നെ സിംഹം, പുലി, പാമ്പ്, കഴുത, പുഴ, പുള്ള്, പാമ്പ്, നായ്ക്കുറുക്കരി ഇവകരണങ്ങളും വർജ്ജിക്കേണ്ടവയാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു കിണററിൻെറ സ്ഥാനം വിധിക്കുന്നു.

മീനേ കൂപമതീവമുഖ്യമുദിതം
സർവ്വാർത്ഥപുഷ്ടിപ്രദം
മേഷേ ചാപി ഘടേ ച ഭൂതികൃദിദം
നക്രേ വൃഷേടർത്ഥപ്രദം

ആപേ ചൈവമഥാപവത്സകപദേ
മുഖ്യം, തഥൈവേന്ദ്രജിൽ-
കോഷ്ഠേ ദ്വഷ്ടമപാം പദേതു ശുഭദം
നാരിക്ഷയം മാരുതേ. എന്നും

വ്യാ—വടക്കുകിഴക്കേ കോണിലുള്ള മീനരാശിസ്ഥാനത്തു കിണറു പ്രധാനമാകുന്നു. അതു സർവ്വവസ്തുക്കളുടെ സമൃദ്ധിയെ ഉണ്ടാക്കും. ആ കോണിന്നു തെക്കുഭാഗത്തുള്ള മേടംരാശി പദത്തിലും, പടിഞ്ഞാറുള്ള കുംഭരാശിസ്ഥാനത്തും കിണറുണ്ടാക്കിയാലും ഐശ്വര്യപ്രദമാകുന്നു. നേരെ വടക്കുനിന്നു പടിഞ്ഞാറുള്ള മകരംരാശിസ്ഥാനത്തും നേരെ കിഴക്കുനിന്നു തെക്കുഭാഗത്തുള്ള എടവംരാശിസ്ഥാനത്തും കിണറ് അത്ഥപ്രദമാണ്. ബ്രഹ്മപദത്തിന്റെ വടക്കുകിഴക്കേ കോണിൽ കണ്ണസൂത്രത്തിന്റെ ഇരുഭാഗത്തും ദേവമാനുഷപങ്ക്തികളിലായിട്ടു നിൽക്കുന്ന ആപൻ, ആപവത്സൻ എന്ന രണ്ടു പദങ്ങളിൽ കിണറ് അത്യുത്തമമാകുന്നു. അതുപോലെതന്നെ തെക്കുപടിഞ്ഞാറെ കോണിൽ 'ഇന്ദ്രജയൻ' എന്ന പദത്തിലും, നേരെ പടിഞ്ഞാറു വരുണപദത്തിലും കിണറ് ശുഭമായിക്കണ്ടിട്ടുണ്ട്. വടക്കുപടിഞ്ഞാറു വായുകോണിൽ കിണറുണ്ടാക്കിയാൽ സ്ത്രീനാശം വരുന്നതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ജലാശയങ്ങളെ സാമാന്യമായി പറയുന്നു.

കൂപം ശോഭനമന്തരിക്ഷകപദേ
ഘ്രേയം തടാകം ഹിതം
മാഹേന്ദ്രേ ച മഹീധരേ ച വരുണേ
സോമേ ശിവേ മേഷഭേ
നാദേയാംബു സമസ്തദിക്ഷു ശുഭദം,
നൈകത്ര തോയം ഹിതം
നൈരൃത്യാം പുനരത്ര കൂപഖനനം
നിന്ദ്യം തു ബാധക്ഷയാൽ എന്നൽ

വ്യാ—കിണറ് അഗ്നികോണിന്നടുത്തു വടക്കേതായ അന്തരിക്ഷപദത്തിലും കൊള്ളാം. കിണറിന്നു വിധിച്ച സ്ഥാനങ്ങളിൽ കുളവും ഉണ്ടാക്കാം. വിശേഷിച്ച കിഴക്കു, പുറത്തെപ്പന്തിയിൽ ഇന്ദ്രപദത്തിലും, തെക്കു വടക്ക് അകത്തെ രണ്ടു പന്തിയിൽക്കൂടിയുള്ള മഹീധരപദത്തിലും, പടിഞ്ഞാറു പുറത്തെ പന്തിയിൽ വരുണപദത്തിലും, വടക്കു സോമപദത്തിലും, ഈശപദത്തിലും, അതിനു തെക്കു മേഷരാശിപദത്തിലും, കുളം കൊള്ളാം. നദീജലം എല്ലാദിക്കിലും ഉണ്ടായിരിക്കുന്നതു ശുഭമാകുന്നു. ഒരു വാസ്തുവിൽ വെള്ളം കരേടത്തുമാത്രമുണ്ടായിരുന്നാൽ പോരാ; കിണറായിട്ടോ, കുളമായിട്ടോ, നദിയായിട്ടോ പലേടത്തും ജലാശയങ്ങളുണ്ടായിരിക്കുന്നതു് എത്രയും നന്നു. നിരൃതികോണിൽ കിണർ കുഴിച്ചാൽ ബാലമരണം സംഭവിക്കുന്നതാകകൊണ്ട് അതു വർജ്ജിക്കേണ്ടതാകുന്നു. "പൃനരത്രകൂപഖനനം" എന്നതിലെ പദപ്രയോഗസാമർത്ഥ്യംകൊണ്ടു പുരപണിയുന്നതിനുമുമ്പിൽ ഉണ്ടായിരുന്ന കിണറാണെങ്കിൽ ദോഷമില്ലെന്നുള്ള അർത്ഥവുംകൂടി ഗ്രന്ഥകാരൻ സൂചിപ്പിച്ചിരിക്കുന്നു.

അവ—ഗൃഹത്തിന്റെ ചില സ്ഥാനങ്ങളിൽ ചിലവ നിഷിദ്ധങ്ങളായിട്ടുണ്ട്. അവയെ പറയുന്നു.

ആഗ്നേയ്യാം ഭവനസ്യ കൂപഖനനം
  പൂർവ്വം കൃതം വാ തഥാ
വാപീ ദാഹഭയാദികം പ്രകുരുതേ
  തദ്വത് ഫലം ദക്ഷിണേ
ഗ്രാമാദാവപി ദിഗ്വിഭാഗികതിചി-
  ന്നേച്ഛന്തി യാമ്യേ തഥൈ-
വാരാമോ ഗൃഹസന്നിധൌ ഫണഭൃതാം
  വാസോऽപി നൈവേഷ്യതേ. ൧൧൦

വ്യാ—പുരയുടെ അഗ്നികോണിൽ കിണറു കുഴിക്കരുത്. മുമ്പേ ഉണ്ടായിരുന്നതായാലും കൊള്ളരുതു്. അപ്രകാരം

തന്നെ കുളവും ഉണ്ടാക്കരുതു്. അവ അഗ്നിഭയത്തെ ചെയ്യും. പുരയുടെ തെക്കുഭാഗത്തും കിണറും കുളവും അരുതു്. അവയ്ക്കും ഫലം ഇതുതന്നെ. ഗ്രാമാദികളുടേയും തെക്കുഭാഗത്തു കുളവും ചിറയും പൊയ്കയും കൊള്ളരുതെന്നു ചില ആചാൎയ്യന്മാർ അഭിപ്രായപ്പെടുന്നു. അപ്രകാരംതന്നെ പുരയ്ക്കടുത്ത സ്ഥലത്തു പൃകാവും സൎപ്പക്കാവും ഉണ്ടാക്കരുതു്.

അഥ—ഇനി മതില്, കിടങ്ങ് മുതലായവയെ പറയുന്നു.

ഖണ്ഡാന്തം സമതീത്യ വപ്രമുദിതം
മൃദ്ഭിശ്ശിലാദ്യൈസ്തഥാ
ശ്രേഷ്ഠം തൽ, പരിഖാ തു മദ്ധ്യമ,മഥോ
ശാഖാവൃതിശ്ചാധമാ
തൽപാദാദിഷു കണ്ടകദ്രുമലതാ
ഗ്രാഹ്യാശ്ച വേണ്വാദയഃ
കുൎയ്യാൽ ദ്രവ്യവശാദിഹൈകമുദിതാൻ
വൃക്ഷാംശ്ച ദിക്ഷു ക്രമാൽ. ഫൈ

വ്യാ — പുരപണിക്കായി അളന്നു നിൎണ്ണയിച്ചിരിക്കുന്ന പറമ്പിൽ ഖണ്ണുരുതി കഴിഞ്ഞേടത്തു മണ്ണുകൊണ്ടോ കല്ലു മുതലായവകൊണ്ടോ മതിൽ പടുക്കുന്നതു് ഉത്തമമാകുന്നു. മതിലിന്റെ സ്ഥാനത്തു കിടങ്ങു കുഴിക്കുന്നതു മദ്ധ്യമമാകുന്നു. മരങ്ങളുടെ ചില്ലകൾകൊണ്ടും ഇല്ലിമുള്ളു മുതലായവകൊണ്ടും വേലി കെട്ടുന്നതു് അധമമാണു്. എന്നാൽ പ്രായേണ മിക്കജനങ്ങളും വേലികെട്ടുന്നതായിട്ടാണു കാണപ്പെടുന്നതു്. അപ്പോൾ ആ വേലിയുടെ കാലുകളായിട്ടു മുള്ളുള്ള മരങ്ങളും വള്ളികളും ഇല്ലിപ്പട്ടിലുകളും നട്ടുണ്ടാക്കേണ്ടതാണു്. ധനത്തിന്റെ അവസ്ഥപോലെ മതിൽ, കിടങ്ങു, വേലി ഇവയിൽ ഏതെങ്കിലും ഒന്നു ഉണ്ടാക്കുകയും, മുമ്പേ 'പൂൎവ്വസ്യാം ബകുളോവടശ്ച' എന്നും 'ശസ്താമന്ദിരപാൎശ്വപൃഷ്ഠദിശി' എന്നും ഉള്ള ശ്ലോകങ്ങളിൽ പറഞ്ഞപ്രകാരമുള്ള വൃക്ഷങ്ങളെ അതതു സ്ഥാനത്തു നട്ടുപിടിപ്പിക്കയും ചെയ്യേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു തച്ചുപുടവ, വാസ്തുപൂജ മുതലായവയെ പറയുന്നു.

എവം നിർമ്മാപ്യ ഗേഹം പ്രഥമമിഹ വൃത-
 സ്തന്ത്രിവര്യസ്തദന്തേ
തൽകർത്തൄൻ ശില്പിനസ്താൻ വലയമണിലസൽ
 കുണ്ഡലാദ്യൈര്യഥേഷ്ടം
സന്തോഷ്യാപാദ്യ ചൈതൽ സ്വയമപി യജമാ-
 നേന സമ്യങ്മുഹൂർത്തേ
ഗത്വാ തദ്വാസ്തുപൂജാദ്യഖിലശുഭവിധിം
 സാധു കുർവ്വീത തസ്മിൻ. ൧൨

വ്യാ—ഇങ്ങനെ പുരപണി കഴിച്ചിട്ട് ആദ്യം ഗൃഹാരംഭത്തിൽ വരിച്ചിട്ടുള്ള തന്ത്രിശ്രേഷ്ഠൻ അതിന്റെ അവസാനത്തിൽ പണിക്കാരായ ശില്പികളെ എല്ലാം വള, കടക്കൻ, മോതിരം, വസ്ത്രം മുതലായ സമ്മാനങ്ങൾ യഥേഷ്ടം കൊടുത്തു സന്തോഷിപ്പിക്കണം. പിന്നെ നല്ല മുഹൂർത്തത്തിൽ താൻതന്നെ ഗൃഹകർത്താവിനോടുകൂടി ചെന്നിട്ടു ഗൃഹത്തിൽ പുണ്യാഹാദി ശുദ്ധികർമ്മങ്ങളെല്ലാം ചെയ്തു വിധിപോലെ വാസ്തുപൂജാദികളായ സകലശുഭകർമ്മങ്ങളും ചെയ്യേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹപ്രവേശത്തെ വിധിക്കുന്നു.

കർത്താ ചാഥ ക്രിയാന്തേ മഹിതഗുരുവരം
 ഭോജയിത്വാ യഥേഷ്ടം
ഗോഭൂമ്യാദ്യം ച ദത്വാ വിധിവദവഹിതോ
 * ദക്ഷിണാം മുഖ്യരൂപാം

* "ദക്ഷിണാം മുഖ്യരൂപാം" - എന്നു പദപ്രയോഗംകൊണ്ട്, ഇവിടെ പ്രധാന നാണയമായ 'രൂപ'യെത്തന്നെ ദക്ഷിണയായി കൊടുക്കണം എന്നുകൂടി ഗ്രന്ഥകാരൻ സൂചിപ്പിച്ചിട്ടുണ്ടോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. അങ്ങനെയാണെങ്കിൽ മലയാളത്തിൽ 'രൂപ' എന്ന നാണയം നടപ്പിലായതിൽപിന്നെയാണ് ഈ ഗ്രന്ഥമുണ്ടാക്കിയതെന്നു വിചാരിക്കാമല്ലോ.

ആജ്ഞാമാദായ തസ്മാന്നിഖിലമപി ജനം
പ്രീണയൻ ഭൂരിദാനൈഃ
സ്വീയൈസ്സാദ്ധം സ്വഗേഹേ സുചിരമധിവസേൽ
പൂണ്ണകാമസ്സുഖേന. ൧൩൯

വ്യാ—പിന്നെ ഗൃഹകത്താവാകട്ടെ ഈ വക താന്ത്രിക ക്രിയകളുടെ അവസാനത്തിൽ പൂജ്യനായ ആ തന്ത്രിശ്രേഷ്ഠനെ യഥേഷ്ടം ഭക്ഷണംകഴിപ്പിച്ചു, വളരെ ആദരവോടുകൂടി ഗോദാനം, ഭൂദാനം മുതലായ ദാനങ്ങളെക്കൊണ്ടു സന്തോഷിപ്പിച്ച് അദ്ദേഹത്തിനു മുഖ്യത്രപയായ ദക്ഷിണയും ചെയ്തു ഗൃഹപ്രവേശത്തിന്നായിക്കൊണ്ട് അദ്ദേഹത്തിൽനിന്ന് അനുവാദം വാങ്ങണം. പിന്നെ സവ്വജനങ്ങളേയും അന്നവസ്ത്രാദികളായ വസ്തുക്കളെക്കൊടുത്തു സന്തോഷിപ്പിച്ചിട്ടു സ്വജനങ്ങളോടുകൂടി തന്റെ പുതിയ ഗൃഹത്തിൽ സവ്വാഭിലാഷങ്ങളും സാധിച്ചു സുഖമായിട്ടു വളരെക്കാലം വസിക്കുകയും ചെയ്യാം.

'ഭവനപരിഗ്രഹം' എന്ന ഈ പ്രകരണത്തിൽ മനുഷ്യാലയനിമ്മാണത്തിൽ സവ്വസമ്മതമായി ഇന്നും നടപ്പിൽ ഇരിക്കുന്ന 'വാസ്തുവിദ്യ' എന്ന ഗ്രന്ഥത്തിൽ പറയുന്ന വിധികളെ ഇവിടെ ഉദ്ധരിക്കുന്നതു ഗൃഹകത്താക്കന്മാക്കും ശില്പികൾക്കും ഉപകാരപ്രദമാകകൊണ്ട് അങ്ങനെ ചെയ്ത് ഈ വ്യാഖ്യാനത്തെ പയ്യവസാനിപ്പിക്കാം.

"യഥോക്തവിധിനാ തത്ര വാസ്തുകമ്മ സമാപ്യ ച
വാസോഭിബ്ബഹുഭിസ്തത്ര ഗേഹമാച്ഛാദയേൽ പുനഃ.
അഭ്യഞ്ജനാദികം കൃത്വാ സ്നാതേഭ്യോഽഥ യഥോചിതം
വാസാംസി ചാനുലേപം ച പുഷ്പാണി സുരഭീണി ച.
കണ്ഠലാദീനി സവ്വാണി സവ്വേഭ്യശ്ച യഥോചിതം
ദത്വാ ചതുവ്വിധം ചാന്നം സംയുക്തം ഷഡ്രസൈരപി.
ദീയതാം ച യഥാശക്തി ദീയതാം ദക്ഷിണാസ്തതഃ.

ഏവം സന്തർപ്പ്യ താൻ സർവ്വാൻ തേഭ്യോ ശേഷം പ്രഗൃഹ്യ സ്ഥാപതിഃ പരിഗൃഹ്യാഥ തൽ സർവ്വം ദക്ഷിണാദികം (താം. കർമ്മകാരജനൈസ്സാകം മന്ത്രാനേതാനുദീരയേൽ.

മന്ത്രങ്ങൾ:—

വർഷാംബുപാതാദശനിപ്രപാതാ-
ച്ചണ്ഡാച്ച വായോരപി ചാഗ്നിദാഹാൽ
ചോരാദികേഭ്യഃ പരചക്രഘാതാ-
ദ്രക്ഷന്തിദം സത്മ സുരാസുരാദ്യാഃ.
അഗദാമനുജാസ്സധനാസ്സുഖിനഃ
പ്രഥിതാ യശസാ ച ഭവന്തു ചിരം
വിജയീ നിഖിലാം പശുസസ്യവതീം
സുകൃതീ നൃപതിഃ പൃഥിവീമവതാൽ
ബ്രഹ്മാവിഷ്ണുശ്ശങ്കരശ്ചന്ദ്രസൂര്യൗ
നന്ദീ ലക്ഷ്മീർവ്വാഗുധ്യുസ്കന്ദ ഇന്ദ്രഃ
ഭൂമിർദ്ദേവാശ്ചർഷയശ്ച പ്രജാനാം
ശ്രീസൗഭാഗ്യാരോഗ്യഭോഗാൻ കൃഷീരൻ.
ഭൂയാദ്ധ്രുവാ ദ്യൗഃ പൃഥിവീ ച ഭൂയാൽ
ഭവന്തിമേ ഭൂമിധരാ ധ്രുവാശ്ച
ധ്രുവം ജഗദ്വിശ്വമിദം ധ്രുവം സ്യാ-
ദ്രാജാ തഥാ ധാമ ച തദ്ധ്രുവം സ്യാൽ.

ബ്രഹ്മൈവ സ്ഥപതിസ്സാക്ഷാ-
ദ്യജമാനസ്സ്വയം ഹരിഃ
ആചാര്യോ ഭഗവാൻ രുദ്ര-
സ്ത്രിഭിർന്നിഷ്പാദിതം തു യൽ
തദ്വാസ്തു സ്ഥിരമേവ സ്യാ-
ദ്ദൃഷ്ടാദൃഷ്ടഫലപ്രദം." ഇതി (വാസ്തുവിദ്യാ)

---

കൊച്ചുണ്ണിരാജശിഷ്യേണ തൽകടാക്ഷാവലംബിനാ
കൈരള്യാം വിവൃതാ വാണ്യാം 'മനുഷ്യാലയചന്ദ്രികാ'.
കുരുംബവനവാസിന്യാഃ കാള്യാഃ കാരുണ്യസേചനാൽ
സതാം തനോതു സംമോദ-മേഷാ ശില്പപ്രകാശികാ.

ശുഭമസ്തു.



# അനുബന്ധം.

## കോൽതച്ച് — ധ്വജയോനി.

| പരിഷ | ചുററ് കോൽ | ചുററ് വിരൽ | ആയം കോൽ | ആയം വിരൽ | വ്യയം | വയസ്സ് | നക്ഷത്രം നാൾ | നക്ഷത്രം നാഴിക | തിഥി പക്ഷം | തിഥി പക്കം | തിഥി നാഴിക | കരണം | ആഴ്ച | ഗുണദോഷഫലം. |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 1 | 3 | 0 | 12 | 0 | 9 | മരണം | ചതയം | 60 | കൃഷ്ണ | നവമി | 60 | ആന | ചൊവ്വ | അധമം—മരണം. |
| 2 | 5 | 16 | 9 | 8 | 3 | ബാല്യം | മൂലം | 20 | കൃ | പ്രതിപദം | 20 | പുലി | ബുധൻ | മൃത്യുയോഗം-മധ്യമം. |
| 3 | 8 | 8 | 6 | 16 | 11 | കൌമാരം | അത്തം | 40 | ശുക്ല | സപ്തമി | 40 | പശു | ബു. | അധമം. |
| 4 | 11 | 0 | 4 | 0 | 5 | യൌവനം | പുണർതം | 60 | കൃ | ത്രയോദശി | 60 | പശു | ബു. | അധമം. |
| 5 | 13 | 16 | 1 | 8 | 13 | വാർദ്ധക്യം | ഭരണി | 20 | കൃ | പഞ്ചമി | 20 | പന്നി | വ്യാഴം | അധമം. |
| 6 | 16 | 8 | 10 | 16 | 7 | വാർദ്ധക്യം | അവിട്ടം | 40 | ശു | ഏകാദശി | 40 | വിഷ്ടി | വ്യാഴം | മധ്യമം—കൊള്ളുന്നു. |
| 7 | 19 | 0 | 8 | 0 | 1 | മരണം | അനിഴം | 60 | ശു | ദ്വിതീയ | 60 | പന്നി | വ്യാഴം | അധമം—മരണം. |
| 8 | 21 | 16 | 5 | 0 | 9 | ബാല്യം | ഉത്രം | 20 | കൃ | നവമി | 20 | കഴുത | വെള്ളി | അധമം. |
| 9 | 24 | 8 | 2 | 0 | 3 | കൌമാരം | തിരുവാതിര | 40 | ശു | വാവ് | 40 | സിംഹം | വെ. | അധമം. |
| 10 | 27 | 0 | 12 | 0 | 11 | യൌവനം | രേവതി | 60 | ശു | ഷഷ്ഠി | 60 | കഴുത | വെ. | മധ്യമം-ഗണ്ഡാന്തം—കൊള്ളുന്നു. |
| 11 | 29 | 16 | 9 | 8 | 5 | യൌവനം | തിരുവോണം | 20 | കൃ | ത്രയോദശി | 20 | ആന | ശനി | ഉത്തമം. |
| 12 | 32 | 8 | 6 | 16 | 13 | വാർദ്ധക്യം | വിശാഖം | 40 | കൃ | ചതുർത്ഥി | 40 | പുലി | ശനി | അധമം. |
| 13 | 35 | 0 | 4 | 0 | 7 | മരണം | മകം | 60 | ശു | ദശമി | 60 | പന്നി | ശനി | അധമം—മരണം. |
| 14 | 37 | 16 | 1 | 8 | 1 | ബാല്യം | മകയിരം | 20 | ശു | ദ്വിതീയ | 20 | പുലി | ഞായർ | മധ്യമം-യോഗിനി-കൊള്ളുന്നു. |
| 15 | 40 | 8 | 10 | 16 | 9 | ബാല്യം | ഉത്രട്ടാതി | 40 | കൃ | അഷ്ടമി | 40 | പന്നി | ഞായർ | ഉത്തമം. |
| 16 | 43 | 0 | 8 | 0 | 3 | കൌമാരം | പൂരാടം | 60 | ശു | പതിനാല് | 60 | പശു | ഞായർ | മധ്യമം-രിക്ത—യോഗിനി—കൊ |
| 17 | 45 | 16 | 5 | 8 | 11 | യൌവനം | ചോതി | 20 | ശു | ഷഷ്ഠി | 20 | പന്നി | തിങ്കൾ | അധമം. (ള്ളുന്നു. |
| 18 | 48 | 8 | 2 | 16 | 5 | വാർദ്ധക്യം | ആയില്യം | 40 | കൃ | ദ്വാദശി | 40 | കഴുത | തിങ്കൾ | അധമം. |

| പരിധി | ചുററ് കോൽ | ചുററ് വിരൽ | ആയം കോൽ | ആയം വിരൽ | വ്യയം | വയസ്സ് | നക്ഷത്രം നാമം | നക്ഷത്രം നാഴിക | തിഥി പക്ഷം | തിഥി പക്കം | തിഥി നാഴിക | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 19 | 51 | 0 | 12 | 0 | 13 | മരണം | കാർത്തിക | 60 | കൃ | തൃതീയ | 60 | വിഷ്ടി | തിങ്കൾ | അധമം-മരണം. |
| 20 | 53 | 16 | 9 | 8 | 7 | മരണം | പൂരോരുട്ടാതി | 20 | ശു | ദശമി | 20 | കഴുത | ചൊവ്വ | അധമം-മരണം. |
| 21 | 56 | 8 | 6 | 16 | 1 | ബാല്യം | മൂലം | 40 | ശു | പ്രതിപദം | 40 | സിംഹം | ചൊവ്വ | ഉത്തമം. |
| 22 | 59 | 0 | 4 | 0 | 9 | കൌമാരം | അത്തം | 60 | കൃ | സപ്തമി | 60 | സിംഹം | ചൊവ്വ | അധമം. |
| 23 | 61 | 16 | 1 | 8 | 3 | യൌവനം | പൂയം | 20 | ശു | പതിനാല് | 20 | ആന | ബുധൻ | അധമം. |
| 24 | 64 | 8 | 10 | 16 | 11 | വാർദ്ധക്യം | ഭരണി | 40 | ശു | പഞ്ചമി | 40 | പുലി | ബുധൻ | അധമം. |
| 25 | 67 | 0 | 8 | 0 | 5 | വാർദ്ധക്യം | അവിട്ടം | 60 | കൃ | ഏകാദശി | 60 | പുലി | ബുധൻ | മദ്ധ്യമം-ദുഷ്ടയോഗം. |
| 26 | 69 | 16 | 5 | 8 | 13 | മരണം | തൃക്കേട്ട | 20 | കൃ | തൃതീയ | 20 | പശു | വ്യാഴം | അധമം-മരണം. |
| 27 | 72 | 8 | 2 | 16 | 7 | ബാല്യം | ഉത്രം | 40 | ശു | നവമി | 40 | പന്നി | വ്യാഴം | അധമം. |
| 28 | 75 | 0 | 12 | 0 | 3 | കൌമാരം | തിരുവാതിര | 60 | കൃ | വാവ് | 60 | പാമ്പ് | വ്യാഴം | ഉത്തമം. |
| 29 | 77 | 16 | 9 | 8 | 9 | യൌവനം | അശ്വതി | 20 | കൃ | സപ്തമി | 20 | വിഷ്ടി | വെള്ളി | മദ്ധ്യമം-വിഷ്ടി. |
| 30 | 80 | 8 | 6 | 16 | 1 | യൌവനം | ഓണം | 40 | ശു | ത്രയോദശി | 40 | കഴുത | വെള്ളി | ഉത്തമം. |
| 31 | 83 | 0 | 4 | 0 | 13 | വാർദ്ധക്യം | വിശാഖം | 60 | ശു | ചതുർത്ഥി | 60 | വിഷ്ടി | വെള്ളി | അധമം. |
| 32 | 85 | 16 | 1 | 8 | 5 | മരണം | പൂരം | 20 | കൃ | ഏകാദശി | 20 | സിംഹം | ശനി | അധമം-മരണം. |
| 33 | 88 | 8 | 10 | 16 | 13 | ബാല്യം | മകയിരം | 40 | കൃ | ദ്വിതീയ | 40 | ആന | ശനി | അധമം. |
| 34 | 91 | 0 | 8 | 0 | 7 | ബാല്യം | ഉത്രട്ടാതി | 60 | ശു | അഷ്ടമി | 60 | സിംഹം | ശനി | ഉത്തമം. |
| 35 | 93 | 16 | 8 | 8 | 1 | കൌമാരം | ഉത്രാടം | 20 | കൃ | വാവ് | 20 | നാൽകാലി | ഞായർ | ഉത്തമം. |
| 36 | 96 | 8 | 2 | 16 | 9 | യൌവനം | ചോതി | 40 | കൃ | ഷഷ്ഠി | 40 | പശു | ഞായർ | അധമം. |
| 37 | 99 | 0 | 12 | 0 | 3 | വാർദ്ധക്യം | ആയില്യം | 60 | ശു | ദ്വാദശി | 60 | പുലി | ഞായർ | മദ്ധ്യമം-ഗണ്ഡാന്തം-ദഗ്ധയോഗം |
| 38 | 101 | 16 | 9 | 8 | 11 | മരണം | രോഹിണി | 20 | ശു | ചതുർത്ഥി | 20 | പശു | തിങ്കൾ | അധമം-മരണം. |
| 39 | 104 | 8 | 6 | 16 | 5 | മരണം | പൂരോരുട്ടാതി | 40 | കൃ | ദശമി | 40 | വിഷ്ടി | തിങ്കൾ | അധമം-മരണം. |

| പരിഷ | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | അംശം | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 40 | 107 | 0 | 4 | 0 | 13 | ബാല്യം | മൂലം | 60 | കൃ | പ്രതിപദം | 60 | പന്നി | തിങ്കൾ | അധമം |
| 41 | 109 | 16 | 1 | 8 | 7 | കൗമാരം | ചിത്ര | 20 | ശു | അഷ്ടമി | 20 | വിഷ്ടി | ചൊവ്വ | അധമം |
| 42 | 112 | 8 | 10 | 16 | 1 | യൌവനം | പൂരം | 4 | കൃ | പതിനാല് | 40 | പുള്ള് | ചൊവ്വ | മദ്ധ്യമം.തികത.കൊള്ളുന്നു |
| 43 | 115 | 0 | 8 | 0 | 9 | വാർദ്ധക്യം | ഭരണി | 60 | കൃ | പഞ്ചമി | 60 | കഴുത | ചൊവ്വ | അധമം |
| 44 | 117 | 16 | 5 | 8 | 3 | വാർദ്ധക്യം | ചതയം | 20 | ശു | ദ്വാദശി | 20 | സിംഹം | ബുധൻ | ഉത്തമം |
| 45 | 120 | 8 | 2 | 16 | 11 | മരണം | തൃക്കേട്ട | 40 | ശു | ദ്വിതീയ | 40 | ആന | ബുധൻ | അധമം—മരണം |
| 46 | 123 | 0 | 12 | 0 | 5 | ബാല്യം | ഉത്രം | 60 | കൃ | നവമി | 60 | ആന | ബുധൻ | മധ്യമം—(ഉത്തമതുല്യം) |
| 47 | 125 | 16 | 9 | 8 | 13 | കൗമാരം | പുണർതം | 20 | കൃ | പ്രതിപദം | 20 | പുലി | വ്യാഴം | അധമം |
| 48 | 128 | 8 | 6 | 16 | 7 | യൌവനം | അശ്വതി | 40 | ശു | സപ്തമി | 40 | പശു | വ്യാഴം | അധമം |
| 49 | 131 | 0 | 4 | 0 | 1 | യൌവനം | ഓണം | 60 | കൃ | ത്രയോദശി | 60 | പശു | വ്യാഴം | ഉത്തമം |
| 50 | 133 | 16 | 1 | 8 | 9 | വാർദ്ധക്യം | അനിഴം | 20 | കൃ | പഞ്ചമി | 20 | കഴുത | വെള്ളി | അധമം |
| 51 | 136 | 8 | 10 | 16 | 3 | മരണം | പൂരം | 40 | ശു | ഏകാദശി | 40 | വിഷ്ടി | വെള്ളി | അധമം—മരണം |
| 52 | 139 | 0 | 8 | 0 | 11 | ബാല്യം | മകയിരം | 60 | ശു | ദ്വിതീയ | 60 | പന്നി | വെള്ളി | അധമം |
| 53 | 141 | 16 | 5 | 8 | 5 | ബാല്യം | രേവതി | 20 | കൃ | നവമി | 20 | കഴുത | ശനി | മധ്യമം—രികത |
| 54 | 144 | 8 | 2 | 16 | 13 | കൌമാരം | ഉത്രാടം | 40 | ശു | വാവ് | 40 | സിംഹം | ശനി | അധമം |
| 55 | 147 | 0 | 12 | 0 | 7 | യൌവനം | ചോതി | 60 | ശു | ഷഷ്ഠി | 60 | കഴുത | ശനി | ഉത്തമം |
| 56 | 149 | 16 | 9 | 8 | 1 | വാർദ്ധക്യം | മകം | 20 | കൃ | ത്രയോദശി | 20 | പന്നി | ഞായർ | ഉത്തമം |
| 57 | 152 | 8 | 6 | 16 | 9 | മരണം | രോഹിണി | 40 | കൃ | ചതുർത്ഥി | 40 | പുലി | ഞായർ | അധമം—മരണം |
| 58 | 155 | 0 | 4 | 0 | 3 | മരണം | പൂരോരുട്ടാതി | 60 | ശു | ദശമി | 60 | ആന | ഞായർ | അധമം—മരണം |
| 59 | 157 | 16 | 1 | 8 | 11 | ബാല്യം | പൂരാടം | 20 | ശു | ദ്വിതീയ | 20 | പുലി | തിങ്കൾ | അധമം |
| 60 | 160 | 8 | 10 | 16 | 5 | കൗമാരം | ചിത്ര | 40 | കൃ | അഷ്ടമി | 40 | പന്നി | തിങ്കൾ | ഉത്തമം |

# സിംഹയോനി.

| പരിഷ | ചുറ്റ് കോൽ | ചുറ്റ് വിരൽ | ആയം കോൽ | ആയം വിരൽ | വ്യയം | വയസ്സ് | നക്ഷത്രം നാൾ | നക്ഷത്രം നാഴിക | തിഥി പക്ഷം | തിഥി പക്കം | തിഥി നാഴിക | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 1 | 3 | 16 | 5 | 8 | 11 | ബാല്യം | കാർത്തിക | 20 | കൃ | വാവ് | 20 | നാല്ക്കാലി | തിങ്കൾ | അധമം |
| 2 | 6 | 8 | 2 | 16 | 5 | ബാല്യം | ചതയം | 40 | കൃ | ഷഷ്ഠി | 40 | പശു | തിങ്കൾ | അധമം |
| 3 | 9 | 0 | 12 | 0 | 13 | കൌമാരം | തൃക്കേട്ട | 60 | ശു | ദ്വാദശി | 60 | പുലി | തിങ്കൾ | അധമം |
| 4 | 11 | 16 | 9 | 8 | 7 | യൌവനം | അത്തം | 20 | ശു | ചതുർത്ഥി | 20 | പശു | ചൊവ്വ | ഉത്തമം |
| 5 | 14 | 8 | 6 | 16 | 1 | വാർദ്ധക്യം | പുണർതം | 40 | കൃ | ദശമി | 40 | വിഷ്ടി | ചൊവ്വ | മധ്യമം—വിഷ്ടി—കൊള്ളുന്നു |
| 6 | 17 | 0 | 4 | 0 | 9 | മരണം | അശ്വതി | 6 | കൃ | പ്രതിപദം | 60 | പന്നി | ചൊവ്വ | അധമം—മരണം |
| 7 | 19 | 16 | 1 | 8 | 3 | മരണം | അവിട്ടം | 20 | ശു | അഷ്ടമി | 20 | വിഷ്ടി | ബുധൻ | അധമം—മരണം |
| 8 | 22 | 8 | 10 | 16 | 11 | ബാല്യം | അനിഴം | 40 | കൃ | പതിനാല്ല് | 40 | പുള്ള് | ബുധൻ | അധമം |
| 9 | 25 | 0 | 8 | 0 | 5 | കൌമാരം | പൂരം | 60 | കൃ | പഞ്ചമി | 60 | കഴുത | ബുധൻ | ഉത്തമം |
| 10 | 27 | 16 | 5 | 8 | 13 | യൌവനം | തിരുവാതിര | 20 | ശു | ദ്വാദശി | 20 | സിംഹം | വ്യാഴം | അധമം |
| 11 | 30 | 8 | 2 | 16 | 7 | യൌവനം | രേവതി | 40 | ശു | ദ്വിതീയ | 40 | ആന | വ്യാഴം | അധമം |
| 12 | 33 | 0 | 12 | 0 | 1 | വാർദ്ധക്യം | ഉത്രാടം | 60 | കൃ | നവമി | 60 | ആന | വ്യാഴം | മധ്യമം—രിക്ത |
| 13 | 35 | 16 | 9 | 8 | 9 | മരണം | വിശാഖം | 20 | കൃ | പ്രതിപദം | 20 | പുലി | വെള്ളി | അധമം—മരണം |
| 14 | 38 | 8 | 6 | 16 | 3 | ബാല്യം | മകം | 40 | ശു | സപ്തമി | 40 | പശു | വെള്ളി | ഉത്തമം |
| 15 | 41 | 0 | 4 | 0 | 11 | കൌമാരം | രോഹിണി | 60 | കൃ | ത്രയോദശി | 60 | ശു | വെള്ളി | അധമം |
| 16 | 43 | 16 | 1 | 8 | 5 | കൌമാരം | ഉത്രട്ടാതി | 20 | കൃ | പഞ്ചമി | 20 | പന്നി | ശനി | അധമം |
| 17 | 46 | 8 | 10 | 16 | 13 | യൌവനം | പൂരം | 40 | ശു | ഏകാദശി | 40 | വിഷ്ടി | ശനി | അധമം |
| 18 | 49 | 0 | 8 | 0 | 7 | വാർദ്ധക്യം | ചിത്ര | 60 | ശു | ദ്വിതീയ | 60 | പന്നി | ശനി | ഉത്തമം |
| 19 | 51 | 16 | 5 | 8 | 1 | മരണം | ആയില്യം | 20 | കൃ | നവമി | 20 | കഴുത | ഞായർ | അധമം—മരണം |
| 20 | 54 | 8 | 2 | 16 | 9 | ബാല്യം | കാർത്തിക | 40 | ശു | വാവ് | 40 | സിംഹം | ഞായർ | അധമം |
| 21 | 57 | 0 | 12 | 0 | 8 | ബാല്യം | ചതയം | 60 | ശു | ഷഷ്ഠി | 60 | കഴുത | ഞായർ | ഉത്തമം |

| പരിഷ | ചുറ്റ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 22 | 59 | 16 | 9 | 8 | 11 | കൌമാരം | മൂലം | 20 | കൃ | ത്രയോദശി | 20 | ആന | തിങ്കൾ | അധമം |
| 23 | 62 | 8 | 6 | 16 | 5 | യൌവനം | അത്തം | 40 | കൃ | ചതുർത്ഥി | 40 | പുലി | തിങ്കൾ | മദ്ധ്യമം–രിക്ത |
| 24 | 65 | 0 | 4 | 0 | 13 | വാർദ്ധക്യം | പുണർതം | 60 | ശു | ദശമി | 60 | ആന | തിങ്കൾ | അധമം |
| 25 | 67 | 16 | 1 | 8 | 7 | മരണം | ഭരണി | 20 | ശു | ദ്വിതീയ | 20 | പുലി | ചൊവ്വ | അധമം–മരണം |
| 26 | 70 | 8 | 10 | 16 | 1 | മരണം | അവിട്ടം | 40 | കൃ | അഷ്ടമി | 40 | പന്നി | ചൊവ്വ | അധമം–മരണം |
| 27 | 73 | 0 | 8 | 0 | 9 | ബാല്യം | അനിഴം | 60 | ശു | പതിനാല് | 60 | പക്ഷി | ചൊവ്വ | അധമം |
| 28 | 75 | 16 | 5 | 8 | 8 | കൌമാരം | ഉത്രം | 20 | ശു | ഷഷ്ഠി | 20 | പന്നി | ബുധൻ | ഉത്തമം |
| 29 | 78 | 8 | 2 | 16 | 11 | യൌവനം | തിരുവാതിര | 40 | കൃ | ദ്വാദശി | 40 | കഴുത | ബുധൻ | അധമം |
| 30 | 81 | 0 | 12 | 0 | 5 | യൌവനം | രേവതി | 60 | കൃ | തൃതീയ | 60 | വിഷ്ടി | ബുധൻ | അധമം–വിഷ്ടി, ഗണ്ഡാന്തം |
| 31 | 83 | 16 | 9 | 8 | 13 | വാർദ്ധക്യം | ഓണം | 20 | ശു | ദശമി | 20 | ആന | വ്യാഴം | അധമം |
| 32 | 86 | 8 | 6 | 16 | 7 | മരണം | വിശാഖം | 40 | ശു | പ്രതിപദം | 40 | സിംഹം | വ്യാഴം | അധമം–മരണം |
| 33 | 89 | 0 | 4 | 0 | 1 | ബാല്യം | മകം | 60 | കൃ | സപ്തമി | 60 | സിംഹം | വ്യാഴം | ഉത്തമം |
| 34 | 91 | 16 | 1 | 8 | 9 | കൌമാരം | മകയിരം | 20 | ശു | പതിനാല് | 20 | ആന | വെള്ളി | അധമം |
| 35 | 94 | 8 | 10 | 16 | 3 | കൌമാരം | ഉത്രട്ടാതി | 40 | ശു | പഞ്ചമി | 40 | പുലി | വെള്ളി | ഉത്തമം |
| 36 | 97 | 0 | 9 | 0 | 11 | യൌവനം | പൂരാടം | 60 | കൃ | ഏകാദശി | 60 | പുലി | വെള്ളി | അധമം |
| 37 | 90 | 16 | 5 | 8 | 5 | വാർദ്ധക്യം | ചോതി | 2 | കൃ | തൃതീയ | 20 | പക്ഷി | ശനി | ഉത്തമം |
| 38 | 102 | 8 | 2 | 16 | 13 | മരണം | ആയില്യം | 40 | ശു | നവമി | 40 | പന്നി | ശനി | അധമം–മരണം |
| 39 | 105 | 0 | 12 | 0 | 7 | ബാല്യം | കാർത്തിക | 60 | കൃ | വാവ് | 60 | പാമ്പ് | ശനി | മദ്ധ്യമം–സ്ഥിരകരണം |
| 40 | 107 | 16 | 9 | 8 | 1 | ബാല്യം | പൂരോരുട്ടാതി | 20 | കൃ | സപ്തമി | 20 | വിഷ്ടി | ഞായർ | മദ്ധ്യമം–വിഷ്ടി |
| 41 | 110 | 8 | 16 | 16 | 9 | കൌമാരം | മൂലം | 40 | ശു | ത്രയോദശി | 40 | കഴുത | ഞായർ | അധമം |
| 42 | 113 | 0 | 4 | 0 | 3 | യൌവനം | അത്തം | 60 | ശു | ചതുർത്ഥി | 60 | വിഷ്ടി | ഞായർ | മദ്ധ്യമം–രിക്ത–വിഷ്ടി |

| പരിഷ | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 48 | 113 | 0 | 1 | 8 | 11 | വാർദ്ധക്യം | പൂയം | 20 | കൃ | ഏകാദശി | 20 | സിംഹം | തിങ്കൾ | അധമം |
| 44 | 115 | 16 | 10 | 6 | 5 | മരണം | ഭരണി | 40 | കൃ | ദ്വിതീയ | 40 | ആന | തിങ്കൾ | അധമം-മരണം |
| 45 | 118 | 8 | 8 | 0 | 13 | മരണം | അവിട്ടം | 60 | ശു | ഷ്ടമി | 60 | സിംഹം | തിങ്കൾ | അധമം-മരണം |
| 46 | 121 | 0 | 5 | 8 | 7 | ബാല്യം | തൃക്കേട്ട | 20 | കൃ | വാവ് | 20 | നാല്ക്കാലി | ചൊവ്വ | അധമം |
| 47 | 123 | 16 | 2 | 16 | 1 | കൌമാരം | ഉത്രം | 40 | കൃ | ഷഷ്ഠി | 40 | പക്ഷി | ചൊവ്വ | ഉത്തമം |
| 48 | 126 | 8 | 12 | 0 | 9 | യൌവനം | തിരുവാതിര | 60 | ശു | ദ്വാദശി | 60 | പുലി | ചൊവ്വ | ഉത്തമം |
| 49 | 129 | 0 | 9 | 8 | 3 | വാർദ്ധക്യം | അശ്വതി | 20 | ശു | ചതുർത്ഥി | 20 | പക്ഷി | ബുധൻ | ഉത്തമം |
| 50 | 131 | 16 | 6 | 16 | 11 | വാർദ്ധക്യം | ഓണം | 40 | കൃ | ദശമി | 40 | വിഷ്ടി | ബുധൻ | അധമം |
| 51 | 134 | 8 | 4 | 0 | 5 | മരണം | വിശാഖം | 60 | കൃ | പ്രതിപദം | 60 | പന്നി | ബുധൻ | അധമം-മരണം |
| 52 | 137 | 0 | 1 | 8 | 13 | ബാല്യം | പൂരം | 20 | ശു | അഷ്ടമി | 20 | വിഷ്ടി | വ്യാഴം | അധമം |
| 53 | 139 | 16 | 10 | 16 | 7 | കൌമാരം | മകയിരം | 40 | കൃ | പതിനാല് | 40 | പൂച്ച | വ്യാഴം | മദ്ധ്യമം-സ്ഥിരകരണം-രിക്ത |
| 54 | 142 | 8 | 8 | 0 | 1 | കൌമാരം | ഉത്രട്ടാതി | 60 | കൃ | പഞ്ചമി | 60 | കഴുത | വ്യാഴം | ഉത്തമം |
| 55 | 145 | 0 | 5 | 8 | 9 | യൌവനം | ഓണം | 20 | ശു | ദ്വാദശി | 20 | സിംഹം | വെള്ളി | അധമം |
| 5[illegible] | 147 | 16 | 2 | 16 | 3 | വാർദ്ധക്യം | ചോതി | 40 | ശു | തൃതീയ | 40 | ആന | വെള്ളി | അധമം |
| 57 | 150 | 8 | 12 | 0 | 11 | മരണം | ആയില്യം | 60 | കൃ | നവമി | 60 | ആന | വെള്ളി | അധമം-മരണം |
| 58 | 153 | 0 | 9 | 8 | 5 | ബാല്യം | രോഹിണി | 20 | കൃ | പ്രതിപദം | 20 | പുലി | ശനി | ഉത്തമം |
| 59 | 155 | 16 | 6 | 16 | 13 | ബാല്യം | പൂരുരുട്ടാതി | 40 | ശു | സപ്തമി | 40 | പക്ഷി | ശനി | അധമം |
| 60 | 158 | 0 | 4 | 0 | 7 | കൌമാരം | മൂലം | 60 | കൃ | ത്രയോദശി | 60 | പക്ഷി | ശനി | അധമം |

# വൃഷയോനി.



| പരിഷ | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | വിരൽ | കോൽ | | | നാമം | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 1 | 4 | 8 | 10 | 16 | 13 | ബാല്യം | പൂയം | 40 | ശു | പഞ്ചമി | 40 | പുലി | ശനി | അധമം |
| 2 | 7 | 0 | 8 | 0 | 7 | കൌമാരം | ഭരണി | 60 | കൃ | ഏകാദശി | 60 | പുലി | ശനി | ഉത്തമം |
| 3 | 9 | 16 | 5 | 8 | 1 | കൌമാരം | ചതയം | 20 | കൃ | തൃതീയ | 20 | പശു | ഞായർ | ഉത്തമം |
| 4 | 13 | 8 | 2 | 16 | 9 | യൌവനം | തൃക്കേട്ട | 40 | ശു | നവമി | 40 | പന്നി | ഞായർ | അധമം |
| 5 | 15 | 0 | 12 | 0 | 3 | വാർദ്ധക്യം | ഉത്രം | 60 | കൃ | വാവ് | 60 | പാമ്പ് | ഞായർ | മദ്ധ്യമം-സ്ഥിരകരണം |
| 6 | 17 | 16 | 9 | 8 | 11 | മരണം | പുണർതം | 20 | കൃ | സപ്തമി | 20 | വിഷ്ടി | തിങ്കൾ | അധമം-മരണം |
| 7 | 20 | 8 | 6 | 16 | 5 | ബാല്യം | അശ്വതി | 40 | ശു | തൃതീയ | 40 | കഴുത | തിങ്കൾ | ഉത്തമം |
| 8 | 23 | 0 | 4 | 0 | 13 | ബാല്യം | ഓണം | 60 | ശു | ചതുർത്ഥി | 60 | വിഷ്ടി | തിങ്കൾ | അധമം |
| 9 | 25 | 16 | 1 | 8 | 7 | കൌമാരം | അനിഴം | 20 | കൃ | ഏകാദശി | 20 | സിംഹം | ചൊവ്വ | അധമം |
| 10 | 28 | 8 | 10 | 16 | 1 | യൌവനം | പൂരം | 40 | കൃ | ദ്വിതീയ | 40 | ആന | ചൊവ്വ | ഉത്തമം |
| 11 | 31 | 0 | 8 | 0 | 9 | വാർദ്ധക്യം | മകയിരം | 60 | ശു | അഷ്ടമി | 60 | സിംഹം | ചൊവ്വ | അധമം |
| 12 | 33 | 16 | 5 | 8 | 3 | വാർദ്ധക്യം | രേവതി | 20 | കൃ | വാവ് | 20 | നാല്ക്കാലി | ബുധൻ | മദ്ധ്യമം-സ്ഥിരകരണം |
| 13 | 36 | 8 | 2 | 16 | 11 | മരണം | ഉത്രാടം | 40 | കൃ | ഷഷ്ഠി | 40 | പശു | ബുധൻ | അധമം-മരണം |
| 14 | 39 | 0 | 12 | 0 | 5 | ബാല്യം | ചോതി | 60 | ശു | ദ്വാദശി | 60 | പുലി | ബുധൻ | ഉത്തമം |
| 15 | 41 | 16 | 9 | 8 | 13 | കൌമാരം | മകം | 20 | ശു | ചതുർത്ഥി | 20 | പശു | വ്യാഴം | അധമം |
| 16 | 44 | 8 | 6 | 16 | 7 | യൌവനം | രോഹിണി | 40 | കൃ | ദശമി | 40 | വിഷ്ടി | വ്യാഴം | അധമം |
| 17 | 47 | 0 | 4 | 0 | 1 | യൌവനം | പൂരോരുട്ടാതി | 60 | കൃ | പ്രതിപദം | 60 | പന്നി | വ്യാഴം | ഉത്തമം |
| 18 | 49 | 16 | 1 | 8 | 9 | വാർദ്ധക്യം | പൂരാടം | 20 | ശു | അഷ്ടമി | 20 | വിഷ്ടി | വെള്ളി | അധമം |
| 19 | 52 | 8 | 10 | 16 | 3 | മരണം | ചിത്ര | 40 | കൃ | പതിനാല് | 40 | പാമ്പ് | വെള്ളി | അധമം-മരണം |
| 20 | 55 | 0 | 8 | 0 | 11 | ബാല്യം | പൂരം | 60 | കൃ | പഞ്ചമി | 60 | കഴുത | വെള്ളി | അധമം |
| 21 | 57 | 16 | 5 | 8 | 5 | കൌമാരം | കാർത്തിക | 20 | ശു | ദ്വാദശി | 20 | സിംഹം | ശനി | ഉത്തമം |

# വൃഷഭയോനി

| പരീക്ഷ | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 22 | 60 | 8 | 2 | 16 | 13 | കൌമാരം | ചതയം | 40 | ശു | തൃതീയ | 40 | ആന | ശനി | അധമം |
| 23 | 63 | 0 | 12 | 0 | 7 | യൌവനം | തൃക്കേട്ട | 60 | കൃ | നവമി | 60 | ആന | ശനി | അധമം–ഗണ്ഡാന്തം–രിക്ത |
| 24 | 65 | 16 | 9 | 8 | 1 | വാർദ്ധക്യം | അത്തം | 20 | കൃ | പ്രതിപദം | 20 | പുലി | ഞായർ | ഉത്തമം |
| 25 | 68 | 8 | 6 | 16 | 9 | മരണം | പുണർതം | 40 | ശു | സപ്തമി | 40 | പശു | ഞായർ | അധമം–മരണം |
| 26 | 71 | 0 | 4 | 0 | 3 | ബാല്യം | അശ്വതി | 60 | കൃ | ത്രയോദശി | 60 | പശു | ഞായർ | ഉത്തമം |
| 27 | 73 | 16 | 1 | 8 | 11 | കൌമാരം | അവിട്ടം | 20 | കൃ | പഞ്ചമി | 20 | പുലി | തിങ്കൾ | അധമം |
| 28 | 76 | 8 | 10 | 16 | 5 | കൌമാരം | അനിഴം | 40 | ശു | ഏകാദശി | 40 | വിഷ്ടി | തിങ്കൾ | മദ്ധ്യമം–വിഷ്ടി |
| 20 | 79 | 0 | 8 | 0 | 13 | യൌവനം | പൂരം | 60 | ശു | ദ്വിതീയ | 60 | പന്നി | തിങ്കൾ | അധമം |
| 30 | 81 | 16 | 5 | 8 | 7 | വാർദ്ധക്യം | തിരുവാതിര | 20 | കൃ | നവമി | 20 | കഴുത | ചൊവ്വ | അധമം |
| 31 | 84 | 8 | 2 | 16 | 1 | വാർദ്ധക്യം | രേവതി | 40 | ശു | വാവ് | 40 | സിംഹം | ചൊവ്വ | ഉത്തമം |
| 32 | 87 | 0 | 12 | 0 | 9 | മരണം | ഉത്രാടം | 60 | ശു | ഷഷ്ഠി | 60 | കഴുത | ചൊവ്വ | അധമം–മരണം |
| 33 | 89 | 16 | 9 | 8 | 3 | ബാല്യം | വിശാഖം | 20 | കൃ | ത്രയോദശി | 20 | ആന | ബുധൻ | ഉത്തമം |
| 34 | 92 | 8 | 6 | 16 | 11 | കൌമാരം | മകം | 40 | കൃ | ചതുർത്ഥി | 40 | പുലി | ബുധൻ | അധമം |
| 35 | 95 | 0 | 4 | 0 | 5 | യൌവനം | രോഹിണി | 60 | ശു | ദശമി | 6 | ആന | ബുധൻ | അധമം |
| 36 | 97 | 16 | 1 | 8 | 13 | യൌവനം | ഉത്രട്ടാതി | 20 | ശു | ദ്വിതീയ | 20 | പുലി | വ്യാഴം | അധമം |
| 37 | 100 | 8 | 10 | 16 | 7 | വാർദ്ധക്യം | പൂരാടം | 40 | കൃ | അഷ്ടമി | 40 | പന്നി | വ്യാഴം | ഉത്തമം |
| 38 | 103 | 0 | 8 | 0 | 1 | മരണം | ചിത്ര | 60 | ശു | പതിന്നാല് | 60 | പശു | വ്യാഴം | അധമം–മരണം |
| 39 | 105 | 16 | 5 | 8 | 9 | ബാല്യം | ആയില്യം | 20 | കൃ | അഷ്ടമി | 20 | പുലി | വെള്ളി | അധമം |
| 40 | 108 | 8 | 2 | 16 | 3 | കൌമാരം | കാർത്തിക | 40 | കൃ | ചതുർദശി | 40 | കഴുത | വെള്ളി | അധമം |
| 41 | 111 | 0 | 12 | 0 | 11 | കൌമാരം | ചതയം | 60 | കൃ | തൃതീയ | 60 | വിഷ്ടി | വെള്ളി | മദ്ധ്യമം–വിഷ്ടി |
| 42 | 113 | 16 | 9 | 8 | 5 | യൌവനം | മൂലം | 20 | ശു | ദശമി | 20 | കഴുത | ശനി | ഉത്തമം |

| പരിഷ | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | | നാഴിക | | | |
| 48 | 116 | 8 | 6 | 16 | 13 | വാർദ്ധക്യം | അത്തം | 40 | ശു | പ്രതിപദം | 20 | സിംഹം | ശനി | അധമം |
| 44 | 119 | 0 | 4 | 0 | 7 | മരണം | പുണർതം | 60 | കൃ | സപ്തമി | 40 | സിംഹം | ശനി | അധമം_മരണം |
| 45 | 121 | 16 | 1 | 8 | 1 | ബാല്യം | ഭരണി | 20 | ശു | പതിനാല് | 60 | ആന | ഞായർ | ഉത്തമം |
| 46 | 124 | 8 | 10 | 16 | 9 | ബാല്യം | അവിട്ടം | 40 | ശു | പഞ്ചമി | 20 | പുലി | ഞായർ | ഉത്തമം |
| 47 | 127 | 0 | 8 | 0 | 3 | കൌമാരം | അനിഴം | 60 | കൃ | ഏകാദശി | 40 | പുലി | ഞായർ | ഉത്തമം |
| 48 | 129 | 16 | 5 | 8 | 11 | യൌവനം | ഉത്രം | 20 | കൃ | തൃതീയ | 60 | പശു | തിങ്കൾ | അധമം |
| 49 | 132 | 8 | 2 | 16 | 7 | വാർദ്ധക്യം | തിരുവാതിര | 40 | ശു | നവമി | 20 | പന്നി | തിങ്കൾ | അധമം |
| 50 | 135 | 0 | 12 | 0 | 13 | വാർദ്ധക്യം | രേവതി | 60 | കൃ | വാവ് | 40 | പാമ്പ് | തിങ്കൾ | അധമം |
| 51 | 137 | 16 | 9 | 8 | 7 | മരണം | തിരുവോണം | 20 | കൃ | സപ്തമി | 60 | വിഷ്ടി | ചൊവ്വ | അധമം_മരണം |
| 52 | 140 | 8 | 6 | 16 | 1 | ബാല്യം | വിശാഖം | 40 | ശു | ത്രയോദശി. | 20 | കഴുത | ചൊവ്വ | ഉത്തമം |
| 58 | 143 | 0 | 4 | 0 | 9 | കൌമാരം | മകം | 60 | ശു | ചതുർത്ഥി | 40 | വിഷ്ടി | ചൊവ്വ | അധമം |
| 54 | 145 | 16 | 1 | 8 | 3 | യൌവനം | മകയിരം | 20 | കൃ | ഏകാദശി | 60 | സിംഹം | ബുധൻ | അധമം |
| 55 | 148 | 8 | 10 | 16 | 11 | യൌവനം | ഉത്രട്ടാതി | 40 | കൃ | ദ്വിതീയ | 20 | ആന | ബുധൻ | അധമം |
| 56 | 151 | 0 | 8 | 0 | 5 | വാർദ്ധക്യം | പൂരാടം | 60 | ശു | ഷഷ്ഠി | 40 | സിംഹം | ബുധൻ | ഉത്തമം. |
| 57 | 153 | 16 | 5 | 8 | 13 | മരണം | ചോതി | 20 | കൃ | വാവ് | 60 | നായ്ക്കുട്ടി | വ്യാഴം | അധമം_മരണം |
| 58 | 156 | 8 | 2 | 16 | 7 | ബാല്യം | ആയില്യം | 40 | കൃ | ഷഷ്ഠി | 20 | പശു | വ്യാഴം | അധമം |
| 59 | 159 | 0 | 12 | 0 | 1 | കൌമാരം | കാർത്തിക | 60 | ശു | ദ്വാദശി | 40 | പുലി | വ്യാഴം | ഉത്തമം |
| 60 | 16[illegible] | 16 | 9 | 8 | 9 | കൌമാരം | പൂരോരുട്ടാതി | 20 | ശു | ചതുർത്ഥി | 60 | പശു | വെള്ളി | ഉത്തമം |

# ഗജയോനി

| പരിഷ | ചുറ്റ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | | തിഥി | | | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | നാൾ | നാഴിക | പക്ഷം | പക്കം | നാഴിക | | | |
| 1 | 5 | 0 | 4 | 0 | 1 | ബാല്യം | അത്തം | 60 | ശു | ദശമി | 60 | ആന | വ്യാഴം | ഉത്തമം |
| 2 | 7 | 16 | 1 | 8 | 9 | കൌമാരം | പൂയം | 20 | ശു | ദ്വിതീയ | 20 | പുലി | വെള്ളി | മധ്യമം |
| 3 | 10 | 8 | 10 | 16 | 3 | യൌവനം | ഭരണി | 40 | കൃ | അഷ്ടമി | 40 | പന്നി | വെള്ളി | ഉത്തമം |
| 4 | 13 | 0 | 8 | 0 | 11 | യൌവനം | അവിട്ടം | 6 | ശു | പതിനാല് | 60 | പശു | വെള്ളി | അധമം |
| 5 | 15 | 16 | 5 | 8 | 5 | വാർദ്ധക്യം | തൃക്കേട്ട | 20 | ശു | ഷഷ്ഠി | 20 | പന്നി | ശനി | ഉത്തമം |
| 6 | 18 | 8 | 2 | 16 | 3 | മരണം | ഉത്രം | 40 | കൃ | ദ്വാദശി | 40 | കഴുത | ശനി | അധമം—മരണം |
| 7 | 21 | 0 | 12 | 0 | 7 | ബാല്യം | തിരുവാതിര | 60 | കൃ | തൃതീയ | 60 | വിഷ്ടി | ശനി | അധമം |
| 8 | 23 | 16 | 9 | 8 | 1 | കൌമാരം | അശ്വതി | 20 | ശു | ദശമി | 20 | കഴുത | ഞായർ | ഉത്തമം |
| 9 | 26 | 8 | 6 | 16 | 9 | കൌമാരം | ഓണം | 40 | ശു | പ്രതിപദം | 40 | സിംഹം | ഞായർ | അധമം |
| 10 | 29 | 0 | 4 | 0 | 8 | യൌവനം | വിശാഖം | 60 | കൃ | സപ്തമി | 60 | സിംഹം | ഞായർ | ഉത്തമം. |
| 11 | 31 | 16 | 1 | 8 | 11 | വാർദ്ധക്യം | പൂരം | 20 | ശു | പതിനാല് | 20 | ആന | തിങ്കൾ | അധമം |
| 12 | 34 | 8 | 10 | 16 | 5 | മരണം | മകയിരം | 40 | ശു | പഞ്ചമി | 40 | പുലി | തിങ്കൾ | അധമം—മരണം |
| 13 | 37 | 0 | 8 | 0 | 13 | മരണം | ഉത്രട്ടാതി | 60 | കൃ | ഏകാദശി | 60 | പുലി | തിങ്കൾ | അധമം. മരണം |
| 14 | 39 | 16 | 5 | 8 | 7 | ബാല്യം | ഉത്രാടം | 20 | കൃ | ത്രയോദശി | 20 | പശു | ചൊവ്വ | അധമം |
| 15 | 42 | 8 | 2 | 16 | 1 | കൌമാരം | രേവതി | 4 | | നവമി | 40 | പന്നി | ചൊവ്വ | മധ്യമം—രിക്ത |
| 16 | 45 | 0 | 12 | 0 | 9 | യൌവനം | ആയില്യം | 60 | കൃ | വാവ് | 60 | പാമ്പ് | ചൊവ്വ | അധമം—ഗണ്ഡാന്തം സ്ഥിരകരണം |
| 17 | 47 | 16 | 9 | 8 | 11 | വാർദ്ധക്യം | രോഹിണി | 20 | കൃ | സപ്തമി | 20 | വിഷ്ടി | ബുധൻ | മധ്യമം—വിഷ്ടി |
| 18 | 50 | 8 | 6 | 16 | 1 | വാർദ്ധക്യം | പൂരരുട്ടാതി | 40 | ശു | ത്രയോദശി | 40 | കഴുത | ബുധൻ | അധമം |
| 19 | 53 | 0 | 4 | 0 | 5 | മരണം | മൂലം | 60 | ശു | ചതുർത്ഥി | 60 | വിഷ്ടി | ബുധൻ | അധമം.. മരണം |
| 20 | 55 | 16 | 9 | 8 | 13 | ബാല്യം | ചിത്ര | 20 | കൃ | ഏകാദശി | 20 | സിംഹം | വ്യാഴം | അധമം |

| പരീക്ഷ | ചുററ് കോൽ | ചുററ് വിരൽ | ആയം കോൽ | ആയം വിരൽ | ദ്രവ്യം | വയസ്സ് | നക്ഷത്രം നാൾ | നാഴിക | തിഥി പക്ഷം | പക്കം | നാഴിക | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 21 | 58 | 8 | 10 | 16 | 7 | കൌമാരം | ആയില്യം | 40 | കൃ | ദ്വിതീയ | 40 | ആന | വ്യാഴം | ഉത്തമം. |
| 22 | 61 | 0 | 8 | 0 | 1 | യൌവനം | ഭരണി | 60 | ശു | അഷ്ടമി | 60 | സിംഹം | വ്യാഴം | ഉത്തമം. |
| 23 | 63 | 16 | 5 | 8 | 9 | യൌവനം | ചത്വയം | 20 | കൃ | വാവ് | 20 | നാൽകാലി | വെള്ളി | അധമം. |
| 24 | 66 | 8 | 2 | 16 | 3 | വാദ്ധക്യം | തൃക്കേട്ട | 40 | കൃ | ഷഷ്ഠി | 40 | പശു | വെള്ളി | അധമം. |
| 25 | 69 | 0 | 12 | 0 | 11 | മരണം | ഉത്രം | 60 | ശു | ദ്വാദശി | 60 | പുലി | വെള്ളി | അധമം–മരണം. |
| 26 | 71 | 16 | 9 | 8 | 5 | ബാല്യം | പുണർതം | 20 | ശു | ചതുർത്ഥി | 20 | പശു | ശനി | മദ്ധ്യമം–രിക്ത |
| 27 | 74 | 8 | 6 | 16 | 3 | കൌമാരം | അശ്വതി | 40 | കൃ | ദശമി | 40 | വിഷ്ടി | ശനി | മദ്ധ്യമം–വിഷ്ടി. |
| 28 | 77 | 0 | 4 | 0 | 7 | കൌമാരം | ഓണം | 60 | കൃ | പ്രതിപദം | 60 | പന്നി | ശനി | അധമം. |
| 29 | 79 | 16 | 1 | 8 | 1 | യൌവനം | അനിഴം | 20 | ശു | അഷ്ടമി | 20 | വിഷ്ടി | ഞായർ | മദ്ധ്യമം–വിഷ്ടി |
| 30 | 82 | 8 | 10 | 16 | 9 | വാദ്ധക്യം | പൂരം | 40 | കൃ | പതിനാല് | 40 | പുള്ള് | ഞായർ | മദ്ധ്യമം–രിക്ത–സ്ഥിരകരണം |
| 31 | 85 | 0 | 8 | 0 | 3 | വാദ്ധക്യം | മകയിരം | 60 | കൃ | പഞ്ചമി | 60 | കഴുത | ഞായർ | ഉത്തമം. |
| 32 | 87 | 16 | 5 | 8 | 11 | മരണം | രേവതി | 20 | ശു | ദ്വാദശി | 20 | സിംഹം | തിങ്കൾ | അധമം–മരണം. |
| 33 | 90 | 8 | 2 | 16 | 5 | ബാല്യം | ഉത്രാടം | 40 | ശു | തൃതീയ | 40 | ആന | തിങ്കൾ | അധമം. |
| 34 | 93 | 0 | 12 | 0 | 13 | കൌമാരം | ചോതി | 60 | കൃ | നവമി | 60 | ആന | തിങ്കൾ | അധമം. |
| 35 | 95 | 16 | 9 | 8 | 7 | യൌവനം | മകം | 20 | കൃ | പ്രതിപദം | 20 | പുലി | ചൊവ്വ | ഉത്തമം. |
| 36 | 98 | 8 | 6 | 16 | 1 | വാദ്ധക്യം | രോഹിണി | 40 | ശു | സപ്തമി | 40 | പശു | ചൊവ്വ | ഉത്തമം. |
| 37 | 101 | 0 | 4 | 0 | 9 | വാദ്ധക്യം | പൂരോരുട്ടാതി | 60 | കൃ | ത്രയോദശി | 60 | പശു | ചൊവ്വ | അധമം. |
| 38 | 103 | 16 | 1 | 8 | 8 | മരണം | പൂരം | 20 | കൃ | പതിനാല് | 20 | വിഷ്ടി | ബുധൻ | അധമം–മരണം. |
| 39 | 106 | 8 | 10 | 16 | 11 | ബാല്യം | ചിത്ര | 40 | ശു | ഏകാദശി | 40 | വിഷ്ടി | ബുധൻ | അധമം. |
| 40 | 109 | 0 | 8 | 0 | 5 | കൌമാരം | പൂയം | 60 | ശു | ദ്വിതീയ | 60 | പന്നി | ബുധൻ | ഉത്തമം |

| ചരിഷ | ചുററ് കോൽ | ചുററ് വിരൽ | ആയം കോൽ | ആയം വിരൽ | വ്യയം | വയസ്സ് | നക്ഷത്രം നാൾ | നാഴിക | തിഥി പക്ഷം | തിഥി പക്കം | നാഴിക | കരണം | ആഴ്ച | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 41 | 111 | 16 | 5 | 8 | 13 | യൌവനം | കാർത്തിക | 20 | കൃ | നവമി | 20 | കഴുത | വ്യാഴം | അധമം |
| 42 | 111 | 8 | 2 | 16 | 7 | യൌവനം | മകയിരം | 4 | ശു | വാവ് | 40 | സിംഹം | വ്യാഴം | അധമം |
| 43 | 117 | [illegible] | 12 | 0 | 1 | വാർദ്ധക്യം | തൃക്കേട്ട | 60 | ശു | ഷഷ്ഠി | 60 | കഴുത | വ്യാഴം | മദ്ധ്യമം ഗണ്ഡാന്തം |
| 44 | 119 | 16 | 9 | 8 | 9 | മരണം | അത്തം | 20 | കൃ | ത്രയോദശി | 20 | ആന | വെള്ളി | അധമം–മരണം |
| 45 | 122 | 8 | 6 | 16 | 3 | ബാല്യം | പുണർതം | 40 | കൃ | ചതുർത്ഥി | 40 | പുലി | വെള്ളി | ഉത്തമം |
| 46 | 125 | 0 | 4 | 0 | 11 | കൌമാരം | അശ്വതി | 60 | ശു | ദശമി | 60 | [illegible] | വെള്ളി | അധമം |
| 47 | 127 | 16 | 1 | 8 | 5 | കൌമാരം | അവിട്ടം | 20 | ശു | ദ്വിതീയ | 20 | പക്ഷി | ശനി | അധമം |
| 48 | 130 | 8 | 10 | 16 | 13 | യൌവനം | അനിഴം | 40 | കൃ | അഷ്ടമി | 40 | പന്നി | ശനി | അധമം |
| 49 | 133 | 0 | 8 | 0 | 7 | വാർദ്ധക്യം | പൂരം | 60 | ശു | പതിനാല് | 60 | പശു | ശനി | മദ്ധ്യമം–രിക്ത |
| 50 | 135 | 16 | 5 | 8 | 1 | മരണം | തിരുവാതിര | 20 | ശു | ഷഷ്ഠി | 20 | കഴുത | ഞായർ | അധമം–മരണം |
| 51 | 138 | 8 | 2 | 16 | 9 | മരണം | രേവതി | 40 | കൃ | ദ്വാദശി | 40 | കഴുത | ഞായർ | അധമം–മരണം |
| 52 | 141 | 0 | 12 | 0 | 3 | ബാല്യം | ഉത്രാടം | 60 | കൃ | തൃതീയ | 60 | വിഷ്ടി | ഞായർ | മദ്ധ്യമം–വിഷ്ടി |
| 53 | 143 | 16 | 9 | 8 | 11 | കൌമാരം | വിശാഖം | 20 | ശു | ദശമി | 20 | കഴുത | തിങ്കൾ | അധമം |
| 54 | 146 | 8 | 6 | 16 | 5 | യൌവനം | മകം | 40 | ശു | പ്രതിപദം | 40 | സിംഹം | തിങ്കൾ | ഉത്തമം |
| 55 | 149 | 0 | 4 | 0 | 18 | വാർദ്ധക്യം | രോഹിണി | 60 | കൃ | പൂമി | 6 | സിംഹം | തിങ്കൾ | അധമം |
| 56 | 151 | 16 | 1 | 8 | 7 | വാർദ്ധക്യം | ഉത്രട്ടാതി | 20 | ശു | പതിനാല് | 20 | വിഷ്ടി | ചൊവ്വ | അധമം |
| 57 | 154 | 8 | 10 | 18 | 1 | മരണം | പൂരാടം | 40 | ശു | സപ്തമി | 40 | പക്ഷി | ചൊവ്വ | അധമം–മരണം |
| 58 | 157 | 0 | 8 | 0 | 9 | ബാല്യം | ചിത്ര | 60 | കൃ | ഏകാദശി | 60 | പുലി | ചൊവ്വ | അധമം |
| 59 | 159 | 16 | 5 | 8 | 3 | കൌമാരം | ആയില്യം | 20 | കൃ | ദ്വിതീയ | 20 | പശു | ബുധൻ | ഉത്തമം |
| 60 | 162 | 8 | 2 | 16 | 1 | യൌവനം | കാർത്തിക | 40 | ശു | നവമി | 40 | പന്നി | ബുധൻ | അധമം |